ദാദാ ഭഗവാൻ
വിശദീകരിച്ചത് പോലെ

# വിവാഹ ജീവിതത്തിൽ ഒരുമ



പരസ്പരം തെറ്റ് അംഗീകരിക്കുക, അപ്പോൾ നിങ്ങളുടെ ദാമ്പത്യ ജീവിതം സന്തോഷപൂർണ്ണം ആയിരിക്കും. സ്നേഹത്തോടെ 'ഒരു കുടുംബമായി' ജീവിക്കുക, അപ്പോൾ ജീവിതത്തിൽ കഷ്ടപ്പാടുകൾ ഉണ്ടാകില്ല.

Malayalam

ദാദാ ഭഗവാൻ

വിശദീകരിച്ചിരിക്കുന്നതു പോലെ

# വിവാഹ ജീവിതത്തിൽ ഒരുമ

## (Harmony in Married Life)

മൂലരൂപം ഗുജറാത്തിയിലാണ്.

അതിന്റെ ഇംഗ്ലീഷ് വിവർത്തനം ഈ മാർഗ്ഗം പിന്തുടരുന്നവർ നടത്തിയിട്ടുള്ളതാണ്.

ഈ മലയാളം വിവർത്തനത്തിന് ഇംഗ്ലീഷ് വിവർത്തനമാണ് അവലംബിച്ചിട്ടുള്ളത്.

**Publisher** : **Mr. Ajit C. Patel**

**Dada BhagwanVignan Foundation**

1, Varun Apartment, 37, Shrimali Society,

Opp. Navrangpura Police Station,

Navrangpura, Ahmedabad: 380009.

Tel.: +91 79 3500 2100



**First Edition** : 500 copies, November 2024

**Price** : Ultimate Humility (leads to Universal oneness) and Awareness of **"I Don't Know Anything"**

Rs. 100.00

**Printed at** : **Amba Multiprint**

Opposite H.B. Kapadia New High School,
Chhatral - Pratappura Road, Chhatral,
T. Kalol, Dist. Gandhinagar- 382729, Gujarat
Phone : +91 79 3500 2142

**ISBN/eISBN** : 978-93-91375-54-6

**Printed in India**

# ത്രിമന്ത്രം







**നമോ വീതരാഗായ**
**നമോ അരിഹന്താണം**
**നമോ സിദ്ധാണം**
**നമോ ആയരിയാണം**
**നമോ ഉവ്വജ്ജായാണം**
**നമോ ലോ യേ സവ്വ സാഹ്ഹുണം**
**എസോ പഞ്ച നമുക്കാരോ**
**സവ്വ പാവാപ്പനാസണോ**
**മംഗളാണം ച സവ്വേശിം**
**പഠമം ഹവായ് മംഗളം** [1]
**ഓം നമോ ഭഗവതേ വാസുദേവായ** [2]
**ഓം നമഃ ശിവായ** [3]

**ജയ് സത് ചിത് ആനന്ദ്.**



# ആരാണ് ദാദാ ഭഗവാൻ?

1958 ജൂൺ മാസത്തിലെ ഒരു സായാഹ്നം, ഏകദേശം ആറുമണിക്ക്, ഗുജറാത്തിലെ സൂറത്ത് റെയിൽവേ സ്റ്റേഷനിലെ കോലാഹലങ്ങൾക്കിടയിൽ, ഒരു ബഞ്ചിലിരിക്കെ, '**ദാദാ ഭഗവാൻ**' അംബാലാൽ മുൽജിഭായ് പട്ടേലിന്റെ വിശുദ്ധ ശരീരത്തിനുള്ളിൽ പൂർണ്ണമായി പ്രകടമായി. ആത്മീയതയുടെ ശ്രദ്ധേയമായ ഒരു പ്രതിഭാസം പ്രകൃതി വെളിപ്പെടുത്തി! ഒരു മണിക്കൂറിനകം, പ്രപഞ്ചത്തിന്റെ ദർശനം അദ്ദേഹത്തിന് അനാച്ഛാദനം ചെയ്യപ്പെട്ടു! 'ആരാണ് നാം? ആരാണ് ദൈവം? ആര് ലോകം പരിപാലിക്കുന്നു? എന്താണ് കർമ്മം? എന്താണ് മോക്ഷം?' എന്നു തുടങ്ങിയ എല്ലാ ആത്മീയമായ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ പൂർണ്ണമായും അദ്ദേഹത്തിന് വ്യക്തമായി.

ആ സായാഹ്നത്തിൽ അദ്ദേഹം നേടിയത്, വെറും രണ്ട് മണിക്കൂർ കൊണ്ട് തന്റെ യഥാർത്ഥ ശാസ്ത്ര പരീക്ഷണത്തിലൂടെ (***ജ്ഞാന വിധി***) മറ്റുള്ളവർക്ക് പകർന്നു നൽകി! ഇതിനെ *അക്രം* പാത എന്ന് വിളിക്കുന്നു. *ക്രമം* എന്നാൽ ക്രമാനുഗതമായി, പടിപടിയായി കയറുക എന്നാണ് അർത്ഥമാക്കുന്നത്, *അക്രം* എന്നാൽ പടികളില്ലാത്ത, കുറുക്കുവഴി, എലിവേറ്റർ പാത!

ദാദാ ഭഗവാൻ ആരാണെന്ന് അദ്ദേഹം തന്നെ മറ്റുള്ളവരോട് വിശദീകരിക്കും, "നിങ്ങളുടെ മുന്നിൽ കാണുന്നയാൾ ദാദാ ഭഗവാനല്ല. ഞാൻ *ജ്ഞാനി പുരുഷൻ* ആണ്, ഉള്ളിൽ പ്രകടമായത് പതിനാല് ലോകങ്ങളുടെയും നാഥനായ ദാദാ ഭഗവാനാണ്. അദ്ദേഹം നിങ്ങളുടെ ഉള്ളിലും, എല്ലാവരുടെയും ഉള്ളിലും ഉണ്ട്. അദ്ദേഹം നിങ്ങളുടെ ഉള്ളിൽ പ്രകടമാകാതെ വസിക്കുന്നു, എന്നാൽ ഇവിടെ [എ. എം. പട്ടേലിനുള്ളിൽ], അദ്ദേഹം പൂർണ്ണമായും പ്രത്യക്ഷനായി! ഞാൻ, സ്വയം, ദൈവമല്ല (*ഭഗവാൻ*); എന്റെ ഉള്ളിൽ പ്രകടമായ ദാദാ ഭഗവാനെയും ഞാൻ വണങ്ങുന്നു.

# ആത്മജ്ഞാനം നേടുന്നതിന് ഇപ്പോഴുള്ള കണ്ണി

1958 ൽ ആത്മജ്ഞാനം ലഭിച്ചതിനു ശേഷം, പരമപൂജ്യനായ ***ദാദാ ഭഗവാൻ*** (ദാദാശ്രീ) ആത്മീയ പ്രഭാഷണങ്ങൾ നടത്തുന്നതിനും ആത്മീയ അന്വേഷകർക്ക് ആത്മജ്ഞാനം നല്കുന്നതിനുമായി ദേശീയവും അന്തർദേശീയവുമായ യാത്രകൾ നടത്തി.

അദ്ദേഹത്തിന്റെ ജീവിതകാലത്തു തന്നെ, ദാദാജി പൂജ്യ ഡോ. നീരുബെൻ അമീനിന് (നീരുമാ) മറ്റുള്ളവർക്ക് ആത്മജ്ഞാനം നല്കുന്നതിനുള്ള സിദ്ധികൾ നല്കിയിരുന്നു. അതേ പോലെ, ദാദാശ്രീ നശ്വര ശരീരം വെടിഞ്ഞതിനു ശേഷം പൂജ്യ നീരുമാ ആത്മീയാന്വേഷകർക്ക് സത്സംഗങ്ങളും ആത്മജ്ഞാനവും, ഒരു നിമിത്തം എന്ന രീതിയിൽ നല്കിക്കൊണ്ടിരുന്നു. സത്സംഗങ്ങൾ നടത്തുന്നതിനുള്ള ആത്മീയ സിദ്ധികൾ പൂജ്യ ദീപക് ഭായ് ദേശായിക്കും ദാദാജി നല്കിയിരുന്നു. ഇപ്പോൾ പൂജ്യ നീരുമയുടെ അനുഗ്രഹത്തോടെ പൂജ്യ ദീപക് ഭായ് ആത്മജ്ഞാനം നല്കുന്നതിനുള്ള നിമിത്തമായി ദേശീയവും അന്തർദേശീയവുമായ യാത്രകൾ നടത്തിവരുന്നു.

ആത്മ ജ്ഞാനത്തിനു ശേഷം, ആയിര കണക്കിന് ആത്മീയ അന്വേഷകർ ബന്ധന മുക്തരായി സ്വതന്ത്രമായ അവസ്ഥയിൽ നില നില്ക്കുകയും ലൗകികമായ ഉത്തര വാദിത്തങ്ങൾ നിറവേറ്റുന്നതിന് ഇടക്കു തന്നെ ആത്മ അനുഭവത്തിൽ സ്ഥിതി ചെയ്യുകയും ചെയ്യുന്നു

# ഈ വിവർത്തനത്തെക്കുറിച്ചുള്ള കുറിപ്പ്

ജ്ഞാനി പുരുഷൻ, അംബലാൽ എം. പട്ടേൽ, സാധാരണയായി 'ദാദാശ്രീ' അല്ലെങ്കിൽ 'ദാദാ' എന്നും അറിയപ്പെടുന്നു, ആത്മീയ അഭിലാഷികൾ ചോദിക്കുന്ന ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങളുടെ രൂപത്തിൽ ആത്മീയ പ്രഭാഷണങ്ങൾ നടത്തി. ഈ പ്രഭാഷണങ്ങൾ ഗുജറാത്തി ഭാഷയിൽ പൂജ്യ ഡോ. നിരുബെൻ അമീൻ റെക്കോർഡ് ചെയ്ത് പുസ്തകങ്ങളാക്കി.

തന്റെ സത്സംഗങ്ങളും, ആത്മസാക്ഷാത്കാര ശാസ്ത്രത്തെക്കുറിച്ചുള്ള അറിവും, ഓരോ വാക്കിനും മറ്റൊരു ഭാഷയിലേക്ക് വിവർത്തനം ചെയ്യുക അസാധ്യമാണെന്ന് ദാദാശ്രീ പറഞ്ഞിരുന്നു, കാരണം ഈ പ്രക്രിയയിൽ ചില അർത്ഥങ്ങൾ നഷ്ടപ്പെടും. അതിനാൽ, ആത്മസാക്ഷാത്കാരത്തിന്റെ 'അക്രം ശാസ്ത്രം' കൃത്യമായി മനസ്സിലാക്കാൻ, ഗുജറാത്തി പഠിക്കേണ്ടതിന്റെ പ്രാധാന്യം അദ്ദേഹം ഊന്നിപ്പറഞ്ഞു.

എന്നിരുന്നാലും, ആത്മീയ അന്വേഷകർക്ക് ഒരു പരിധിവരെ പ്രയോജനം നേടാനും, പിന്നീട് അവരുടെ സ്വന്തം പ്രയത്നത്തിലൂടെ പുരോഗതി നേടാനും തന്റെ വാക്കുകൾ മറ്റ് ഭാഷകളിലേക്ക് വിവർത്തനം ചെയ്യാൻ ദാദാശ്രീ തന്റെ അനുഗ്രഹം നൽകി. ഈ പുസ്തകം ഒരു അക്ഷരീയ വിവർത്തനമല്ല, എന്നാൽ അദ്ദേഹത്തിന്റെ യഥാർത്ഥ സന്ദേശത്തിന്റെ സത്ത സംരക്ഷിക്കാൻ വളരെയധികം ശ്രദ്ധ ചെലുത്തിയിട്ടുണ്ട്.

ആത്മീയ പ്രഭാഷണങ്ങൾ ഗുജറാത്തിയിൽ നിന്ന് വിവർത്തനം ചെയ്യപ്പെടുകയും തുടരുകയും ചെയ്യുന്നു. ചില ഗുജറാത്തി പദങ്ങൾക്ക്, അർത്ഥം അറിയിക്കാൻ നിരവധി വിവർത്തന പദങ്ങളോ വാക്യങ്ങളോ ആവശ്യമാണ്, അതിനാൽ കൂടുതൽ നന്നായി മനസ്സിലാക്കുന്നതിനായി വിവർത്തനം ചെയ്ത വാചകത്തിൽ നിരവധി ഗുജറാത്തി പദങ്ങൾ നിലനിർത്തിയിട്ടുണ്ട്. ഗുജറാത്തി പദം

ആദ്യമായി ഉപയോഗിക്കുന്നിടത്ത്, അത് ഇറ്റാലിക് ചെയ്യുന്നു, തുടർന്ന് പരാൻതീസിസിൽ അതിന്റെ അർത്ഥം വിശദീകരിക്കുന്ന ഒരു വിവർത്തനം. തുടർന്ന്, തുടർന്നുള്ള വാചകത്തിൽ ഗുജറാത്തി വാക്ക് മാത്രമേ ഉപയോഗിച്ചിട്ടുള്ളൂ. ഇത് രണ്ട് മടങ്ങ് പ്രയോജനം നൽകുന്നു; ആദ്യം, വിവർത്തനത്തിന്റെയും വായനയുടെയും എളുപ്പം, രണ്ടാമതായി, ഈ ആത്മീയ ശാസ്ത്രത്തെ കൂടുതൽ ആഴത്തിൽ മനസ്സിലാക്കാൻ നിർണായകമായ ഗുജറാത്തി വാക്കുകൾ വായനക്കാരനെ കൂടുതൽ പരിചിതമാക്കുക. ചതുരാകൃതിയിലുള്ള ബ്രാക്കറ്റുകളിലെ ഉള്ളടക്കം, യഥാർത്ഥ ഗുജറാത്തി ഉള്ളടക്കത്തിൽ ഇല്ലാത്ത കാര്യത്തെക്കുറിച്ച് കൂടുതൽ വ്യക്തത നൽകുന്നു.

അദ്ദേഹത്തിന്റെ അറിവിന്റെ സത്ത, ലോകത്തിന് മുന്നിൽ അവതരിപ്പിക്കാനുള്ള എളിയ ശ്രമമാണിത്. ഈ വിവർത്തനം വായിക്കുമ്പോൾ, എന്തെങ്കിലും വൈരുദ്ധ്യമോ പൊരുത്തക്കേടോ ഉണ്ടെങ്കിൽ, അത് വിവർത്തകരുടെ തെറ്റാണ്, തെറ്റായ വ്യാഖ്യാനം ഒഴിവാക്കാൻ ജീവിച്ചിരിക്കുന്ന ജ്ഞാനിയെക്കൊണ്ട് കാര്യത്തെക്കുറിച്ചുള്ള ധാരണ വ്യക്തമാക്കണം.

## **അഭ്യർത്ഥന**

എല്ലാ ജീവജാലങ്ങൾക്കും ഉള്ളിലെ ആത്മാവാണ് (ആത്മാവ്) ‘**സ്വയം**’(Self).

ജ്ഞാന വിധിക്ക് ശേഷം, ശുദ്ധാത്മാവ് എന്ന പദം, ഉണർന്നിരിക്കുന്ന ‘**സ്വയം**’ എന്നതിന് ജ്ഞാനി പുരുഷൻ ഉപയോഗിക്കുന്നു. 'S' എന്ന വലിയക്ഷരം ഉള്ള സെൽഫ് എന്ന വാക്ക്, ഉണർന്നിരിക്കുന്ന സ്വയത്തെ സൂചിപ്പിക്കുന്നു, 's' എന്ന ചെറിയക്ഷരത്തിൽ എഴുതിയിരിക്കുന്ന ലൗകിക-സംവേദനാത്മക സ്വയത്തിൽ (self) നിന്ന് വേറിട്ടുനിൽക്കുന്നു.

ദാദാശ്രീ 'നാം', 'നമ്മൾ', അല്ലെങ്കിൽ 'നമ്മുടെ' എന്ന പദം ഉപയോഗിക്കുന്നിടത്തെല്ലാം, അദ്ദേഹം തന്നെത്തന്നെയാണ്, ജ്ഞാനി പുരുഷനെത്തന്നെയാണ്, പരാമർശിക്കുന്നത്.

അതുപോലെ, ഒരു വാക്യത്തിന്റെ മധ്യത്തിൽ ഒരു വലിയക്ഷരം ഉപയോഗിച്ച് നിങ്ങൾ (You) അല്ലെങ്കിൽ നിങ്ങളുടെ (Your) ഉപയോഗം, അല്ലെങ്കിൽ വാക്യത്തിന്റെ തുടക്കത്തിൽ ഒറ്റ ഉദ്ധരണികളിൽ 'You', 'Your' എന്നിവ ഉപയോഗിക്കുന്നത് ഉണർന്നിരിക്കുന്ന ‘**സ്വയം**’ അല്ലെങ്കിൽ പ്രജ്ഞയുടെ അവസ്ഥയെ സൂചിപ്പിക്കുന്നു. ഉണർന്നിരിക്കുന്ന ആത്മാവും ലൗകികമായി ഇടപെടുന്ന സ്വയവും തമ്മിലുള്ള വ്യത്യാസത്തെക്കുറിച്ചുള്ള ശരിയായ ധാരണയ്ക്കുള്ള ഒരു പ്രധാന വ്യത്യാസമാണിത്.

‘ചന്ദുഭായ്’ എന്ന പേര് ഉപയോഗിക്കുന്നിടത്തെല്ലാം വായനക്കാരൻ അവന്റെ അല്ലെങ്കിൽ അവളുടെ പേര് പകരം വയ്ക്കുകയും അതിനനുസരിച്ച് കാര്യം വായിക്കുകയും വേണം.

'അവൻ' എന്ന പുല്ലിംഗമുള്ള മൂന്നാമത്തെ വ്യക്തി സർവ്വനാമവും, അതുപോലെ 'അവൻ' എന്ന വസ്തു സർവ്വനാമവും വിവർത്തനത്തിലുടനീളം ഉപയോഗിച്ചിട്ടുണ്ട്. ‘അവൻ’ എന്നതിൽ ‘അവൾ’ ഉൾപ്പെടുന്നുവെന്നും ‘അവൻ’ എന്നതിൽ ‘അവൾ’ ഉൾപ്പെടുന്നുവെന്നും പറയേണ്ടതില്ലല്ലോ.

അവലംബത്തിനായി ( റെഫറൻസ് ) , എല്ലാ ഗുജറാത്തി വാക്കുകളുടെയും ഒരു നിഘണ്ടു (ഗ്ലോസറി) ഈ പുസ്തകത്തിന്റെ പിൻഭാഗത്ത് നൽകിയിട്ടുണ്ട്, അല്ലെങ്കിൽ ഞങ്ങളുടെ വെബ്സൈറ്റ് http://www.dadabhagwan.org/books-media/glossary/ ലും, Dada Bhagwan App - E books ലും ലഭ്യമാണ്.

# ആമുഖം

ആണും പെണ്ണും എന്നെന്നും ഒരുമിച്ചുണ്ട്. അവർ ജന്മജന്മങ്ങളിലൂടെ പരസ്പരം കാണുകയും വിവാഹം കഴിക്കുകയും വേർ പിരിയുകയും ചെയ്തുകൊണ്ടിരിക്കുന്നു. അതുകൊണ്ട് അവർക്കിടക്ക് സങ്കീർണ്ണമായ ലൗകിക വ്യവഹാരങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുന്നു. കഴിഞ്ഞുപോയ *സത്യ-ദ്വാപര-ത്രേതാ* യുഗങ്ങളിൽ സ്ത്രീ-പുരുഷന്മാർക്കിടക്ക് പ്രശ്നങ്ങൾ നിസ്സാരമായിരുന്നു. കാരണം അവരുടെ ജന്മസിദ്ധമായ സ്വഭാവ സവിശേഷതകൾ ലളിതവും എളുപ്പത്തിൽ പരിഹരിക്കാവുന്നവയും ആയിരുന്നു. ഈ കാലഘട്ടത്തിലെ സ്ത്രീ-പുരുഷന്മാർ അഭിപ്രായ വ്യത്യാസങ്ങളും സംഘർഷങ്ങളും അപസ്വരങ്ങളുമാകുന്ന ജന്മസിദ്ധമായ പ്രശ്നങ്ങളാൽ നിറഞ്ഞവരാണ്. കലികാലത്തിന്റെ സവിശേഷതയാണിത്. വിവാഹിതർ സ്ഥിരമായി ചേർച്ച ഇല്ലാത്തവരും ജീവിതം മുഴുവൻ ഒരുമിച്ചുപോകാൻ കഴിയാത്തവരുമാണ്. അതുകൊണ്ട് ഈ കാലഘട്ടത്തിൽ എങ്ങനെയാണ് വിവാഹിതർക്ക് നിരന്തര സമ്മർദ്ധങ്ങളിൽ നിന്നും മാനസിക സംഘർഷങ്ങളിൽ നിന്നും സ്വതന്ത്രരായി ഒരുമയോടെ ജീവിക്കാനാവുക? അവർക്ക് വിശ്വസിക്കാവുന്ന ഒരു വേദമോ ഗ്രന്ഥമോ ഉണ്ടോ? അവരെന്താണ് ചെയ്യേണ്ടത്? ഈ ആളുകൾക്ക് അവരുടെ നിത്യജീവിത പ്രശ്നങ്ങൾക്ക് വളരെ ലളിതവും നേരിട്ടുള്ളതുമായ ഭാഷയിലുള്ള വ്യക്തമായ ഉത്തരങ്ങൾ വിവാഹജീവിതം നയിച്ച് പ്രശ്നങ്ങൾ നേരിട്ട് അവക്ക് പരിഹാരങ്ങൾ കണ്ടെത്തുകയും ലോകത്തിന്റെ യഥാർത്ഥ സ്വഭാവത്തിലേക്കും ആത്മാവിലേക്കും ഉണരുകയും ചെയ്ത ഒരാളിൽ നിന്നും ലഭ്യമാണ്. അത്തരം ഒരാൾ ജ്ഞാനിയാണ്. ഈ പുസ്തകത്തിൽ ജ്ഞാനി പുരുഷനായ ദാദാശ്രീ ഭാര്യാ-ഭർത്താക്കന്മാർക്ക് ഇടയിൽ ഉണ്ടാകുന്ന എല്ലാ പ്രശ്നങ്ങൾക്കും ഉത്തരങ്ങൾ നല്കിയിട്ടുണ്ട്. ആത്മജ്ഞാനത്തിനു ശേഷം മുപ്പതോളം വർഷങ്ങളിലൂടെ വ്യക്തികളും ജീവിത പങ്കാളികളും വിവാഹജീവിത സംഘർഷങ്ങളിൽ നിന്നും അന്തിമ മോക്ഷം ലഭിക്കുന്നതിന് ജ്ഞാനി പുരുഷനോടു ചോദിച്ചിട്ടുള്ള ആയിരക്കണക്കിനു പ്രശ്നങ്ങളുടെ ഉത്തരങ്ങൾ കൂട്ടിച്ചേർത്തിട്ടുള്ളതാണ് ഈ പുസ്തകം.

ഈ പേജുകളിലെ സത്സംഗങ്ങൾ ശ്രദ്ധയോടെ വായിക്കുന്ന വായനക്കാരനിലും കുടുംബത്തിലും ജ്ഞാനിയുടെ അനുഗ്രഹം ശാന്തിയും ഒരുമയുമായി പെയ്തിറങ്ങും. കാരണം ജ്ഞാനിയുടെ ഉത്തരങ്ങൾ വിവാഹ ജീവിതത്തിലെ എല്ലാ സങ്കീർണ്ണ പ്രശ്നങ്ങൾക്കും പരിഹാരമുണ്ടാക്കും. ജ്ഞാനിയുടെ ഈ ഉത്തരങ്ങൾ വായനക്കാരന്റെ ഹൃദയത്തിലേക്ക് നേരിട്ടിറങ്ങിച്ചെല്ലുകയും അയാൾക്ക് തന്റെ പങ്കാളിയെ ദേവലോകത്തെ ദേവനോ ദേവിയോ ഒക്കെ ആയി കാണാനുള്ള ദിവ്യചക്ഷു ലഭിക്കുകയും ചെയ്യും.

അന്വേഷകർക്ക് വേദങ്ങൾ ഏറ്റവും ഉന്നതമായ അറിവ് നല്കുന്നുണ്ട്. എന്നാൽ അവ വെറും വാക്കുകൾ മാത്രമാണ്. ലൗകിക ജീവിതത്തിൽ ടയറുകളെക്കുറിച്ച് നന്നായി അറിയുന്ന ഒരാൾക്ക് മാത്രമെ ടയറുകളുടെ പഞ്ചർ ഒട്ടിക്കാനാവൂ. ആത്മാവിനെ അതിന്റെ ശരിയായ രൂപത്തിൽ അറിഞ്ഞിരിക്കുന്ന പൂജ്യ ദാദാശ്രീ, ലളിതവും എളുപ്പവുമായ നേരിട്ടുള്ള സമീപനരീതികൾ നല്കി, ജീവിത പങ്കാളികളുടെ ഹൃദയത്തെ സ്വാനുഭവ ബന്ധികളായ കഥകളിലൂടെയും വാക്കുകളിലൂടെയും സ്വാധീനിക്കുന്നു. ഭാര്യാ-ഭർത്താക്കളായി മാതൃകാ ജീവിതം നയിക്കാനുള്ള അടിത്തറകളാണ് ആ വാക്കുകൾ. ഈ കാലഘട്ടത്തിൽ, അക്രം വിജ്ഞാനി ലോകത്തിനു ലഭിച്ച സമാനതയില്ലാത്ത അസാധാരണമായ ഭാഗ്യമാണ്. പ്രത്യേകിച്ചും നിത്യജീവിത വ്യവഹാരത്തിലെ പ്രശ്നങ്ങൾക്ക് ഇത്രയും വ്യക്തവും ഫലപ്രദവുമായ ഉത്തരങ്ങൾ ആരും ഇതുവരെ നല്കിയിട്ടില്ല.

എണ്ണാനവാത്തത്ര വിവാഹിതരായ സ്ത്രീപുരുഷന്മാർ വിവാഹജീവിത പ്രശ്നങ്ങൾക്ക് ഉത്തരങ്ങൾ തേടി പൂജ്യ ദാദാശ്രീയെ സമീപിച്ചിട്ടുണ്ട്. ചിലപ്പോൾ പരസ്യമായും മറ്റു ചിലപ്പോൾ രഹസ്യമായും, വിവാഹ ജീവിതത്തിന്റെ എല്ലാ വശങ്ങളും ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. പ്രത്യേകിച്ചും അമേരിക്കയിൽ ഇതെല്ലാം തുറന്ന ചർച്ചകളായി മാറിയിട്ടുണ്ട്. പൂജ്യ ദാദാശ്രീയുടെ ഉത്തരങ്ങൾ ചോദ്യകർത്താവിന്റെ സവിശേഷമായ ചുറ്റുപാടുകൾക്ക് അനുസൃതമായവയാണ്. അദ്ദേഹം, ലോകത്തിൽ ഒത്തൊരുമയോടും യഥാർത്ഥ പ്രേമത്തോടും, തങ്ങളുടെ അമൂല്യ ജീവിതം അർത്ഥ പൂർണ്ണമാക്കാൻ ആഗ്രഹിക്കുന്ന ദമ്പതികൾക്ക്, മോക്ഷത്തിനുള്ള ഉപാധിയായി തീർന്നിട്ടുണ്ട്. ജ്ഞാനി ചിലപ്പോൾ ഭർത്താവിനെ

വഴക്കു പറയുന്നതായി തോന്നും. ചിലപ്പോൾ അദ്ദേഹം അയാളുടെ ഭാഗം പിടിച്ച് ഭാര്യയെ വഴക്കു പറയും. ആണിനോടും പെണ്ണിനോടും എന്തു തന്നെ പറഞ്ഞാലും ആ വാക്കുകൾക്ക് ഉത്തരം കിട്ടാ പ്രശ്നങ്ങൾക്ക് എന്നന്നേക്കുമുള്ള പരിഹാരമാകാൻ കഴിയും. വായനക്കാരന് പുസ്തകം മുഴുവനും അതിന്റെ ശരിയായ സന്ദർഭവുമായി കൂട്ടിച്ചേർത്ത് വായിക്കണമെന്ന് അപേക്ഷിക്കുന്നു. ജ്ഞാനിയുടെ അന്തിമമായ വാക്കുകൾ ദുരുപയോഗം ചെയ്യാൻ പാടില്ല. സ്വന്തം തെറ്റുകൾ കണ്ടെത്തി തിരുത്തുക അങ്ങനെ ആനന്ദത്തിലും യോജിപ്പിലും ജീവിക്കുക എന്നതാണ് അന്തിമ ലക്ഷ്യം.

**ഡോ. നീരുബെൻ അമീൻ**

<u>സൂചിക</u>

# വിവാഹ ജീവിതത്തിൽ ഒരുമ

## (Harmony in Married Life)

### ഭാര്യാഭർത്താക്കന്മാർക്ക്  ഇടയിൽ ദിവ്യമായ പെരുമാറ്റം

(ജ്ഞാനിപുരുഷനായ പൂജ്യ ദാദാശ്രീയുടെ അഭിപ്രായമനുസരിച്ച് ഭാര്യാഭർത്താക്കന്മാർക്ക് ഇടയിലെ മാതൃകാപരമായ പെരുമാറ്റം)

## [1] ഒരു കുടുംബം

എപ്പോഴാണ് ഒരാൾ ജീവിതം ആസ്വദിക്കുന്നത്? ദിവസം മുഴുവനും ഒരൊറ്റ സമ്മർദ്ദമോ വിഷമമോ കൂടാതെ കടന്നുപോകുമ്പോളാണ് അത്.

വീട്ടിൽ സംഘർഷങ്ങൾ ഉണ്ടാകുമ്പോൾ എങ്ങനെയാണ് ഒരാൾക്ക് ജീവിതം ആസ്വദിക്കാനാവുക? സംഘർഷങ്ങൾ സ്വീകാര്യമല്ല, വീട്ടിൽ. ചിലപ്പോൾ അയൽക്കാരുമായും മറ്റുള്ളവരുമായും സംഘർഷങ്ങളുണ്ടായെന്നുവരാം. പക്ഷെ വീട്ടിലെന്തിനാണ്? വീട്ടിലൊരാൾ കുടുംബമായി ജീവിക്കണം. കുടുംബജീവിതം എങ്ങനെയുള്ളതാണ്? പ്രേമം എപ്പോഴും നിലനിൽക്കുകയും ഒഴുകുകയും വേണം. ഇന്നത്തെ കുടുംബജീവിതം എവിടെ എത്തിനിൽക്കുന്നു? ഇഷ്ടപ്പെടാത്ത ഭക്ഷണത്തെക്കുറിച്ച് ഒരാൾ പിറുപിറുക്കാൻ തുടങ്ങുന്നു. സംസ്കാരമില്ലാത്ത ആളുകൾ! സംസ്കാരസമ്പന്നരായ ആളുകൾ എങ്ങനെയുള്ളവരാണ്? അവർ ഇഷ്ടപ്പെടാത്തത് മാറ്റിവെച്ച് ബാക്കിയുള്ളത് കഴിക്കും. അങ്ങനെ ചെയ്തുകൂടെ? അതാണ് കുടുംബജീവിതം. പുറത്തു പോയി വഴക്കടിച്ചുകൂടെ? "എൻ്റെ കുടുംബം" എന്നതിന് എന്താണർത്ഥം? നമുക്കിടയിൽ ഒരു വഴക്കുമുണ്ടാവില്ല എന്നാണതിനർത്ഥം. നിങ്ങൾ അഡ്ജസ്റ്റ് ചെയ്യണം. നിങ്ങളുടെ വീടിനകത്ത് എങ്ങനെ അഡ്ജസ്റ്റ് ചെയ്യണം എന്ന് നിങ്ങൾ അറിഞ്ഞിരിക്കണം. എല്ലായിടത്തും ക്രമീകരിക്കുക.

പ്രവർത്തനക്ഷമമായ കുടുംബം എന്താണെന്ന് നിങ്ങൾക്ക് അറിവുണ്ടോ? നമ്മൾ ഇന്ത്യക്കാർ ഒരു കുടുംബമായി ജീവിക്കുന്നുണ്ടെങ്കിലും, എങ്ങനെ 'ഒരു ആദർശ കുടുംബമായി' ജീവിക്കണം എന്നതിനെക്കുറിച്ചുള്ള അറിവ് നമുക്കില്ല. വിദേശ രാജ്യങ്ങളിൽ ആളുകൾക്ക് 'ആദർശ കുടുംബം' എന്ന ആശയം മനസ്സിലാകുന്നില്ല. പാശ്ചാത്യ സംസ്കാരത്തിൽ, ജെയിംസിന് ഇരുപത് വയസ്സ് തികയുമ്പോൾ, അവന്റെ മാതാപിതാക്കളായ വില്യമും മേരിയും അവനോട് പറയും, "നിങ്ങൾ ഇപ്പോൾ സ്വതന്ത്രനായിരിക്കണം, അപ്പോൾ മാത്രമെ ഞങ്ങൾക്ക് ഞങ്ങളുടെ ജീവിതം നയിക്കാനാകൂ!" ഒരു കുടുംബമായി എങ്ങനെ പ്രവർത്തിക്കാം എന്ന ആശയം അവർ മനസ്സിലാക്കിയിട്ടില്ല. മേരി വില്യമുമായി പൊരുത്തപ്പെടുന്നില്ലെങ്കിൽ, അവൾ ഉടൻ തന്നെ വിവാഹമോചനം പരിഗണിക്കും. ഇന്ത്യയിൽ വിവാഹമോചനം സാധ്യമല്ല. നമ്മൾ ഒരുമിച്ച് താമസിക്കുന്നു, വഴക്കുണ്ടാക്കുന്നു, തുടർന്ന് ഒരേ മുറിയിൽ ഉറങ്ങുന്നു. ഇതല്ല ജീവിതം. ഇതിനെ 'കുടുംബ ജീവിതം' എന്ന് വിളിക്കില്ല.

ഇന്ത്യയിൽ ആളുകൾക്ക് അവരുടെ സ്വന്തം ഫാമിലി ഡോക്ടർ ഉണ്ട്. ഒരു കുടുംബം പോലുമില്ലാത്ത നിങ്ങൾക്ക് എങ്ങനെ ഒരു ഫാമിലി ഡോക്ടർ ഉണ്ടാകും? കുടുംബ ഡോക്ടറെ കുടുംബത്തിന്റെ ഭാഗമായാണ് പരിഗണിക്കുന്നത്, അതേസമയം ഭാര്യയോട് അന്യനെപ്പോലെയാണ് പെരുമാറുന്നത്. ഫാമിലി ഡോക്ടർ വന്നാൽ വലിയ ബില്ല് ഇട്ടാലും പിണക്കില്ല. പകരം അവർ പറയും, "ഇത് ഞങ്ങളുടെ കുടുംബ ഡോക്ടർ!" സ്വന്തം ഫാമിലി ഡോക്ടർ ഉള്ളതുകൊണ്ട് സമൂഹത്തിൽ തങ്ങൾക്കൊരു പദവിയുണ്ടെന്ന് ആളുകൾ കരുതുന്നു!

ആകസ്മികമായി ഒരു കുടുംബാംഗം നിങ്ങളെ വേദനിപ്പിച്ചാൽ നിങ്ങൾ അദ്ദേഹത്തിനോട് വഴക്ക കൂടുമോ? പാടില്ല. നിങ്ങൾ ഒരു കുടുംബത്തെപ്പോലെ ജീവിക്കണം. നിങ്ങൾ അഭിനയിക്കാൻ പാടില്ല. ആളുകൾ നാട്യഭാവം കാണിക്കുന്നു. അതങ്ങനെയാവരുത്. ഒറ്റ കുടുംബമായിരിക്കണം. അവളിൽ നിന്നും വേറിട്ടിരിക്കാൻ ആഗ്രഹമില്ല എന്ന് അവളോടു പറയണം. അവൾ നിങ്ങളോട്

ദ്വേഷ്യപ്പെടുമ്പോൾ , അല്പം കഴിഞ്ഞ് നിങ്ങൾ അവളോടു പറയണം 'നീ എന്നോട് എന്തു തന്നെ പറഞ്ഞാലും, എന്നോട് എത്ര ദ്വേഷ്യപ്പെട്ടാലും, നീ ഇവിടെയില്ലെങ്കിൽ ഞാൻ വല്ലാതെ വിഷമിക്കുന്നു!' എന്ന്. ഈ ''ഗുരുമന്ത്രം'' പറഞ്ഞ് മുന്നേറുക. നിങ്ങളൊരിക്കലും നിങ്ങളുടെ പ്രേമവും അഭിനന്ദനവും ഭാര്യയോട് പ്രകടിപ്പിക്കാറില്ല. ഉണ്ടോ? അങ്ങനെ ചെയ്യുന്നതുകൊണ്ട് എന്ത് കുഴപ്പമാണുള്ളത്? 'നിന്നിൽ നിന്നും വേറിട്ടിരിക്കാൻ എനിക്കിഷ്ടമല്ല' എന്നു പറയൂ. നിങ്ങളുടെ ഭൂരിഭാഗം സ്നേഹവും നിങ്ങൾ സ്വന്തമായി സൂക്ഷിക്കണം. അതിൽ കുറച്ച് പങ്കുവെക്കുകയും പ്രകടിപ്പിക്കുകയും ചെയ്യൂ.

## [2] വീട്ടിൽ വഴക്ക്

**ദാദാശ്രീ:** നിങ്ങൾക്ക് എപ്പോഴെങ്കിലും വീട്ടിൽ *ക്ലേശ്* (കലഹങ്ങൾ) ഉണ്ടായിട്ടുണ്ടോ? വീട്ടിലെ കലഹങ്ങളെക്കുറിച്ച് നിങ്ങൾ എന്താണ് ചിന്തിക്കുന്നത്? നിങ്ങൾക്ക് ഇത് ഇഷ്ടമാണോ?

**ചോദ്യകർത്താവ്:** കലഹങ്ങളില്ലാതെ ലോകം പ്രവർത്തിക്കില്ല..

**ദാദാശ്രീ:** പിന്നെ എവിടെ വഴക്കുണ്ടായാലും, അവിടെ ദൈവം നിൽക്കില്ല.

**ചോദ്യകർത്താവ്:** എന്നാൽ കുറച്ച് വഴക്കെങ്കിലും ഉണ്ടായിരിക്കണം!

**ദാദാശ്രീ:** ഇല്ല, ഒരു വഴക്കും പാടില്ല. എന്തിന് വഴക്കുണ്ടാക്കണം? എന്താണ് വഴക്കിനുള്ള കാരണം? നിങ്ങൾക്ക് വഴക്കിടുന്നത് സുഖമാണോ? എത്ര മാസങ്ങൾ നിങ്ങൾക്ക് സംഘർഷങ്ങളുമായി ജീവിക്കാനാകും?

**ചോദ്യകർത്താവ്:** ഒരു നിമിഷം പോലും ഇല്ല.

**ദാദാശ്രീ:** ഒരു മാസം പോലും ഇല്ലേ? നിങ്ങൾക്ക് കഴിക്കാൻ നല്ല ഭക്ഷണം ലഭിക്കും, നിങ്ങൾ മനോഹരമായ ആഭരണങ്ങൾ ധരിക്കുന്നു, എന്നിട്ടും നിങ്ങൾ വഴക്കുണ്ടാക്കുന്നു. ജീവിതം എങ്ങനെ ജീവിക്കണമെന്ന് അറിയാത്തതിനാൽ നിങ്ങൾ വഴക്കുണ്ടാക്കുന്നു; നിങ്ങൾക്ക് ജീവിക്കാനുള്ള കല അറിയില്ല. ഇതാണ് വഴക്കിന്

കാരണമാകുന്നത്. പണം സമ്പാദിക്കാനുള്ള കലയാണ് ആളുകൾ ശ്രദ്ധിക്കുന്നത്. നിങ്ങളുടെ ചിന്തകൾ പണം സമ്പാദിക്കുന്നതിൽ മുഴുകിയിരിക്കുന്നതിനാൽ ജീവിതം എങ്ങനെ ജീവിക്കണമെന്ന് നിങ്ങൾ ചിന്തിക്കുന്നില്ല. നിങ്ങൾ ഇതിനെക്കുറിച്ച് ചിന്തിക്കേണ്ടതല്ലേ?

**ചോദ്യകർത്താവ്:** നമ്മൾ അതിനെക്കുറിച്ച് ചിന്തിക്കണം, എന്നാൽ ഓരോരുത്തർക്കും വ്യത്യസ്തമായ സമീപനമുണ്ട്.

**ദാദാശ്രീ:** ഇല്ല, എല്ലാവരുടെയും വഴികൾ വ്യത്യസ്തമല്ല, എല്ലാവരുടെയും ഒന്നുതന്നെയാണ്. "ഡോളറുകൾ! പണം! എനിക്ക് എവിടെ നിന്ന് പണമുണ്ടാക്കാൻ കഴിയും?" ഒരാൾ പണം സമ്പാദിക്കുമ്പോൾ, അയാൾ വീട്ടിലേക്ക് എന്തെങ്കിലും വാങ്ങാൻ കടയിൽ പോയി, അത് വീട്ടിലേക്ക് കൊണ്ടുവന്ന് നോക്കുന്നു. പിന്നെ പഴകിയാൽ വേറെ എന്തെങ്കിലും വാങ്ങാൻ പോകണം. ദിവസം മുഴുവനും, അയാൾ ഇത്തരത്തിലുള്ള ഒരു ചതിയിൽ അകപ്പെട്ടിരിക്കുന്നു; അയാൾ അസന്തുഷ്ടനും സമ്മർദ്ദത്തിലുമാണ്. ഒരാൾക്ക് എങ്ങനെ ഇത്തരം ജീവിതം നയിക്കാൻ കഴിയും? ഇത് ഒരു മനുഷ്യന് ചേരുമോ? കലഹങ്ങൾ (*ക്ലേശ്*) പാടില്ല.

**ചോദ്യകർത്താവ്:** പക്ഷെ, എന്തിനെയാണ് അങ്ങ് *ക്ലേശ്* എന്നു പറയുന്നത്?

**ദാദാശ്രീ:** നിങ്ങൾ നിങ്ങളുടെ കുടുംബാംഗങ്ങളുമായി, പുറത്തുനിന്നുള്ളവരുമായി, നിങ്ങളുടെ ഭാര്യയുമായി വഴക്കിടുകയും കലഹിക്കുകയും ചെയ്യുമ്പോൾ, ആ വഴക്കുകളെയെല്ലാം '*ക്ലേശ്*' എന്ന് വിളിക്കുന്നു. ദമ്പതികൾ തർക്കത്തിലേർപ്പെടുകയും തൽഫലമായി തൽക്കാലം പരസ്പരം ഒഴിവാക്കുകയും ചെയ്താൽ, ഈ സംഭവത്തെ '*ക്ലേശ്*' എന്ന് വിളിക്കുന്നു. രണ്ടോ മൂന്നോ മണിക്കൂർ തർക്കിച്ചാൽ ഉടൻ ഒന്നിച്ചാൽ കുഴപ്പമില്ല, തർക്കിച്ച് പിരിഞ്ഞാൽ അതിനെയാണ് *ക്ലേശ്* എന്ന് വിളിക്കുന്നത്. അവർ പന്ത്രണ്ട് മണിക്കൂർ വേർപിരിഞ്ഞാൽ, രാത്രി മുഴുവൻ ' *ക്ലേശിൽ* ' ചെലവഴിക്കും.

**ചോദ്യകർത്താവ്:** ഈ വഴക്കുകൂടുന്ന മനോഭാവം (*കകസ്*) ആണിലാണോ പെണ്ണിലാണോ കൂടുതലായി കാണുന്നത്?

**ദാദാശ്രീ:** സ്ത്രീകളിലാണ് ആ സ്വഭാവം കൂടുതലുള്ളത്.

**ചോദ്യകർത്താവ്:** അതിനു കാരണമെന്താണ്?

**ദാദാശ്രീ:** രണ്ടുതരം സംഘർഷങ്ങളുണ്ട്. മൈനർ സംഘർഷവും മേജർ സംഘർഷവും. അധികകാലം നീണ്ടു നിൽക്കാത്ത വഴക്കാണ് പുരുഷന്മാരുണ്ടാക്കുന്നത്. അവർ പെട്ടന്ന് മറക്കുകയും വിട്ടുകളയുകയും ചെയ്യുന്നു. ഇത് ചെറിയ ഏറ്റുമുട്ടലുകളാണ്. മറുവശത്ത്, സ്ത്രീകൾ വലിയ സംഘട്ടനങ്ങളിൽ ഏർപ്പെടുന്നു. ഏറ്റുമുട്ടലുകളിൽ നിന്ന് അത്ര എളുപ്പത്തിൽ അവർ കരകയറുന്നില്ല. പകരം, അവർ അത് ദീർഘകാലത്തേക്ക് ഓർക്കാൻ പ്രവണത കാണിക്കുന്നു. സ്ത്രീകൾക്ക് അത് വിട്ടുകളയാൻ വളരെ ബുദ്ധിമുട്ടാണ്. അവരുടെ സ്വഭാവം കാരണം, ചെറിയ പ്രശ്നങ്ങളെ വലിയ പ്രശ്നങ്ങളാക്കി മാറ്റുന്നതിൽ സ്ത്രീകൾ ചിലപ്പോൾ കുറ്റക്കാരാണ്. ഉദാഹരണത്തിന്, ഒരു ചെറിയ അഭിപ്രായ വ്യത്യാസത്തിന് ശേഷം, ഭർത്താവ് ഒന്നും സംഭവിച്ചിട്ടില്ലെന്ന മട്ടിൽ നടക്കുന്നു, ഭാര്യ പരിഹസിച്ചുകൊണ്ട് നടക്കുന്നു.

**ചോദ്യകർത്താവ്:** അങ്ങനെയാണെങ്കിൽ മേജർ സംഘർഷങ്ങൾ ഒഴിവാക്കാൻ എന്തു ചെയ്യണം?

**ദാദാശ്രീ:** നിങ്ങൾ ചെറിയ ഒരു തീ കത്തിക്കാതിരുന്നാൽ, അവൾ അത് വലിയ തീയായി വളർത്തില്ല. അവൾ ഭക്ഷണം തയ്യാറാക്കിയതിനെ കൊള്ളില്ല എന്നു പറഞ്ഞുകൊണ്ട് ആദ്യം തീ കത്തിക്കുന്നതിൻ്റെ തെറ്റ് നിങ്ങളുടേതാണ്. അവളുണ്ടാക്കിയ ഭക്ഷണം നിങ്ങൾക്കിഷ്ടമല്ല. നിങ്ങളുടെ മുഖം ചുളിച്ച് നടക്കുകയും ചെയ്യുന്നു, അതിൻ്റെ പേരിൽ. ഈ നിസ്സാരകാര്യങ്ങൾ ചെറിയ സംഘർഷങ്ങൾ ഉണ്ടാക്കുന്നു. അവ പിന്നീട് വലിയ സംഘർഷങ്ങളായി മാറുന്നു.

**ചോദ്യകർത്താവ്:** പ്രധാന കാര്യം വീട്ടിൽ സമാധാനം ഉണ്ടാവണമെന്നതാണ്.

**ദാദാശ്രീ:** എന്നാൽ എങ്ങനെ സമാധാനം നിലനിൽക്കും? സമാധാനത്തിനായി, നിങ്ങൾ *ധർമ്മം* (മതം, ഒരാളുടെ കടമകൾ, ധാർമ്മിക പെരുമാറ്റച്ചട്ടം) മനസ്സിലാക്കണം. നിങ്ങൾ വീട്ടിൽ എല്ലാവരോടും പറയണം, ''ഞങ്ങൾ പരസ്പരം ശത്രുക്കളല്ല; ആർക്കും ആരോടും വഴക്കില്ല. അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാകേണ്ട

കാര്യമില്ല. നമുക്ക് ഉള്ളത് പരസ്പരം പങ്കുവെച്ച് സന്തോഷിക്കാം." അങ്ങനെയാണ് നിങ്ങൾ എല്ലാം ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യേണ്ടത്. വീട്ടിലിരിക്കുന്നവരോട് ഒരിക്കലും വഴക്കുണ്ടാക്കരുത്. ഒരേ വീട് പങ്കിടേണ്ട ആളുകളുമായി നിങ്ങൾക്ക് എങ്ങനെ വഴക്കുണ്ടാക്കാനാകും? മറ്റുള്ളവരെ ദുരിതത്തിലാക്കി ആരും ഒരിക്കലും സന്തോഷിച്ചിട്ടില്ല, സന്തോഷം നൽകി സന്തോഷവാനായിരിക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. വീട്ടിൽ മറ്റുള്ളവരെ സന്തോഷിപ്പിച്ചാൽ മാത്രമേ നമുക്ക് സന്തോഷിക്കാൻ കഴിയൂ. ഈ ധാരണയിലെ വൈരുദ്ധ്യങ്ങൾ നിങ്ങൾ ഒഴിവാക്കുകയാണെങ്കിൽ, പുഞ്ചിരിയോടെ നിങ്ങൾക്ക് ഒരു കപ്പ് ചായ നൽകും. അല്ലാത്തപക്ഷം, അവർ നിങ്ങളുടെ ചായ നിങ്ങൾക്ക് വിളമ്പുന്നതിന് മുമ്പ് നശിപ്പിക്കും.

എത്ര ആകുലതകളും ആന്തരിക വ്യത്യാസങ്ങളും ഉണ്ടെന്ന് നോക്കൂ! ഒരു വ്യക്തി അഭിപ്രായവ്യത്യാസങ്ങൾ തുടരുന്നു, എന്നിട്ടും താൻ മതം ആചരിക്കുന്നതായി അയാൾ  കരുതുന്നു. അയാളുടെ വീട്ടിൽ വഴക്ക് അവസാനിച്ചോ എന്ന് അയാളോട് ചോദിക്കുക. അത് പോലും കുറഞ്ഞോ? അയാളുടെ ആകുലതകൾ കുറഞ്ഞോ? അയാൾക്ക് അൽപ്പമെങ്കിലും സമാധാനമുണ്ടോ? അതിന് അയാൾ പറയും, "ഇല്ല, പക്ഷേ ഞാൻ മതം അനുഷ്ഠിക്കുന്നു." എടാ വിഡ്ഢി! നിങ്ങൾക്ക് എന്ത് മതമാണ് ഉള്ളത്? മതപരമായിരിക്കുക എന്നതിനർത്ഥം, നിങ്ങൾ ഉള്ളിൽ സമാധാനത്തിലാണ്, നിങ്ങളുടെ ജീവിത സാഹചര്യം പരിഗണിക്കാതെ തന്നെ നിങ്ങൾക്ക് ആന്തരികമോ ബാഹ്യമോ ആയ സമ്മർദ്ദങ്ങളൊന്നുമില്ല. നിങ്ങളുടെ യഥാർത്ഥ സ്വഭാവത്തിലേക്ക് (ആത്മാവ്) മടങ്ങുക എന്നതാണ് മതത്തിന്റെ അന്തിമ നിർവചനം.

നിങ്ങളുടെ ഭാര്യ ചൈന പാത്രങ്ങളുടെയും ഗ്ലാസ്സുകളുടെയും ഒരു ശേഖരം താഴെയിട്ടാൽ, അത് നിങ്ങളെ ബാധിക്കുമോ?

നിങ്ങളെ ബാധിക്കുകയോ വേദനിക്കുകയോ ചെയ്താൽ, നിങ്ങൾക്ക് എന്തെങ്കിലും പറയാതിരിക്കാനാവില്ല; നിങ്ങളുടെ 'റേഡിയോ' ഓണാക്കുന്നത് തടയാൻ നിങ്ങൾക്ക് കഴിയില്ല. നിങ്ങൾക്ക് പരിക്കേൽക്കുന്ന നിമിഷം, നിങ്ങളുടെ റേഡിയോ വരും, അത് അവളെ വേദനിപ്പിക്കും. അപ്പോൾ അവൾ ചൂണ്ടിക്കാണിക്കും,

"നിങ്ങൾ ഒന്നും തകർക്കാത്തതുപോലെ പ്രവർത്തിക്കുന്നു." ഗ്ലാസ്സുകൾ എളുപ്പത്തിൽ വഴുതി വീഴാനും തകർന്നുപോകാനും കഴിയുമെന്ന് മനസ്സിലാക്കേണ്ടത് പ്രധാനമാണ് പാത്രങ്ങൾ പൊട്ടിക്കാൻ നിങ്ങൾ അവളോട് പറഞ്ഞാൽ, അവൾ അങ്ങനെ ചെയ്യുമോ? ആരാണ് അല്ലെങ്കിൽ എന്താണ് അവരെ തകർക്കുന്നത്? ഒരു പാത്രം പോലും പൊട്ടിക്കാനുള്ള സ്വതന്ത്ര ശക്തിയുള്ള ഒരു വ്യക്തിയും ഈ ലോകത്ത് ഇല്ല. സംഭവിക്കുന്ന ഈ സംഭവങ്ങളെല്ലാം തീർപ്പാക്കുന്ന കണക്കുകളാണ്, അതിനാൽ നിങ്ങൾ ചെയ്യേണ്ടത്, അത് അവളെ വേദനിപ്പിച്ചോ ഇല്ലയോ എന്ന് ചോദിക്കുകയാണ്.

നിങ്ങൾ രണ്ടുപേരും ഒരു സോഫയെച്ചൊല്ലി വഴക്കുണ്ടാക്കുകയാണെങ്കിൽ, ആ സോഫ ഉപേക്ഷിക്കുക. ആ സോഫക്ക് ഏതാനും നൂറു ഡോളർ വിലയുണ്ട്. യുദ്ധം ചെയ്യുന്നത് മൂല്യവത്താണോ? അത് വെറുപ്പിന്റെ വിത്ത് പാകുകയേ ഉള്ളൂ. വെറുതെ വിടൂ. വീട്ടിൽ വഴക്കുണ്ടാക്കുന്ന എന്തും ഉപേക്ഷിക്കണം.

നിങ്ങൾ എത്രത്തോളം മനസ്സിലാക്കുന്നുവോ അത്രത്തോളം നിങ്ങളുടെ വിശ്വാസം വർദ്ധിക്കും. വിശ്വാസത്തോടെ നിങ്ങൾക്ക് ഫലം ലഭിക്കും. വിശ്വാസമില്ലാതെ, ഒന്നും നിങ്ങളെ സഹായിക്കില്ല. നിങ്ങൾ കാര്യങ്ങൾ മനസ്സിലാക്കിയാൽ, നിങ്ങളുടെ ജീവിതം സന്തോഷകരമാകും, അത് അവളുടെ ജീവിതവും സന്തോഷകരമാക്കും. നിങ്ങളുടെ ഭാര്യ നിങ്ങൾക്ക് അത്ഭുതകരമായ ഭക്ഷണം പാകം ചെയ്യുന്നില്ലേ?

**ചോദ്യകർത്താവ്:** ഉവ്വ്. അവൾ ചെയ്യുന്നു.

**ദാദാശ്രീ:** അപ്പോൾ പിന്നെ നിങ്ങൾക്ക് എന്താണ് വേണ്ടത്? അവൾ നിങ്ങളുടെ പങ്കാളിയായതിനാൽ നിങ്ങൾ അവളോട് കടപ്പെട്ടിരിക്കേണ്ടതല്ലേ? ഇതിൽ അവളുടെ കടമ എന്താണ്? നിങ്ങൾ പണം വീട്ടിലേക്ക് കൊണ്ടുവരുന്നു, അവൾ പാചകം ചെയ്യുകയും വൃത്തിയാക്കുകയും ചെയ്യുന്നു. ഒരു പങ്കാളിത്തം പ്രവർത്തിക്കുന്ന രീതിയാണിത്. കുട്ടികൾ നിങ്ങളുടെ പങ്കാളിത്തത്തിന്റെ ഉൽപ്പന്നങ്ങളാണ്. അവർ അവളുടെ മാത്രം അല്ല, അല്ലേ? ഗർഭിണിയായത് കൊണ്ട് മാത്രം അവർ അവൾക്ക് മാത്രം അവകാശപ്പെട്ടതാണെന്ന് അർത്ഥമില്ല. നിങ്ങളുടെ കുട്ടികൾ നിങ്ങൾ

രണ്ടുപേരുടേതുമാണ്. അവർ നിങ്ങൾ രണ്ടുപേരുടേതാണോ അതോ അവൾക്ക് മാത്രമാണോ?

**ചോദ്യകർത്താവ്:** രണ്ടു പേരുടെയുമാണ്.

**ദാദാശ്രീ:** അതെ. ഗർഭധാരണത്തിലൂടെ കടന്നുപോകാൻ പുരുഷന്മാർ തയ്യാറാകുമോ? അതിനാൽ, ഈ ലോകം മനസ്സിലാക്കേണ്ടതാണ്. പല വീക്ഷണ കോണുകളിൽ നിന്ന് മനസ്സിലാക്കേണ്ടതുണ്ട്. ഒരു ജ്ഞാനി പുരുഷന് മാത്രമേ ലോകത്തെ അതേപടി മനസ്സിലാക്കാൻ കഴിയൂ. നിങ്ങൾക്ക് എന്താണ് നല്ലത്, എന്താണ് നിങ്ങൾക്ക് ദോഷം എന്ന് മനസ്സിലാക്കാൻ അദ്ദേഹം നിങ്ങളെ പ്രാപ്തരാക്കുന്നു. അതോടെ വീട്ടിലെ കലഹങ്ങൾക്ക് അറുതി വരും.

രണ്ട് തരത്തിലുള്ള ബുദ്ധിയുണ്ടെന്ന് ഭഗവാൻ കൃഷ്ണൻ പറഞ്ഞിട്ടുണ്ട്, ഒന്ന് സഹായകരവും മറ്റൊന്ന് ദോഷകരവുമാണ്. ഹാനികരമായ ബുദ്ധി വേദനയും ദുരിതവും മാത്രമേ പുറപ്പെടുവിക്കുകയുള്ളൂ, സഹായ ബുദ്ധി സന്തോഷം പുറപ്പെടുവിക്കുകയും വേദനയ്ക്കും കഷ്ടപ്പാടുകൾക്കുമിടയിൽ സന്തോഷം തേടുകയും ചെയ്യുന്നു. എന്നാൽ പകരം ആളുകൾ എന്താണ് ചെയ്യുന്നത്? അവർ ബാസുമതി അരിയിൽ കല്ല് ഇടുന്നു, എന്നിട്ട് അവർ അത് കഴിക്കുന്നു! ഇവിടെ അമേരിക്കയിൽ നിങ്ങൾക്ക് അത്തരം നല്ല ഭക്ഷണവും, ശുദ്ധമായ നെയ്യും, ശുദ്ധമായ തൈരും ലഭിക്കുന്നു. ജീവിതം എളുപ്പമാണ്, പക്ഷേ ആളുകൾക്ക് എങ്ങനെ ജീവിക്കണമെന്ന് അറിയില്ല, അതുകൊണ്ടാണ് അവർ കഷ്ടപ്പെടുന്നത്.

എന്താണ് നമുക്ക് ഗുണകരമെന്ന് നാം ചിന്തിക്കണം. ഏതാണ് രണ്ടു പേർക്കും ഗുണകരം, വിവാഹം കഴിഞ്ഞ ദിവസത്തെ ആനന്ദം ഓർക്കുന്നതോ, അതോ നിങ്ങളുടെ വിഭാര്യനാകുന്ന ദിവസത്തെ ദുരന്തം ഓർക്കുന്നതോ?

ഒരു വിഭാര്യനാകുമെന്ന ചിന്ത ഞങ്ങളുടെ വിവാഹച്ചടങ്ങു സമയത്ത് എനിക്കുണ്ടായി. സമ്പന്ന വിഭാഗക്കാർ മാത്രം വിവാഹ സമയത്ത് ധരിക്കുന്ന വളരെ വില കൂടിയ തലപ്പാവ് ഞാൻ ധരിച്ചിട്ടുണ്ടായിരുന്നു. വെറും പതിനഞ്ചുകാരൻ ആയിരുന്നെങ്കിലും ആ

രീതിയിൽ വസ്ത്രം ധരിച്ചപ്പോൾ ഞാൻ സുന്ദരനായിരുന്നു. ആ വസ്ത്രം അതിമനോഹരവും ആകർഷണീയവും ആയിരുന്നു. പിന്നീട് വിവാഹച്ചടങ്ങ് നടക്കുന്നതിനിടയിൽ തലപ്പാവ് അൽപ്പം നീങ്ങിപ്പോയി. അത് എൻ്റെ കാഴ്ചയ്ക്ക് തടസ്സമായി. അപ്പോൾ എനിക്കു തോന്നി വിവാഹം കഴിക്കുന്നത് നല്ലതാണെന്ന്. സംഭവിച്ചതു നല്ലതാണ്. പക്ഷെ ഒരു ദിവസം ഞങ്ങളിൽ ഒരാൾ വിഭാര്യനോ വിധവയോ ആകേണ്ടി വരും.

**ചോദ്യകർത്താവ്**: അത്രയും ചെറുപ്പത്തിൽ അങ്ങേക്ക് അങ്ങനെ തോന്നിയോ?

**ദാദാശ്രീ:** അതെ നിർഭാഗ്യവശാൽ! എന്ത് പണിതാലും ഒരു ദിവസം തകരും.

**ചോദ്യകർത്താവ്:** വിവാഹം അനുഭവിക്കാനുള്ള തീവ്രമായ ആഗ്രഹം ഒരാളെ തന്റെ യഥാർത്ഥ സ്വത്വത്തെ (ആത്മാവിനെ) മറക്കുന്നു. ദാമ്പത്യത്തിൽ ഇത്തരം വേർപിരിയൽ ചിന്തകൾക്ക് എവിടെ സമയം?

**ദാദാശ്രീ:** എന്നിരുന്നാലും, ആരംഭിച്ചതെന്തും ഒടുവിൽ അവസാനിക്കും എന്ന ചിന്ത ആ സമയത്ത് എന്റെ മനസ്സിൽ ഉയർന്നു. ഞങ്ങൾ രണ്ടുപേരിൽ ഒരാൾ വിധവയാകും.

നിങ്ങളുടെ എല്ലാ അതിഥികളുടെയും ബന്ധുക്കളുടെയും സാന്നിധ്യത്തിൽ, സൂര്യനെയും പുരോഹിതനെയും സാക്ഷികളാക്കി നിങ്ങൾ വിവാഹം കഴിച്ചപ്പോൾ, പുരോഹിതൻ ഉരുവിട്ട മന്ത്രം, "സമയ വർതേ സാവധാൻ" (സമയത്തെ സംഭവത്തിനനുസരിച്ച് ജാഗ്രത പാലിക്കുക). "സമയ വർതേ സാവധാൻ!" എന്ന് പറയുമ്പോൾ പുരോഹിതൻ എന്താണ് പറയുന്നതെന്ന് മനസ്സിലാക്കുന്നു. എന്നാൽ വിവാഹം കഴിക്കുന്നയാൾക്ക് അത് മനസ്സിലാകുമോ? ഈ മന്ത്രം എന്താണ് അർത്ഥമാക്കുന്നത്? നിങ്ങളുടെ ഭാര്യക്ക് കോപം നഷ്ടപ്പെടുമ്പോൾ, നിങ്ങൾ ശാന്തമായും ജാഗ്രതയോടെയും ഇരിക്കണം എന്നാണ് ഇതിനർത്ഥം. അപ്പോൾ മാത്രമേ നിങ്ങൾ വിവാഹത്തിന് യോഗ്യനാകൂ. അവൾ ദേഷ്യപ്പെടുകയും നിങ്ങളും ദേഷ്യപ്പെടുകയും ചെയ്താൽ, നിങ്ങൾ കൃത്യസമയത്ത് ജാഗ്രത പാലിച്ചിട്ടില്ല. അവൾ

അസ്വസ്ഥയാകുമ്പോൾ, നിങ്ങൾ കാര്യങ്ങൾ ശാന്തമാക്കണം. നിങ്ങൾ ജാഗ്രത പാലിക്കേണ്ട ആവശ്യമില്ലേ? ഞാൻ ജാഗ്രത പാലിച്ചു. എന്റെ ദാമ്പത്യത്തിൽ ഒരു അഭിപ്രായ വ്യത്യാസവും ഞാൻ അനുവദിച്ചിട്ടില്ല. എന്തെങ്കിലും അഭിപ്രായ വ്യത്യാസങ്ങൾ ആരംഭിക്കുമ്പോൾ, ഞാൻ 'വെൽഡിംഗ് കിറ്റ്' പുറത്തെടുക്കും.

**ചോദ്യകർത്താവ്:** എല്ലാ സംഘർഷങ്ങളുടെയും മൂലകാരണം എന്താണ്?

**ദാദാശ്രീ:** ഭയങ്കര അജ്ഞത. ഈ ലോകത്ത് എങ്ങനെ ജീവിക്കണമെന്ന് സ്ത്രീക്കും പുരുഷനും അറിയില്ല. ഒരു പുരുഷന് എങ്ങനെ പിതാവാകണമെന്നും ഭർത്താവാകണമെന്നും അറിയില്ല. അതുപോലെ, ഒരു സ്ത്രീക്ക് എങ്ങനെ ഭാര്യയാകണമെന്ന് അറിയില്ല. അവർക്ക് ജീവിക്കാനുള്ള കല അറിയില്ല. എല്ലാ ഭൗതിക സുഖങ്ങളും, ആനുകൂല്യങ്ങളും, സൗകര്യങ്ങളും ഉള്ളപ്പോൾ, ഇനിയും ഒരുപാട് ദുരിതങ്ങൾ ഉണ്ട്. മനുഷ്യർ ആനന്ദത്തിന്റെ സമുദ്രത്തിൽ ജീവിക്കുന്നു, എന്നിട്ടും അവർ ഒരു തുള്ളി വെള്ളത്തിനായി തിരയുന്നു!

**ചോദ്യകർത്താവ്:** പക്ഷെ, വഴക്ക് വ്യക്തിത്വങ്ങളിലുള്ള വ്യത്യാസങ്ങൾ കൊണ്ടല്ലേ?

**ദാദാശ്രീ** : അറിവില്ലായ്മയാണ് കാരണം. ഈ ലോകത്ത്, രണ്ട് വ്യക്തിത്വങ്ങൾക്ക് ഒരിക്കലും പൊരുത്തപ്പെടാൻ കഴിയില്ല. ഈ ധാരണ നേടിയ ശേഷം, ഒരേയൊരു പരിഹാരമേയുള്ളൂ, അതായത്, "എവിടേയും ഇണങ്ങിപ്പോകുക.''

സംഘർഷമുള്ളിടത്ത് ദൈവം വസിക്കുകയില്ല. അതിനാൽ നിങ്ങൾക്ക് ദൈവത്തോട് പറയാം, ‘‘സർ, നിങ്ങൾക്ക് ക്ഷേത്രങ്ങളിൽ താമസിക്കാം, എന്റെ വീട്ടിലേക്ക് വരരുത്. ഞങ്ങൾ നിങ്ങൾക്കായി കൂടുതൽ ക്ഷേത്രങ്ങൾ നിർമ്മിക്കും, പക്ഷേ ഞങ്ങളുടെ വീട്ടിലേക്ക് വരരുത്. കലഹമില്ലാത്തിടത്താണ് ദൈവം വസിക്കുന്നത്. ഞാൻ നിങ്ങൾക്ക് ഉറപ്പുനൽകുന്നു, വഴക്കുകൾ ഉണ്ടായാലുടൻ ദൈവം പോകും, അത് സംഭവിക്കുമ്പോൾ, അവരുടെ ബിസിനസ്സ് നന്നായി നടക്കുന്നില്ലെന്ന് ആളുകൾ എന്നോട് പറയും. കാരണം ദൈവം പോയി. ദൈവം ഉള്ളിടത്തോളം നിങ്ങളുടെ

ബിസിനസ്സ് സുഗമമായി നടക്കും. നിങ്ങൾ വഴക്ക് ആസ്വദിക്കുന്നുണ്ടോ?

**ചോദ്യകർത്താവ്:** ഇല്ല.

**ദാദാശ്രീ:** എന്നാലും അത് സംഭവിക്കുന്നു. ഇല്ലേ?

**ചോദ്യകർത്താവ്:** ചിലപ്പോൾ.

**ദാദാശ്രീ:** ദീപാവലി (ഹിന്ദു മത ഉത്സവം), ക്രിസ്മസ് എന്നിവയും ചിലപ്പോൾ വരാറുണ്ട്. അവർ ദിവസവും വരാറുണ്ടോ?

**ചോദ്യകർത്താവ്:** ഏതാണ്ട് പത്തു പതിനഞ്ചു മിനിറ്റുകഴിഞ്ഞാൽ സംഘർഷം അവസാനിക്കും.

**ദാദാശ്രീ:** നിങ്ങളുടെ ജീവിതത്തിൽ നിന്ന് എല്ലാ സംഘർഷങ്ങളും നീക്കം ചെയ്യുക. അല്ലെങ്കിൽ, നിങ്ങളുടെ അടുത്ത ജന്മത്തിൽ മനുഷ്യനാകാനുള്ള നിങ്ങളുടെ അവകാശം നഷ്ടപ്പെടും. നിങ്ങളുടെ മനുഷ്യ ജന്മം കഴിഞ്ഞ ജന്മങ്ങളിലെ പല നല്ല കർമ്മങ്ങളുടെ ഫലമാണ്. ഇന്ത്യൻ വംശപരമ്പരയിലായിരിക്കുക എന്നത് അതിലും ഉയർന്ന അനുഗ്രഹമാണ്. ഇവിടെ യുഎസിലും യുകെയിലും ഉള്ള എല്ലാ ഇന്ത്യക്കാർക്കും ഭൗതിക സൗകര്യങ്ങൾക്ക് ഒരു കുറവുമില്ല; ശുദ്ധവും ആരോഗ്യകരവുമായ ഭക്ഷണമുണ്ട്, അത് നിങ്ങളുടെ മുൻകാല ജീവിതത്തിൽ നിന്നുള്ള നിങ്ങളുടെ *പുണ്യങ്ങളുടെ* (*മെറിറ്റ് കർമ്മം*) കൂടുതൽ തെളിവാണ്. കലഹിച്ച് അതെല്ലാം പാഴാക്കിയാൽ അത് എന്തൊരു ദുരന്തമാണ്.

നമ്മുടെ വീട്ടിലെ ജീവിതം സംഘർഷങ്ങൾ ഇല്ലാത്തതായിരിക്കണം. ഇത്രയെങ്കിലും നമുക്ക് കഴിവ് ഉണ്ടായിരിക്കണം. ഭാര്യക്ക് മനസ്സിലാകുന്നില്ലെങ്കിൽ നിങ്ങൾ അവളോട് വിശദീകരിക്കണം: "നമ്മുടെ വീട്ടിൽ വഴക്കുകൾ ഉണ്ടായാൽ ദൈവം പോകും. അതുകൊണ്ട് നമ്മുടെ വീട്ടിൽ ഇനി വഴക്ക് വേണ്ട എന്ന് നമുക്ക് ഒരു തീരുമാനം എടുക്കാം." ഈ തീരുമാനമെടുത്ത ശേഷം, വഴക്കുകൾ ഇപ്പോഴും നടക്കുന്നുണ്ടെങ്കിൽ, അത് നിങ്ങളുടെ നിയന്ത്രണത്തിന് അതീതമാണെന്ന് മനസ്സിലാക്കുക. അവൾ വഴക്കുണ്ടാക്കാൻ തുടങ്ങിയാൽ, ഉറങ്ങാൻ പോകുക. കുറച്ചു കഴിഞ്ഞാൽ അവളും ഉറങ്ങും. എന്നാൽ നിങ്ങൾ വീണ്ടും വാദിച്ചാലോ?

മൂന്ന് ദിവസത്തേക്കെങ്കിലും പിണങ്ങണ്ട എന്ന് ഒരു തീരുമാനം എടുത്തിട്ട് എന്ത് സംഭവിക്കുമെന്ന് നോക്കണം. പരീക്ഷണം നടത്തുന്നതിൽ എന്താണ് തെറ്റ്? ചിലർ അവരുടെ ആരോഗ്യം മെച്ചപ്പെടുത്താൻ മൂന്ന് ദിവസം ഉപവാസം അനുഷ്ഠിക്കുന്നു, അല്ലേ? അതുപോലെ, വഴക്കുണ്ടാക്കാതിരിക്കാൻ ശ്രമിക്കുക. വീട്ടിൽ എല്ലാവരും ഒന്നിച്ചിരുന്ന് തീരുമാനിക്കണം, "എനിക്ക് ദാദാ പറഞ്ഞത് ഇഷ്ടപ്പെട്ടു, അതിനാൽ ഈ നിമിഷം മുതൽ ഞങ്ങൾ വഴക്കുണ്ടാക്കാൻ അനുവദിക്കില്ല." അപ്പോൾ എന്താണ് സംഭവിക്കുന്നതെന്ന് കണ്ടാൽ മതി.

**ചോദ്യകർത്താവ്:** ഇവിടെ അമേരിക്കയിൽ സ്ത്രീകളും പുറത്ത് ജോലിക്കു പോകുന്നു. അതുകൊണ്ട് അവർക്ക് ഒരു അധികാരഭാവം വരുന്നു. അതുകൊണ്ട് ഭാര്യയും ഭർത്താവുമായി കൂടുതൽ സംഘർഷമുണ്ടാകാൻ അത് കാരണമാകുന്നു.

**ദാദാശ്രീ:** :സ്ത്രീകൾ അൽപ്പം ശക്തരായാൽ നന്ന്. നാം അത് പോസിറ്റീവായി എടുക്കണം; അത് നല്ലതാണെന്ന് നമ്മൾ കരുതണം, കാരണം ഇപ്പോൾ 'വണ്ടി' നന്നായി ഓടും. വണ്ടി വലിക്കുന്ന ദുർബ്ബല കാളകളാണോ അതോ ശക്തിയുള്ളവയാണോ നല്ലത്?

**ചോദ്യകർത്താവ്:** അധികാരം ശരിയായ രീതിയിൽ ഉപയോഗിക്കുകയാണെങ്കിൽ നല്ലതാണ്. അധികാരം ദുരുപയോഗം ചെയ്താൽ വണ്ടി മോശമായേ ഓടൂ.

**ദാദാശ്രീ:** അവളുടെ അധികാരത്തിൻ്റെ ശക്തി സ്വീകരിക്കാൻ ആരുമില്ലെങ്കിലും, അത് വെറുതെ ചുമരിൽ തട്ടി തെറിക്കുകയേ ഉള്ളൂ. അവൾ അധികാരം പ്രയോഗിക്കുമ്പോഴും, നിങ്ങളിൽ വ്യത്യാസമൊന്നും വരുന്നില്ലെങ്കിൽ, അത് ചുമരിൽ തട്ടി അവളിലേക്കു തന്നെ മടങ്ങുകയേ ഉള്ളൂ. അതവളെ വേദനിപ്പിക്കും.

**ചോദ്യകർത്താവ്:** അവർ പറയുന്നതൊന്നും ശ്രദ്ധിക്കേണ്ട എന്നാണോ അങ്ങ് ഞങ്ങളോട് പറയുന്നത്?

**ദാദാശ്രീ:** ശ്രദ്ധിക്കൂ. എല്ലാം വളരെ നന്നായി ശ്രദ്ധിക്കൂ. ഗുണകരമാണ് എങ്കിൽ എല്ലാം ശ്രദ്ധിക്കൂ. അവളുടെ അധികാരം സംഘർഷം ഉണ്ടാക്കുന്നുവെങ്കിൽ, നിശ്ശബ്ദമായിരിക്കൂ. അവളുടെ

അഹത്തിന്റെ ലഹരിയുടെ അളവ് നിങ്ങൾ നിരീക്ഷിച്ചു കൊണ്ടിരിക്കുക മാത്രം ചെയ്യുക. അധികാരത്തിന്റെ ഉപയോഗം അഹത്തിന്റെ ലഹരിയുടെ അളവിനെ ആശ്രയിച്ചിരിക്കുന്നു.

**ചോദ്യകർത്താവ്:** അത് ശരിയാണ്. ആവശ്യമില്ലാതെ പുരുഷന്മാർ അവരുടെ അധികാരം പ്രയോഗിക്കുമ്പോൾ ഞങ്ങളും അങ്ങനെ തന്നെ ചെയ്യട്ടെ?

**ദാദാശ്രീ:** അപ്പോഴാണ് അതേ പരിചരണം നൽകേണ്ടത്. "ഹ്മം, ഇന്ന് അയാൾ ശകാരിക്കുന്ന അവസ്ഥയിലാണെന്ന് തോന്നുന്നു..." നിങ്ങൾക്ക് ഇത് നിങ്ങളുടെ മനസ്സിൽ പറയാം, പക്ഷേ അയാളുടെ മുഖത്ത് നോക്കി ഒന്നും പറയരുത്.

**ചോദ്യകർത്താവ്:** അതെ. അല്ലെങ്കിൽ അയാൾ തീയിൽ എണ്ണ ഒഴിക്കും.

**ദാദാശ്രീ:** "ഇന്ന് ഒരു വലിയ സ്ഫോടനം ഉണ്ടായി," അവർ പറയും. കാര്യങ്ങൾ ഇങ്ങനെയാകരുത്. രണ്ട് സുഹൃത്തുക്കൾ തമ്മിലുള്ള സൗഹൃദം എത്ര മനോഹരമായിരിക്കും! രണ്ട് സുഹൃത്തുക്കൾക്ക് ഈ രീതിയിൽ പെരുമാറാൻ കഴിയുമോ? ഈ രീതിയിൽ പ്രവർത്തിച്ചാൽ അവർ ഇപ്പോഴും സുഹൃത്തുക്കളായി തുടരുമോ? ഭാര്യയും ഭർത്താവും സുഹൃത്തുക്കളായി കണക്കാക്കപ്പെടുന്നു. അതിനാൽ രണ്ട് സുഹൃത്തുക്കളെപ്പോലെ അവർക്ക് അവരുടെ വീട് പ്രവർത്തിപ്പിക്കേണ്ടതുണ്ട്. നിങ്ങൾ പ്രശ്നങ്ങൾ സൃഷ്ടിക്കരുത്. ഇതിനാണോ മാതാപിതാക്കൾ തങ്ങളുടെ പെൺമക്കളെ വിവാഹം കഴിപ്പിക്കുന്നത്? നിങ്ങൾ ഇങ്ങനെ പെരുമാറാൻ വേണ്ടിയാണോ അവർ അവരുടെ പെൺമക്കളെ നിങ്ങൾക്ക് തരുന്നത്? ഈ സ്വഭാവം നിങ്ങളിൽ നിന്ന് മാറുന്നുണ്ടോ? നിങ്ങൾ എന്ത് ചിന്തിക്കുന്നു? അത് നമുക്ക് യോജിച്ചതല്ല. നിങ്ങൾ ആരെയാണ് പരിഷ്കൃതർ എന്ന് വിളിക്കുന്നത്? വീട്ടിൽ പിണക്കം ഉള്ളവരെയാണോ അതോ ഇല്ലാത്തവരെയാണോ?

വീട്ടിൽ ഒരു വഴക്ക് പോലും ഉണ്ടാകരുത്, പക്ഷേ അത് സംഭവിച്ചാൽ നിങ്ങൾ അത് പരിഹരിക്കണം. തീ ആളിപ്പടരുമെന്ന് നിങ്ങൾ കരുതുന്ന ഉടൻ, അതിൽ വെള്ളം ഒഴിച്ച് തണുപ്പിക്കുക. പിണങ്ങി ജീവിതം നയിക്കുന്നതിന്റെ പ്രയോജനം എന്താണ്?

എന്താണ് അതിന്റെ അർത്ഥം? ജീവിതത്തിൽ വഴക്കുകൾ പാടില്ല. നിങ്ങൾ മരിക്കുമ്പോൾ എന്താണ് വിഭജിച്ച് കൊണ്ടുപോകാൻ പോകുന്നത്? ഒരുമിച്ച് ഭക്ഷണം കഴിക്കുകയും ഉറങ്ങുകയും ചെയ്യേണ്ടിവരുമ്പോൾ എന്തിനാണ് വഴക്കുകൾ? നിങ്ങളുടെ ഭർത്താവിനെക്കുറിച്ച് ആരെങ്കിലും മോശമായി എന്തെങ്കിലും പറയുമ്പോൾ നിങ്ങൾ അസ്വസ്ഥയാകും, എന്നാൽ നിങ്ങൾ അത് ചെയ്യുമ്പോൾ നിങ്ങൾക്ക് ഒരു പ്രശ്നവുമില്ല. ഇത് ഇങ്ങനെയാകാൻ പാടില്ല. ഭർത്താവ് പോലും ഇത് ചെയ്യാൻ പാടില്ല. നിങ്ങളുടെ വഴക്കുകൾ നിങ്ങളുടെ കുട്ടികളുടെ ജീവിതത്തെ ബാധിക്കും. വീട്ടിലെ വഴക്കുകൾ കുട്ടികളുടെ വളരുന്ന മനസ്സിനെ ബാധിക്കുന്നു. കലഹങ്ങളില്ലാത്ത വീടുകളിൽ വൈകാരിക പക്വതയുള്ള ആരോഗ്യമുള്ള കുട്ടികൾ ഉണ്ടാകും. അല്ലെങ്കിൽ ഭാവിയിൽ ഈ കുട്ടികൾക്ക് ഒരുപാട് പ്രശ്നങ്ങൾ ഉണ്ടാകും.

ജ്ഞാനത്തിന് ഇരുപത് വർഷങ്ങൾക്ക് മുമ്പും, ഈ ജ്ഞാനത്തിന്റെ സ്വതസിദ്ധമായ ആവിഷ്കാരം മുതലും, എന്റെ ഗാർഹിക ജീവിതത്തിൽ ഒരു കലഹവും ഉണ്ടായിട്ടില്ല. ഈ ലോകത്ത്, ഒരു സാഹചര്യത്തിലും നിങ്ങൾക്ക് വഴക്കുണ്ടാക്കാൻ കഴിയില്ല.

അതുകൊണ്ട് ഇപ്പോൾ മുതൽ, നിങ്ങൾ അത് ചെയ്യുന്നതിന് മുമ്പ് ചിന്തിക്കുക. അല്ലെങ്കിൽ ദാദാ ഭഗവാന്റെ പേര് എടുക്കുക. ഞാനും, എന്തെങ്കിലും ചെയ്യുന്നതിനുമുമ്പ് ദാദാ ഭഗവാന്റെ പേര് എടുക്കുന്നു. നിങ്ങൾ ദാദാ ഭഗവാന്റെ പേര് എടുക്കുമ്പോൾ തന്നെ, നിങ്ങളുടെ ജോലി നിങ്ങൾ ആഗ്രഹിക്കുന്നതുപോലെ പൂർത്തിയാകും.

## [3] ഭാര്യക്കും ഭർത്താവിനുമിടക്കുള്ള അഭിപ്രായ വ്യത്യാസങ്ങൾ

കോപം, അഹങ്കാരം, ആസക്തി, അത്യാഗ്രഹം എന്നിവ ഒഴിവാക്കുകയും അഭിപ്രായ വ്യത്യാസങ്ങൾ മൂലമുള്ള സംഘർഷങ്ങൾ കുറയ്ക്കുകയും വേണം. ഇതാണ് ഞങ്ങളുടെ ലക്ഷ്യം. അറിവിന്റെ വെളിച്ചം നമ്മെ നയിക്കാൻ അനുവദിക്കണം. നിങ്ങൾക്ക് എത്ര

നേരം ഇരുട്ടിൽ തുടരാനാകും? കോപം, അഹങ്കാരം, ആസക്തി, അത്യാഗ്രഹം, വിയോജിപ്പ് എന്നിവയുടെ അനന്തരഫലങ്ങൾ നിങ്ങൾ കണ്ടിട്ടുണ്ടോ?

**ചോദ്യകർത്താവ്:** ഉവ്വ്, പലതവണ.

**ദാദാശ്രീ:** എവിടെ, കോടതിയിലോ?

**ചോദ്യകർത്താവ്:** വീട്ടിൽ, കോടതിയിൽ, എല്ലായിടത്തും ഭിന്നത നിലനിൽക്കുന്നു.

**ദാദാശ്രീ:** വീട്ടിലെ അവസ്ഥ എന്താണ്? വീട്ടിൽ നിങ്ങൾ ആകെ മൂന്നു പേരേ ഉള്ളൂ. എങ്ങനെ നിങ്ങൾക്ക് അഭിപ്രായ വ്യത്യാസം ഉണ്ടാവും? നിങ്ങൾക്ക് വളരെയധികം കുട്ടികളുമില്ല. വെറും മൂന്നു പേരുള്ള നിങ്ങളുടെ വീട്ടിൽ അഭിപ്രായ വ്യത്യാസം നിലനിൽക്കാൻ എന്താണ് കാരണം?

**ചോദ്യകർത്താവ്:** ഞങ്ങൾ മൂന്നുപേർക്കിടയിൽ തന്നെ ധാരാളം അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ട്.

**ദാദാശ്രീ:** അങ്ങനെയാണോ? വെറും മൂന്നുപേർക്കിടക്കോ?

**ചോദ്യകർത്താവ്:** സംഘർഷങ്ങൾ ഇല്ലെങ്കിൽ ജീവിതത്തിന് ഒരു രസവുമില്ല!

**ദാദാശ്രീ:** ഓ..ഹോ...ഹോ! ഇത്തരം രസങ്ങളാണോ നിങ്ങൾ അന്വേഷിക്കുന്നത്? അങ്ങനെയാണെങ്കിൽ, എന്നും വഴക്ക് ഉണ്ടാക്കുന്നതു കൊണ്ട് എന്താണ് കുഴപ്പം? ഏത് മിടുക്കനാണ് ഈ കണ്ടുപിടിത്തം നടത്തിയത്?

**ചോദ്യകർത്താവ്:** വേണ്ട, ദാദാ. ഞങ്ങൾക്ക് അത്തരം രസങ്ങളൊന്നും ആവശ്യമില്ല.

**ദാദാശ്രീ:** ഈ ആളുകൾ എല്ലാം വെറുതെ തങ്ങളുടെ ഉത്തരവാദിത്ത രഹിതമായ പെരുമാറ്റത്തിന് ന്യായീകരണം കണ്ടുപിടിക്കുകയാണ്.

ഈ അഭിപ്രായ വ്യത്യാസങ്ങളുടെ വിലയെന്താണ്? അതിന് വില കൂടുതലാണോ അതോ കുറവാണോ? നിങ്ങൾക്ക് ധാരാളം അഭിപ്രായ വ്യത്യാസങ്ങളുണ്ടോ അതോ കുറവേ ഉള്ളൂ?

**ചോദ്യകർത്താവ്:** ചിലപ്പോൾ കുറവായിരിക്കും. ചിലപ്പോൾ ധാരാളം ഉണ്ടാവും. എന്തായാലും വളരെ വിലപിടിപ്പുള്ളതാണ്.

**ദാദാശ്രീ:** ചില ദിവസങ്ങൾ നിങ്ങൾ ആഘോഷിക്കുന്നു. ചില ദിവസങ്ങളിൽ വഴക്കു കൂടുന്നു. നിങ്ങളത് ആസ്വദിക്കുന്നുണ്ടോ? അതോ നിങ്ങളുടെ രസം നശിപ്പിക്കുകയാണോ?

**ചോദ്യകർത്താവ്:** അങ്ങനെയാണ് ലോകം കറങ്ങിക്കൊണ്ടിരിക്കുന്നത്.

**ദാദാശ്രീ:** ഇല്ല, ഇതെല്ലാം ആളുകൾക്ക് ഒഴികഴിവുകളാണ്. സ്വന്തം ബലഹീനത സമ്മതിക്കുന്നതിനു പകരം, അവർ അതിനെ ലോകത്തിന്മേൽ കുറ്റപ്പെടുത്തുന്നു.

**ചോദ്യകർത്താവ്:** ഇത് തീർച്ചയായും നമ്മുടെ ഭാഗത്ത് ഒരു ബലഹീനതയാണ്, അതുകൊണ്ടാണ് പ്രശ്നങ്ങൾ ഉണ്ടാകുന്നത്.

**ദാദാശ്രീ:** അതെ, അത് തന്നെ. ലോകം ഇങ്ങനെയാണ് കറങ്ങുന്നത് എന്ന് പറഞ്ഞ് ആളുകൾ അവരുടെ ബലഹീനത മറയ്ക്കാൻ ശ്രമിക്കുന്നു. അവർ തങ്ങളുടെ ബലഹീനത മറച്ചുവെക്കുന്നത് കൊണ്ടാണ്, അവരുടെ ബലഹീനത നിലനിൽക്കുന്നത്. ബലഹീനത എന്താണ് പറയുന്നത്? "എന്റെ സാന്നിധ്യം നിങ്ങൾ അംഗീകരിക്കുന്നതുവരെ ഞാൻ പോകില്ല" എന്ന് അത് പറയുന്നു.

**ചോദ്യകർത്താവ്**: എന്നാൽ വീട്ടിൽ അഭിപ്രായവ്യത്യാസങ്ങൾ സംഭവിക്കുന്നു. അത് ലൗകിക ജീവിതത്തിൻ്റെ ഭാഗമല്ലേ?

**ദാദാശ്രീ:** നമ്മുടെ ആളുകൾ എല്ലാ ദിവസവും വഴക്കിടുന്നു, എന്നിട്ട് അവർ പറയും, "ഇതാണ് ഒരു കുടുംബത്തിൽ സംഭവിക്കുന്നത്." വിഡ്ഢികളേ! അത്തരമൊരു മനോഭാവം പുരോഗതിയെ തടസ്സപ്പെടുത്തുന്നു. എന്തുകൊണ്ട് അത് അന്വേഷിക്കുന്നില്ല? എന്തുകൊണ്ടാണ് ഇത്തരം കാര്യങ്ങൾ സംഭവിക്കുന്നത്? എന്തുകൊണ്ടാണ് നിങ്ങൾ അങ്ങനെ സംസാരിക്കുന്നത്? എന്തുകൊണ്ടാണ് അവർ ചെയ്യുന്ന രീതിയിൽ കാര്യങ്ങൾ ചെയ്യുന്നത്? നിങ്ങൾ ഇത് അന്വേഷിക്കണം.

വീട്ടിൽ പ്രശ്നങ്ങളുണ്ടാകുമ്പോൾ നിങ്ങൾ എന്തു മരുന്നാണ് ഉപയോഗിക്കുന്നത്? മരുന്നിന്റെ ഒരു കുപ്പി നിങ്ങൾ സൂക്ഷിച്ചു വെച്ചിട്ടുണ്ടോ?

**ചോദ്യകർത്താവ്:** ഭാര്യാഭർത്താക്കന്മാർക്ക് ഇടയിലുള്ള അഭിപ്രായ വ്യത്യാസങ്ങൾക്ക് ഒരു മരുന്നുമില്ല.

**ദാദാശ്രീ:** ഏയ്? നിങ്ങൾ എന്താണ് പറയുന്നത്? നിങ്ങൾ ഒരു മുറിയിൽ നിശബ്ദയായി ഇരിക്കുകയാണെന്ന് നിങ്ങൾ പറയുന്നു, അവൾ മറ്റൊരു മുറിയിൽ നിശബ്ദത പാലിക്കുന്നു. നിങ്ങൾ പരസ്പരം സംസാരിക്കാതെ ഉറങ്ങാൻ പോകുന്നുണ്ടോ? നിങ്ങൾക്ക് പരിക്കേൽക്കുമ്പോൾ നിങ്ങൾ മരുന്ന് പ്രയോഗിക്കുന്നില്ലേ? നിങ്ങൾ മരുന്ന് പ്രയോഗിച്ചില്ലെങ്കിൽ മുറിവ് ഉണങ്ങുമെന്ന് നിങ്ങൾ എങ്ങനെ പ്രതീക്ഷിക്കുന്നു? മരുന്ന് ഉപയോഗിച്ച് ചികിത്സിക്കാതെ മുറിവ് എങ്ങനെ സുഖപ്പെടുത്തുമെന്ന് എന്നോട് വിശദീകരിക്കുക. രാവിലെ ആയിട്ടും ആ മുറിവ് ഉണങ്ങില്ല. അതുപോലെ, അടുത്ത ദിവസം രാവിലെ നിങ്ങൾക്ക് ഒരു കപ്പ് ചായ നൽകുമ്പോൾ നിങ്ങളുടെ ഭാര്യ വിഷമിക്കും. തലേ രാത്രിയിൽ നിന്ന് മുറിവ് ഉണങ്ങാത്തതായി നിങ്ങൾ പോലും കണ്ടെത്തും. ഇത് സംഭവിക്കുമോ ഇല്ലയോ? ഈ സംസാരമെല്ലാം ആരുടെയും അനുഭവത്തിന് അതീതമല്ല. നമ്മൾ എല്ലാവരും ഒരുപോലെയാണ്! അപ്പോൾ മുറിവുകൾ ഉണങ്ങാൻ അനുവദിക്കാത്ത വിധത്തിൽ നിങ്ങൾ എന്തിനാണ് പെരുമാറുന്നത്?

ദൗർഭാഗ്യവശാൽ, ദിവസവും ആ മുറിവുകൾ അവശേഷിക്കുന്നു. മുറിവുകൾ പോകില്ല, അവ ഉപേക്ഷിക്കപ്പെടും. അതിനാൽ, ഈ മുറിവുകൾ ഉണ്ടാകുന്നത് തടയാൻ നിങ്ങൾ ശ്രമിക്കണം. നിങ്ങൾ ഇപ്പോൾ അവളെ ഉപദ്രവിച്ചാൽ, നിങ്ങളുടെ വാർദ്ധക്യത്തിൽ നിങ്ങളുടെ ഭാര്യ നിങ്ങളോടും അത് ചെയ്യും. ആ നിമിഷം അവൾ ഒന്നും പറയില്ല, അവൾ മനസ്സിൽ വിചാരിക്കും "അയാൾ വളരെ ശക്തനാണ്, അതിനാൽ അയാളെ അനുവദിക്കുക." പിന്നീട് സമയമാകുമ്പോൾ അവൾ പ്രതികാരം ചെയ്യും. അതിനാൽ, നിങ്ങൾ പരസ്പരം സ്നേഹിക്കുന്ന തരത്തിൽ നിങ്ങളുടെ ഇടപെടലുകൾ നടത്തണം. എല്ലാവരും തെറ്റുകൾ വരുത്തുന്നു. തെറ്റുകൾ സംഭവിക്കുമ്പോൾ വഴക്കുണ്ടാക്കുന്നതിൽ എന്താണ് അർത്ഥം? നിങ്ങൾക്ക് യുദ്ധം ചെയ്യണമെങ്കിൽ, കൂടുതൽ അധികാരമുള്ളവനും ശക്തനുമായ ഒരാളുമായി എന്തുകൊണ്ട് അത് ചെയ്തുകൂടാ, അപ്പോൾ നിങ്ങളുടെ ഉത്തരം ഉടൻ ലഭിക്കും? ഇവിടെ നിങ്ങൾക്ക് ഒരിക്കലും ഉത്തരം ലഭിക്കില്ല. നിങ്ങൾ രണ്ടുപേരും ഓർക്കണം, "കലഹിച്ചും

വഴക്കുണ്ടാക്കിയും ഞങ്ങളുടെ ജീവിതം നശിപ്പിക്കുന്നതിനെക്കുറിച്ച് ദാദാ ഞങ്ങൾക്ക് മുന്നറിയിപ്പ് നൽകിയിട്ടുണ്ട്.''

പ്രത്യേകിച്ച് വിവാഹ ശേഷം അഭിപ്രായങ്ങളൊന്നും ഉൾക്കൊള്ളരുത്. വിവാഹ ശേഷം അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാകുന്നത് എന്തുകൊണ്ട്? അഭിപ്രായമില്ലെങ്കിൽ അഭിപ്രായ വ്യത്യാസമുണ്ടാകില്ല. നിങ്ങൾ രണ്ടുപേരും വിവാഹിതരായി, അപ്പോൾ വിരുദ്ധമായ അഭിപ്രായങ്ങൾ നിങ്ങൾക്ക് എങ്ങനെ താങ്ങാനാകും?

**ചോദ്യകർത്താവ്:** ഒരാൾ അത് സൂക്ഷിക്കാൻ പാടില്ല. പക്ഷെ, അതങ്ങനെ സംഭവിക്കുന്നു.

**ദാദാശ്രീ:** അതുകൊണ്ട് അഭിപ്രായ വ്യത്യാസങ്ങൾ നീക്കിക്കളയൂ. നിങ്ങൾ അഭിപ്രായ വ്യത്യാസങ്ങൾ നിലനിർത്തുന്നത് ശരിയാണോ? അല്ലെങ്കിൽ നിങ്ങൾ വിവാഹം കഴിക്കാൻ പാടില്ലായിരുന്നു. നിങ്ങൾ വിവാഹം കഴിച്ചതുകൊണ്ട്, നിങ്ങൾ ഒന്നായിരിക്കണം.

ജീവിതം എങ്ങനെ ജീവിക്കണമെന്ന് പോലും നിങ്ങൾക്കറിയില്ല! ഒരുപാട് ആകുലതകൾ നിറഞ്ഞ ജീവിതമാണ് നിങ്ങൾ ജീവിക്കുന്നത്. നിങ്ങൾ ഒറ്റയ്ക്കാണോ? ''ഇല്ല, ഞാൻ വിവാഹിതനാണ്,'' ഒരാൾ പറഞ്ഞേക്കാം. അപ്പോൾ ഭാര്യ ഉണ്ടായിട്ടും നിങ്ങളുടെ ആശങ്കകൾ അവസാനിച്ചില്ലേ? നിങ്ങളുടെ ആശങ്കകൾ അവസാനിക്കേണ്ടതല്ലേ? ഞാൻ ഇതിനെക്കുറിച്ച് വളരെ ആഴത്തിൽ ചിന്തിച്ചിട്ടുണ്ട്. എല്ലാവരും ഇതിനെക്കുറിച്ച് ചിന്തിക്കേണ്ടതല്ലേ? ഈ ലോകം വളരെ വലുതാണ്, എന്നിട്ടും ഈ മനുഷ്യർ വിശ്വസിക്കുന്നത് ലോകം മുഴുവൻ തങ്ങളുടെ മുറിക്കുള്ളിലാണെന്ന് (ഫിറ്റ്) ആണ്. ഈ ലോകത്തിന്റെ വലിപ്പവുമായി താരതമ്യപ്പെടുത്തുമ്പോൾ തങ്ങളുടെ വീടിനുള്ളിലെ വഴക്കുകൾ എത്ര നിസ്സാരമാണെന്ന് അവർ കാണുന്നില്ല. അവരുടെ മുറിയാണ് അവരുടെ ലോകം എന്ന് അവർ വിശ്വസിച്ചാലും, അത് ശരിയാകും, പക്ഷേ അവിടെയും അവർ തങ്ങളുടെ ഭാര്യമാരെ ആധിപത്യം സ്ഥാപിക്കുകയും ഭീഷണിപ്പെടുത്തുകയും ചെയ്യുന്നു.

**ചോദ്യകർത്താവ്:** രണ്ട് പാത്രങ്ങൾ ഏറ്റുമുട്ടിയാൽ, കുറച്ച് ശബ്ദമുണ്ടാകും, പക്ഷേ ഒടുവിൽ ശബ്ദം കുറയും. അതുപോലെ, രണ്ടുപേർ ഏറ്റുമുട്ടുമ്പോൾ, അവർ വഴക്കുണ്ടാക്കും, പക്ഷേ ഒടുവിൽ വഴക്ക് കുറയും.

**ദാദാശ്രീ:** നിങ്ങളുടെ ഭാര്യ പറഞ്ഞേക്കാം, "നിങ്ങൾക്ക് ഒരു ഔണ്സ് സാമാന്യബുദ്ധി ഇല്ല!" അത്തരമൊരു പ്രസ്താവനയിൽ നിങ്ങൾക്ക് സന്തോഷമുണ്ടോ?

**ചോദ്യകർത്താവ്:** എനിക്ക് നിങ്ങളെയല്ലാതെ മറ്റാരേയും ഇഷ്ടമല്ല എന്നും അവൾ പറയുന്നുണ്ട്.

**ദാദാശ്രീ:** അതെ, അവളതും പറയും!

**ചോദ്യകർത്താവ്:** എന്നാൽ ഒരുമിച്ച് താമസിക്കുന്ന ആളുകൾ തർക്കിക്കാൻ ബാധ്യസ്ഥരാണ്.

**ദാദാശ്രീ:** എല്ലാ ദിവസവും സംഭവിക്കുന്ന വാദങ്ങൾ അംഗീകരിക്കാൻ നിങ്ങൾക്ക് എങ്ങനെ കഴിയും? നിങ്ങൾക്ക് മനസ്സിലാകാത്തതിനാൽ നിങ്ങൾ ഇത് അംഗീകരിച്ചു. ഈ ലോകത്തിന്റെ നിജ സ്ഥിതിയെക്കുറിച്ച് ബോധവാന്മാരാകുന്നവർക്ക് ചെറിയ അഭിപ്രായ വ്യത്യാസത്താൽ പോലും ഉറക്കം നഷ്ടപ്പെടും. ഭാര്യാഭർത്താക്കന്മാർക്ക് സ്പന്ദനങ്ങളുണ്ട്. "അയാൾ വിചിത്രനാണ്, അയാൾ ഉപയോഗശൂന്യനാണ്, പുറത്താക്കപ്പെടാൻ യോഗ്യനാണ്!" എന്ന് കരുതി കട്ടിലിൽ കിടക്കുമ്പോഴും അവർ പ്രകമ്പനങ്ങൾ പുറപ്പെടുവിക്കുന്നു. ജീവജാലങ്ങൾക്ക് മാത്രമേ സ്പന്ദനങ്ങൾ പുറപ്പെടുവിക്കാൻ കഴിയൂ. ജീവിച്ചിരിക്കാത്തവ പ്രകമ്പനം സൃഷ്ടിക്കുന്നില്ല. ഒരു ധാരണയുമില്ലാതെ, വിവാഹിതരായ ദമ്പതികളുമായി ഭിന്നത അനിവാര്യമാണെന്ന് ആളുകൾ അംഗീകരിക്കുന്നു. എടാ വിഡ്ഢി! ഈ ദാദാ വഴക്കിടുന്നത് ആരും കണ്ടിട്ടില്ല. എന്തിനാ ഈ ബഹളം? ഈ മുഴക്കങ്ങളെല്ലാം ആത്യന്തികമായി നിങ്ങൾക്ക് ദോഷകരമാണ്. ഈ സംഘർഷങ്ങൾക്ക് നമ്മൾ തന്നെയാണ് ഉത്തരവാദികൾ. അത് എപ്പോഴെങ്കിലും മറ്റൊരാളുടെ ഉത്തരവാദിത്തമാണോ? ചായ തയ്യാറാകാത്തതിനാൽ തീൻ മേശയിൽ മുഷ്ടിചുരുട്ടി മുട്ടിയാൽ ആർക്കാണ് അപകടം? പകരം ഡമ്മിയെപ്പോലെ ഇരിക്കുന്നതാണ്

നല്ലത്! നിങ്ങളുടെ കപ്പ് ചായ കിട്ടിയാൽ, അത് നല്ലതാണ്, പക്ഷേ, നിങ്ങൾക്ക് അത് ലഭിച്ചില്ലെങ്കിൽ, ജോലിക്ക് പോകുക. അത് ചെയ്യുന്നതിൽ എന്താണ് തെറ്റ്? ഒരു കപ്പ് ചായക്ക് പോലും അതിന്റെ സമയമുണ്ട്, അല്ലേ? ഓരോ സംഭവത്തിനും ഒരു സമയവും സ്ഥലവുമുണ്ട്. ഈ ലോകം കൃത്യമാണ്. പ്രകൃതിനിയമങ്ങൾക്ക് അതീതമായി ഒന്നും സംഭവിക്കുന്നില്ല. അതുകൊണ്ടാണ് എല്ലാം '***വ്യവസ്ഥിത്***' (എണ്ണമറ്റ ശാസ്ത്രീയ സാഹചര്യ തെളിവുകൾ കൂടിച്ചേർന്നതിന്റെ ഫലമായി സംഭവിക്കുന്ന സംഭവം) എന്ന് ഞാൻ പറഞ്ഞത്. നിങ്ങൾക്ക് ചായ കിട്ടുന്ന സമയം വരുമ്പോൾ, നിങ്ങളുടെ കോപം കണക്കിലെടുക്കാതെ നിങ്ങൾക്ക് ചായ ലഭിക്കും. നിങ്ങൾ ഒന്നിലും മുട്ടേണ്ട ആവശ്യമില്ല. നിങ്ങൾ നെഗറ്റീവ് വൈബ്രേഷനുകൾ സൃഷ്ടിച്ചാലും ഇല്ലെങ്കിലും നിങ്ങളുടെ ചായ തയ്യാറായി നിങ്ങൾക്കായി കാത്തിരിക്കും. എന്നാൽ വൈബ്രേഷനുകൾ സൃഷ്ടിക്കുന്നതിലൂടെ നിങ്ങൾ നിങ്ങളുടെ അക്കൗണ്ടിലേക്ക് (കർമ്മം) ചേർക്കും, ഒരു ദിവസം നിങ്ങൾ മേശപ്പുറത്ത് മുഷ്ടിചുരുട്ടികൊണ്ടിരുന്ന ദിവസം അവൾ നിങ്ങളെ ഓർമ്മിപ്പിക്കും.

ഭാര്യയും മക്കളുമായി അഭിപ്രായ വ്യത്യാസങ്ങൾ മൂലമുള്ള പ്രശ്നങ്ങൾ പരിഹരിക്കാനുള്ള കഴിവ് ആളുകൾക്കില്ല. സംഘർഷങ്ങൾ ഉണ്ടാകുമ്പോൾ അവർ കൂടുതൽ ആശയ കുഴപ്പത്തിലേക്ക് വീഴുന്നു.

**ചോദ്യകർത്താവ്**: വിട്ടുവീഴ്ച ചെയ്യേണ്ടത് തന്റെ ഭാര്യയാണെന്ന് ഭർത്താവ് വിശ്വസിക്കുന്നു, അല്ലാതെ താനല്ല.

**ദാദാശ്രീ:** അതെ. അതിനർത്ഥം പരിധി എത്തിയിരിക്കുന്നു എന്നാണ്. ഭാര്യക്ക് വിട്ടുവീഴ്ച ചെയ്യേണ്ടിവന്നാൽ, അയാൾ സമ്മതിക്കില്ല, അതിനർത്ഥം കാര്യങ്ങൾ തലയിൽ എത്തിയിരിക്കുന്നു എന്നാണ്. മറുവശത്ത് ഒരു മാന്യൻ, ഭാര്യയെ സന്തോഷിപ്പിക്കുന്ന രീതിയിൽ സംസാരിക്കും. അയാൾ ഈ വിധത്തിൽ മുന്നോട്ട് പോകും, എന്നാൽ നിങ്ങളുടെ സാഹചര്യം ആഴ്ചകളും മാസങ്ങളും നിശ്ചലമാകുന്ന തരത്തിൽ നിങ്ങൾ സ്വയം പെരുമാറുന്നു. ഒന്നും പരിഹരിക്കപ്പെടുന്നില്ല. എതിർ കക്ഷിയുടെ

മനസ്സിൽ അടച്ചുപൂട്ടൽ ഇല്ലെങ്കിൽ, നിങ്ങൾക്ക് ബുദ്ധിമുട്ടുകൾ ഉണ്ടാകും. അതിനാൽ, നിങ്ങൾ വിട്ടുവീഴ്ച ചെയ്യണം.

വീട്ടിൽ ഈ വിയോജിപ്പ് എങ്ങനെ അംഗീകരിക്കും? "ഞാൻ നിങ്ങളുടേതാണ്" എന്ന് ഭാര്യ പറയുമ്പോൾ, "ഞാൻ നിങ്ങളുടേതാണ്" എന്ന് ഭർത്താവ് പറയുമ്പോൾ, അഭിപ്രായ വ്യത്യാസങ്ങൾക്ക് എവിടെയാണ് ഇടം? നിങ്ങൾ രണ്ടുപേരും തമ്മിലുള്ള പ്രശ്നങ്ങൾ വർദ്ധിക്കുന്നതിനനുസരിച്ച്, നിങ്ങൾക്കിടയിൽ വേർപിരിയൽ ആരംഭിക്കും. വേർപിരിയലിൽ വേദനയുണ്ട്. നിങ്ങൾക്ക് മാത്രമല്ല എല്ലാവർക്കും പ്രശ്നങ്ങളുണ്ട്. വിവാഹം കഴിക്കുന്ന ആർക്കും ഇത്തരം പ്രശ്നങ്ങൾ ഉണ്ടാകും. എന്നാൽ ഈ പ്രശ്നങ്ങൾ പരിഹരിച്ച ശേഷം, നിങ്ങൾക്ക് ഒരു മാനസിക വേർപിരിയൽ അനുഭവപ്പെടില്ല. വേർപിരിയലിന്റെ ഏത് വികാരവും വേദനയ്ക്ക് കാരണമാകുന്നു.

നിങ്ങളുടെ ഭാര്യയുമായി നിങ്ങൾക്ക് എങ്ങനെ പ്രശ്നങ്ങൾ ഉണ്ടാകും? കൂടെയുള്ള ഒരു വ്യക്തി... നിങ്ങൾക്ക് ഇരട്ട കിടക്കയോ ഒറ്റ കിടക്കയോ ഉണ്ടോ?

**ചോദ്യകർത്താവ്**: എന്നോട് ദയവായി ക്ഷമിക്കു. ഞങ്ങൾക്ക് ഒറ്റ കിടക്കയെ ഉള്ളൂ.

**ദാദാശ്രീ:** അപ്പോൾ നിങ്ങൾ അവളോട് വഴക്കുകൂടി, അവൾ നിങ്ങളെ കിടക്കയിൽ നിന്നും ചവിട്ടി പുറത്താക്കിയാൽ നിങ്ങൾ എന്തു ചെയ്യും?.

**ചോദ്യകർത്താവ്**: ഞാൻ തറയിൽ കിടക്കും.

**ദാദാശ്രീ:** അതിനാൽ അവളോട് ഐക്യം പുലർത്തുക. നിങ്ങൾ നിങ്ങളുടെ ഭാര്യയുമായി വഴക്കിടുകയും അവളുമായി ഐക്യം പുലർത്താതിരിക്കുകയും ചെയ്താൽ, നിങ്ങൾ മറ്റാരുമായി ഐക്യം നിലനിർത്തും? 'ഏകത്വം' എന്താണ് അർത്ഥമാക്കുന്നത്? ഒരിക്കലും പിണക്കമുണ്ടാവരുത് എന്നർത്ഥം. ഇയാളുമായി പിണക്കമില്ലെന്ന് നിങ്ങൾ തീരുമാനിക്കേണ്ട ഒരു വ്യക്തിയാണ്. അത്രയും ഏകത്വം കാത്തു സൂക്ഷിക്കേണ്ടതുണ്ട്. നിങ്ങൾ എപ്പോഴെങ്കിലും ഇത്തരത്തിൽ ഉള്ള ഏകത്വം പാലിച്ചിട്ടുണ്ടോ?

**ചോദ്യകർത്താവ്:** ഞാനിങ്ങനെ ഒരിക്കലും ചിന്തിച്ചിട്ടില്ല. ആദ്യമായാണ് ഞാൻ ഇങ്ങനെ ചിന്തിക്കുന്നത്.

**ദാദാശ്രീ:** അതെ, നിങ്ങൾ അങ്ങനെ ആലോചിക്കണം. വേണ്ടേ? ഭഗവാൻ (മഹാവീർ) അത്രയൊക്കെ ചിന്തിച്ചു, പിന്നീട് *മോക്ഷം* നേടി.

എന്നോട് സംസാരിക്കുക! നിങ്ങളുടെ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തുന്നതിന് നമുക്ക് എല്ലാം ചർച്ച ചെയ്യാം. അനുകൂലമായ ഒരു അവസരം കൊണ്ടാണ് നിങ്ങൾ ഇവിടെ എന്റെ മുന്നിൽ വന്നത്, അതിനാൽ എന്നോട് സംസാരിക്കുക. അതിൽ നിങ്ങൾക്ക് എന്തെങ്കിലും വിരോധമുണ്ടോ? നാമെല്ലാവരും ഒന്നാണ്, പക്ഷേ നിങ്ങളുടെ ബുദ്ധി കാരണം നിങ്ങൾക്ക് വേർപിരിയൽ അനുഭവപ്പെടുന്നു. നിങ്ങളുടെ ബുദ്ധി നിങ്ങളെ വേർപിരിയൽ ഗ്രഹിക്കാൻ പ്രേരിപ്പിക്കുന്നു, എന്നാൽ വാസ്തവത്തിൽ എല്ലാം ഒന്നാണ്. മനുഷ്യരെ വിവേചനം ചെയ്യാൻ പ്രാപ്തരാക്കുന്ന ബുദ്ധിയുണ്ട്. നിങ്ങളുടെ ഭാര്യയുടെ കാര്യത്തിൽ ഈ ബുദ്ധി പ്രവർത്തിക്കുന്നുണ്ടോ?

**ചോദ്യകർത്താവ്**: അതെ, അതാണ് സംഭവിക്കുന്നത്.

**ദാദാശ്രീ:** ഭാര്യയുമായി അകൽച്ചക്കുള്ള കാരണമെന്താണ്? അത് ബുദ്ധിയാണ്.

ഒരു പുരുഷനും ഭാര്യയും അയൽക്കാരനുമായി വഴക്കിടുമ്പോൾ, അവർ അയൽക്കാരന് എതിരെ ഒന്നിക്കുന്നു. രണ്ടുപേരും അയൽവാസിക്ക് നേരെ മുഷ്ടി ഉയർത്തുന്നത് കാണുമ്പോൾ നിങ്ങൾ ചിന്തിക്കും, "അയ്യോ എന്തൊരു ഐക്യം, എന്തൊരു ഏകത്വം! ഈ ദമ്പതികൾ ഒന്നിച്ചിരിക്കുന്നു. എന്നിരുന്നാലും, അവർ വീട്ടിനുള്ളിൽ പോയി അവർ സ്വയം വഴക്കിടുമ്പോൾ, ഭർത്താവ് അയാൾ ഭാര്യയോട് പറയും, "നിങ്ങളുടെ മാതാപിതാക്കളുടെ വീട്ടിലേക്ക് മടങ്ങുക, എനിക്ക് നിന്നെ ആവശ്യമില്ല!" ഇപ്പോൾ ഇവിടെ എന്തെങ്കിലും ധാരണയുണ്ടോ? നിങ്ങൾ എന്ത് ചിന്തിക്കുന്നു? ഇരുവരും നേരത്തെ ഒന്നായിരുന്നു, എന്നാൽ ആ ഐക്യം തകരുകയും അവർക്കിടയിൽ വേർപിരിയൽ ആരംഭിക്കുകയും ചെയ്യുന്നു. ഇപ്പോൾ, സ്വന്തം ഭാര്യയുമായി പോലും, 'എന്റേത്',

'നിന്റേത്' തുടങ്ങിയ വാക്കുകൾ ഉപയോഗിക്കാൻ തുടങ്ങുന്നു. അയാൾ അവളെ കുറ്റപ്പെടുത്തുന്നു, "നിങ്ങൾ ഇങ്ങനെയാണ്, നിങ്ങൾ അങ്ങനെയാണ്." "നിങ്ങൾ നേരെ ആയത് എപ്പോഴാണ്?" എന്ന് ചോദിച്ചുകൊണ്ട് അവൾ പ്രതികരിക്കുന്നു. അതിനാൽ നിങ്ങളുടെ സ്വന്തം വീട്ടിൽ പോലും എല്ലാം 'എന്റേതും' 'നിന്റേതും' ആയി മാറുന്നു.

"ഞാനും നീയും, ഞാനും നീയും, ഞാനും നീയും" എന്ന് പറഞ്ഞുകൊണ്ട് ദമ്പതികൾ ഇപ്പോൾ തങ്ങളെത്തന്നെ വേർപെടുത്തുന്നു. മുൻകാലങ്ങളിൽ, അവർ സ്വയം 'നമ്മൾ' എന്നാണ് വിളിച്ചിരുന്നത്. "'നാം' രണ്ടും, ഒന്നാണ്, 'നാം' ഇങ്ങനെയാണ്, 'നാം' അങ്ങനെയാണ്. അത് 'നമ്മുടേതാണ്." 'ഞങ്ങൾ, 'നമ്മുടേത്' എന്ന വാക്ക് 'എന്റേത്, 'നിങ്ങളുടേത്' എന്നിങ്ങനെ മാറി, കലഹങ്ങൾക്കും മത്സരത്തിനും തുടക്കമിടുന്നു. ഏത് സമയത്താണ് ഈ വഴക്കുകൾ അവസാനിക്കുക? വിവാഹമോചനവും നാശവുമാണ് ഫലം. ഈ വഴക്കുകൾ എല്ലാം നശിപ്പിക്കുന്നു. അതുകൊണ്ട് ആരുമായും കലഹിക്കരുത്.

ദിവസം തോറും ഭർത്താവ് "എന്റെ ഭാര്യ, എന്റെ ഭാര്യ" എന്ന് പറയും, പക്ഷേ, അവർ നഗരത്തിന് പുറത്തേക്ക് പോകുമ്പോൾ ഭാര്യ അവളുടെ ഒരു സാരി അയാളുടെ സ്യൂട്ട്കേസിൽ പാക്ക് ചെയ്യാൻ ഇടയായാൽ, അയാൾ അലറാൻ തുടങ്ങും, "നീ എന്തിനാണ് സാരി പാക്ക് ചെയ്തത്. എന്റെ ബാഗിൽ?" ഈ 'പ്രശസ്തരായ' പുരുഷന്മാരുടെ പെരുമാറ്റം നിരീക്ഷിക്കുക! അവളുടെ സാരി അയാളെ തിന്നാൻ പോവുകയായിരുന്നോ? ഒരു പ്രത്യേക ഐഡന്റിറ്റി അവകാശപ്പെടുന്നതിനാലാണ് അയാൾ ഇങ്ങനെ പെരുമാറുന്നത്. ഈ 'ഭർത്താവ്-ഭാര്യ' ബന്ധം ഒരു തരം കച്ചവടമാണ്; അതാണ് അവർ ഒരുമിച്ച് കൂടാൻ കാരണം. അതൊരു കരാറാണ്. അവർക്ക് അവരുടെ പ്രത്യേക ഐഡന്റിറ്റി നഷ്ടപ്പെടുമോ? ഇല്ല, ആ ഐഡന്റിറ്റി മാത്രം വേറിട്ട് നിൽക്കുന്നു. "എന്തിനാ സാരി എന്റെ ബാഗിൽ വെച്ചത്" എന്ന് അയാൾ ചോദിക്കുന്നില്ലേ?

**ചോദ്യകർത്താവ്:** അതെ, അയാൾ അങ്ങനെ ചോദിക്കുന്നു.

**ദാദാശ്രീ:** ഈ പുരുഷന്മാർ ഒരു ലളിതമായ സാരിയെ ചൊല്ലി തർക്കിക്കുന്നു. ഭാര്യ സ്വയം ചിന്തിക്കുന്നു, "ഞാൻ അയാളുടെ ബാഗിൽ തൊട്ടാലും അയാൾ എപ്പോഴും ഈ പ്രശ്നം സൃഷ്ടിക്കുന്നു. ഭർത്താവിനെ തേടി നടക്കുമ്പോൾ ഞാൻ അയാളെക്കുറിച്ച് തെറ്റ് ചെയ്തിരിക്കണം. ഇങ്ങനെയൊരു ഭർത്താവിനെ എനിക്ക് എവിടെ നിന്ന് കിട്ടി? എന്നാൽ അവൾക്ക് ഇപ്പോൾ എന്ത് ചെയ്യാൻ കഴിയും? അവൾ അയാളെ ആശ്രയിക്കുന്നു. അവൾക്ക് ഒരു ഓപ്ഷനും അവശേഷിക്കുന്നില്ല. പാശ്ചാത്യ ലോകത്ത് നിന്നുള്ള ഒരു സ്ത്രീയാണെങ്കിൽ, അടുത്ത ദിവസം തന്നെ അവൾ അയാളെ വിട്ടുപോകുമായിരുന്നു. എന്നാൽ ഒരു ഇന്ത്യക്കാരി എങ്ങനെ വിട്ടു പോകും? യുദ്ധത്തിന് സ്ഥലമില്ല. ഉണ്ടായിരുന്നെങ്കിൽ, അവർ തീർച്ചയായും പരസ്പരം കൊല്ലുമായിരുന്നു!

ഭാര്യയുടെ അടുത്ത് നിൽക്കുകയാണെങ്കിൽ അവരുടെ ബാഗ് ചലിപ്പിക്കുന്ന തരത്തിൽ നിസ്സാരരായ ചില പുരുഷന്മാരുണ്ട്! എടാ വിഡ്ഢി! നിങ്ങൾ വിവാഹിതനാണ്, നിങ്ങൾ ഒരു വിവാഹ ചടങ്ങിലൂടെ കടന്നുപോയി. നിങ്ങൾ രണ്ടുപേരും ഒന്നായില്ലേ? ഭർത്താവ് ഭാര്യയെ തന്റെ 'മറ്റെ പകുതി' എന്നുപോലും വിശേഷിപ്പിക്കുന്നു. നിങ്ങൾ എങ്ങനെയുള്ള ഒരു മനുഷ്യനാണ്? എന്തുകൊണ്ടാണ് നിങ്ങൾ അവളെ നിങ്ങളുടെ 'മറ്റെ പകുതി' എന്ന് വിളിക്കുന്നത്? ഈ 'മറ്റു പകുതി' നിങ്ങളുടെ ബാഗുകൾക്കും ബാധകമല്ലേ? നമ്മൾ ആരെയാണ് പരിഹസിക്കുന്നത്, പുരുഷന്മാരെയോ സ്ത്രീകളെയോ? 'എന്റെ മറ്റേ പകുതി' എന്ന പദം ആളുകൾ ഉപയോഗിക്കുന്നില്ലേ?

**ചോദ്യകർത്താവ്:** ഉവ്വ്.

**ദാദാശ്രീ:** അപ്പോൾ അവർ മനസ്സ് മാറ്റുന്നു. സ്ത്രീകൾ ഇത്തരം പ്രശ്നങ്ങൾ ഉണ്ടാക്കാറില്ല. അയാൾ ജീൻസ് അവളുടെ ബാഗിൽ ഒതുക്കിയാൽ അവൾ ഒന്നും പറയില്ല. എന്നാൽ ഈ മനുഷ്യർക്ക് വലിയ ഈഗോകളുണ്ട്; ഒരു തേളിനെപ്പോലെ അവരുടെ അഹങ്കാരം എല്ലായ്പ്പോഴും ഒരു ചെറിയ പ്രകോപനത്തിൽ പ്രഹരിക്കാൻ സജ്ജമാണ്. എന്റെ മുൻകാല അനുഭവങ്ങളിൽ നിന്നാണ് ഞാൻ ഇത് നിങ്ങളോട് പറയുന്നത് എന്ന് ഓർക്കുക, അതിലൂടെ ഞാൻ

അനുഭവിച്ച കാര്യങ്ങൾ നിങ്ങൾക്കും മനസ്സിലാക്കാൻ കഴിയും. ഇത് കേൾക്കുന്നതിലൂടെ നിങ്ങളുടെ തെറ്റുകൾ അംഗീകരിക്കാനുള്ള ശക്തിയും ലഭിക്കും. അല്ലാത്തപക്ഷം നിങ്ങൾ അവരെ എളുപ്പത്തിൽ അംഗീകരിക്കാൻ സാധ്യതയില്ല.

**ചോദ്യകർത്താവ്:** അതെ, ദാദാ. അങ്ങ് പറയുമ്പോൾ എല്ലാവർക്കും പഴയ കാര്യങ്ങൾ ഓർമ്മ വരും. അപ്പോൾ അവർ അവരുടെ തെറ്റുകൾ സ്വീകരിക്കും.

**ദാദാശ്രീ:** ഇല്ല, നിങ്ങൾ അത് അംഗീകരിക്കില്ല, പക്ഷേ ഞാൻ അവയെല്ലാം അനുഭവിച്ചിട്ടുണ്ടെന്ന് ഞാൻ സമ്മതിക്കും. പുരുഷന്മാർ അവരുടെ ഭാര്യയെ വളരെയധികം ഉപദ്രവിക്കുന്നു. അവർ ശരിക്കും കുത്തുന്ന കാര്യങ്ങൾ ചെയ്യും; അവരോട് മാതാപിതാക്കളുടെ വീട്ടിലേക്ക് മടങ്ങാൻ പറയും. വിഡ്ഢി മനുഷ്യൻ! അവൾ പോയാൽ നിങ്ങൾക്ക് എന്ത് സംഭവിക്കും? കർമ്മത്തിലൂടെ അവൾ നിങ്ങളോട് ബന്ധിതയാണ്, അപ്പോൾ ആ പാവം സ്ത്രീ എവിടെ പോകും? നിങ്ങൾ അവളോട് പറയുന്നത് വെറുതെയാകില്ല. പകരം അത് അവളുടെ ഹൃദയത്തിൽ മുറിവുണ്ടാക്കും, എന്നിട്ട് പിന്നീട് നിങ്ങളിലേക്ക് മടങ്ങിവരും. ഈ കർമ്മഫലം നിങ്ങൾ അനുഭവിക്കേണ്ടിവരും. നിങ്ങൾ സ്വയം ചിന്തിച്ചേക്കാം, "അവൾ എവിടെ പോകും? നിങ്ങൾ ഒരിക്കലും അത്തരം കാര്യങ്ങൾ പറയരുത്. നിങ്ങൾ ചെയ്താൽ അത് വളരെ ഗുരുതരമായ തെറ്റാണ്. ഇവിടെയുള്ള എല്ലാ പുരുഷന്മാരും എപ്പോഴെങ്കിലും അത്തരം പരിഹാസങ്ങൾ ഉപയോഗിച്ചിട്ടുണ്ട്, അല്ലേ?

**ചോദ്യകർത്താവ്:** അതെ നമ്മൾ ചെയ്തിട്ടുണ്ട്. എല്ലാവരും അത് ചെയ്തിട്ടുണ്ട്. അപവാദങ്ങളൊന്നുമില്ല. പരിഹാസങ്ങളുടെ തീവ്രത വ്യത്യസ്തമായിരിക്കാം, പക്ഷേ അപവാദങ്ങളില്ല.

**ദാദാശ്രീ:** അതുകൊണ്ട് എല്ലാം ഇങ്ങനെയാണ്. ഇനി പറയൂ, ഈ മനുഷ്യരെയെല്ലാം ഞാൻ ജ്ഞാനികളാക്കണം! അവർ എങ്ങനെ ജ്ഞാനികളാകും? അവർ മുഖം ചുളിച്ചു നീങ്ങുന്നു; അവർ കുറച്ച് ആവണക്കെണ്ണ കുടിച്ചതുപോലെ തോന്നുന്നു. അവരുടെ ഭാര്യമാർ പാകം ചെയ്ത അത്തരം സ്വാദിഷ്ടമായ ഭക്ഷണം അവർ കഴിക്കുന്നു,

എന്നിട്ടും അവരുടെ മുഖം അവർ കുറച്ച് ആവണക്കെണ്ണ കുടിച്ചതുപോലെയാണ്.

**ചോദ്യകർത്താവ്:** വീട്ടിലെ വഴക്കുകൾ തീരാൻ ഒരാളെന്താണ് ചെയ്യേണ്ടത്?

**ദാദാശ്രീ:** എന്താണ് വഴക്കിന് കാരണം എന്ന് ആദ്യം അന്വേഷിച്ചു നോക്കൂ. നിങ്ങൾക്ക് ഒരു മകനും ഒരു മകളും ഉണ്ടെങ്കിൽ, രണ്ടു പേരും ആൺകുട്ടികൾ ആവാത്തതിന് നിങ്ങൾക്ക് എപ്പോഴെങ്കിലും അഭിപ്രായ വ്യത്യാസം ഉണ്ടായിട്ടുണ്ടാവില്ലേ?

**ചോദ്യകർത്താവ്:** ഇല്ല. വളരെ നിസ്സാര കാര്യങ്ങൾക്കാണ് അഭിപ്രായ വ്യത്യാസം ഉണ്ടാകാറുള്ളത്.

**ദാദാശ്രീ:** ഈ നിസ്സാര കാര്യങ്ങളിൽ വെറും ഈഗോയിസം ആണ് തെറ്റുകാരൻ. "ഇതിങ്ങനെയാണ്" എന്നവൾ പറഞ്ഞാൽ "ശരിയാണ്, അത് നന്നായി". അതോടെ അത് അവസാനിച്ചു. പക്ഷെ നമ്മൾ എന്തു ചെയ്യും? നമ്മൾ ബുദ്ധി ഉപയോഗിക്കും. അപ്പോൾ ഒരു ബുദ്ധി മറ്റേ ബുദ്ധിയുമായി സംഘർഷത്തിൽ ആവും. അപ്പോൾ വഴക്ക് ആരംഭിക്കുന്നു.

**ചോദ്യകർത്താവ്:** "അത് ശരിയാണ്" എന്നു പറയാനുള്ള കഴിവുണ്ടാവാൻ ഞാൻ എന്തു ചെയ്യണം? എനിക്കത് പറയാൻ കഴിയുന്നില്ല. ഈ അഹത്തെ എങ്ങനെയാണ് ഒന്ന് മെരുക്കിയെടുക്കുക?

**ദാദാശ്രീ:** നിങ്ങൾ പറഞ്ഞത് ശരിയാണ്. അത് പെട്ടന്ന് വഴിക്കു വരില്ല. അതിന് കുറച്ചു ദിവസം നിങ്ങൾ പരിശീലിക്കണം. കുറച്ചു ദിവസം ഞാൻ പറയുന്നത് പരിശീലിക്കൂ. അപ്പോൾ അത് ശരിയാവും. അത് പെട്ടന്ന് ശരിയാവില്ല.

**ചോദ്യകർത്താവ്:** ഈ അഭിപ്രായ വ്യത്യാസത്തിന്റെ കാരണം എന്താണ്?

**ദാദാശ്രീ:** അതിനുള്ള കാരണം ഭർത്താവ് വിചാരിക്കുന്നു അയാളാണ് ബുദ്ധിമാൻ എന്ന്, ഭാര്യ വിചാരിക്കുന്നു അവളാണ് ബുദ്ധിമതി എന്ന്. ഇവിടെ രണ്ടു ചാക്കുകൾ നിറച്ച ബുദ്ധികളാണ് നേരിടുന്നത്. അത് വിറ്റാൽ നിങ്ങൾക്ക് ഒറ്റപ്പൈസ പോലും കിട്ടില്ല. അതിനു പകരം അവളുടെ ബുദ്ധിയെ കുറിച്ച് ബോധവാനാവുകയും

അത് നിരീക്ഷിക്കുകയും ചെയ്യുക. ഓ ഹോ ഹോ! എന്തൊരു ബുദ്ധിയാണ് അവൾക്ക്! അപ്പോൾ അവളും തണുക്കും. എന്നാൽ നിങ്ങൾ നിങ്ങളുടെ ബുദ്ധി ഉപയോഗിച്ചാൽ, അവളും അത് തന്നെ ചെയ്യും. അപ്പോൾ അവിടെ പോരാട്ടമായി.

ആരാണ് കൂടുതൽ അഭിപ്രായ വ്യത്യാസം അനുഭവിക്കുന്നത്? നിങ്ങളോ അവളോ?

**ചോദ്യകർത്താവ്:** അവളാണ് കൂടുതൽ അസ്വസ്ഥയാകുന്നത്.

**ദാദാശ്രീ:** ഓ ഹോ! എന്താണ് ഒരു അഭിപ്രായ വ്യത്യാസം? ഞാൻ വിശദീകരിക്കാം. നിങ്ങൾ കയറുവലി മത്സരം കളിച്ചിട്ടുണ്ടോ?

**ചോദ്യകർത്താവ്:** ഉണ്ട്.

**ദാദാശ്രീ:** കളിക്കാർ, രണ്ട് ടീമുകളായി കയറിന്റെ ഓരോ ഭാഗത്തു നിന്നും വലിക്കുന്നു. അഭിപ്രായ വ്യത്യാസം എന്നു പറയുന്നത് കയറുവലിയാണ്. അവൾ കയറ് ശക്തിയായി വലിക്കുന്നു എന്നു നിങ്ങൾ കണ്ടാൽ, നിങ്ങളും ശക്തമായി വലിക്കുന്നു. എന്തു സംഭവിക്കും?

**ചോദ്യകർത്താവ്:** അതു പൊട്ടും.

**ദാദാശ്രീ:** പൊട്ടിയാൽ നിങ്ങൾക്കത് കൂട്ടിക്കെട്ടേണ്ടി വരും. അത് കൂട്ടിക്കെട്ടുന്നതിനു പകരം, നിങ്ങൾക്കതിന് കേടൊന്നും വരാതെ നോക്കിക്കൂടെ? അതുകൊണ്ട് അവൾ ശക്തിയായി വലിച്ചാൽ, നിങ്ങളത് വിട്ടുകൊടുക്കണം.

**ചോദ്യകർത്താവ്:** പക്ഷെ, രണ്ടുപേരിൽ ആരാണ് ആദ്യം വിട്ടുകൊടുക്കേണ്ടത്?

**ദാദാശ്രീ:** വിവേകമുള്ളവൻ. ശരിയായ ധാരണയുള്ളവൻ വെറുതെ വിടും, തെറ്റായ ബുദ്ധി ഉപയോഗിക്കുന്നവൻ വലിക്കുന്നത് തുടരും. എന്നാൽ നിങ്ങൾ വിട്ടയക്കുമ്പോൾ, പെട്ടെന്ന് വിടരുത്, കാരണം നിങ്ങൾ അങ്ങനെ ചെയ്താൽ അവൾ വീഴും. വളരെ പതുക്കെ വിടണം, അല്ലാത്തപക്ഷം എതിർവശത്തുള്ള അവൾ താഴെ വീഴും. അപ്പോൾ ഇനി മുതൽ ഈ കയറു വിടുമോ? വിട്ടു, അല്ലെങ്കിൽ നിങ്ങൾ അതിൽ ഒരു കെട്ടഴിച്ച് ഉപയോഗിക്കേണ്ടിവരും. ദിവസവും അതിൽ കെട്ടുന്നത് നല്ലതാണോ? നിങ്ങൾ ആ കയർ വീണ്ടും ഉപയോഗിക്കണം! നിങ്ങൾ എന്ത് ചിന്തിക്കുന്നു?

നിങ്ങൾക്ക് വീട്ടിൽ വഴക്കുണ്ടോ? അത് ഒട്ടും സംഭവിക്കാൻ പാടില്ല. അങ്ങനെ സംഭവിച്ചാൽ നിങ്ങൾ അയോഗ്യനായ ഭർത്താവാണ്, ഭാര്യ അത് ചെയ്താൽ അവൾ അയോഗ്യയായ ഭാര്യയാണ്.

**ചോദ്യകർത്താവ്:** ഭാര്യയും ഭർത്താവും തമ്മിലുള്ള ഈ വഴക്കുകൾ കുട്ടികളെ എങ്ങനെ ബാധിക്കും?

**ദാദാശ്രീ:** ഓ..ഹോ! വളരെ നെഗറ്റീവ് ഫലങ്ങൾ ഉണ്ടാകും. ചെറിയ കുട്ടി, തന്റെ പിതാവ് മാതാവിനെ വഴക്കു പറയുന്നത് കാണുന്നു. അയാൾ വിചാരിക്കും അച്ഛനാണ് കുഴപ്പക്കാരൻ എന്ന്. എന്നാൽ അതവൻ പുറത്തു പറയില്ല. അവനറിയാം അവനെന്തെങ്കിലും പറഞ്ഞാൽ അവൻ ശിക്ഷിക്കപ്പെടും എന്ന്. ഈ കുട്ടികൾ എല്ലാം മനസ്സിൽ രേഖപ്പെടുത്തിവെക്കുന്നുണ്ട്. അത്തരം വിഷമങ്ങൾ വീട്ടിൽ കാണുമ്പോൾ കുട്ടി മനസ്സിൽ വിചാരിക്കും, "ഞാൻ വലുതാവുമ്പോൾ, അച്ഛനെ ശരിക്കും പഠിപ്പിക്കും!" കുട്ടി വലുതാവുമ്പോൾ അവൻ പിതാവിനെ ശാസിക്കും. അപ്പോൾ പിതാവു പറയും, "എന്നെ അടിക്കാനാണോ ഞാൻ നിന്നെ വളർത്തിക്കൊണ്ടു വന്നത്?" അപ്പോൾ മകൻ ചോദിക്കും "ആരാണ് നിങ്ങളെ വളർത്തിയത്?" "നീ എന്റെ അച്ഛനെ ഇതിലേക്ക് വലിച്ചു ഇഴക്കുകയാണോ" എന്നയാൾ ചോദിക്കും. "ഞാൻ നിങ്ങളുടെ മുത്തച്ഛനേയും വലിച്ചിഴയ്ക്കും" എന്നു മകൻ തിരിച്ചടിക്കും. നാം അവന് ഇതിനുള്ള അവസരമെല്ലാം ഒരുക്കിക്കൊടുത്തു. വഴക്കുകൊണ്ട് അവരുടെ മനസ്സിനെ ചീത്തയാക്കിയ നാം തന്നെയാണ് കുറ്റക്കാർ. എന്തിനു നാം വീട്ടിൽ വഴക്കുണ്ടാക്കണം? നിങ്ങൾ വഴക്കുണ്ടാക്കുന്നില്ല എങ്കിൽ കുട്ടികൾ അത് കാണും. നിങ്ങളെ അവർ ബഹുമാനിക്കും.

എന്താണ് ഈ കൗമാരക്കാരും യുവാക്കളും വിവാഹം കഴിക്കുന്നതിന് വലിയ താൽപര്യം കാണിക്കാത്തത്? നിങ്ങൾക്ക് സ്ത്രീകളോട് ഇഷ്ടമല്ലേ? അവരോടൊപ്പം ജീവിക്കാൻ ഇഷ്ടമല്ലേ? അതോ നിങ്ങൾ ആണുങ്ങളല്ലേ? എന്താ? എന്താ കാര്യം? ഒരു ദാമ്പത്യജീവിതത്തിലെ സന്തോഷം തങ്ങൾ കണ്ടിട്ടില്ലെന്ന് അവർ പറയുന്നു. നിങ്ങൾ ഇത്ര ചെറുപ്പവും അവിവാഹിതരും ആണ്. പിന്നെ

നിങ്ങൾക്ക് എങ്ങനെ അറിയാം എന്ന് ഞാൻ ചോദിക്കുന്നു. അവർ പറയുന്നു, "സന്തോഷം എന്നു പറയുന്ന ആ വസ്തു ഞങ്ങളുടെ മാതാപിതാക്കളിൽ കണ്ടിട്ടുണ്ട്. ഞങ്ങൾ അവരുടെ വിഷമങ്ങൾ തിരിച്ചറിഞ്ഞിരിക്കുന്നു. അവർക്ക് സന്തോഷമൊന്നും ഇല്ലെങ്കിൽ, വിവാഹം കഴിച്ചാൽ ഞങ്ങളും അതേ കഷ്ടപ്പാടിൽ തന്നെ ആവില്ലേ?" അങ്ങനെയല്ലേ സംഭവിക്കുക?

ഞാൻ പറയുന്നു, പുറത്ത് ഇരുട്ടായി. അപ്പോൾ ഈ മാന്യൻ പറയുന്നു, അല്ല, ഇപ്പോഴും പുറത്ത് വെളിച്ചമുണ്ട്. അപ്പോൾ ഞാനയാളോട് ഒന്നുകൂടി നോക്കാൻ അപേക്ഷിക്കും. വീണ്ടും അയാൾ അത് തന്നെ പറഞ്ഞാൽ എനിക്കു മനസ്സിലാവാം അയാൾ പറയുന്നത് അയാളുടെ കണ്ണിൻ്റെ കാഴ്ചയാണ്. ഒരാൾക്ക് തൻ്റെ കാഴ്ചപ്പാടിന് അപ്പുറത്തേക്ക് പോകാനാവില്ല. അപ്പോൾ ഞാൻ അയാളോട് പറയും, നിങ്ങൾ പറയുന്നത് ശരിയാണ്, നിങ്ങളുടെ കാഴ്ചപ്പാടിൽ. നിങ്ങളുടെ കാഴ്ചപ്പാടിൽ നിങ്ങൾ പറയുന്നത് ശരിയാണ് എന്ന് എനിക്ക് മാത്രമേ പറയാൻ കഴിയൂ. അതുപറഞ്ഞ് ഞാനെൻ്റെ വഴിക്കു പോകും. ആവശ്യമില്ലാതെ ഞാനെന്തിന് അവിടെ സമയം കളയണം! അയാൾക്ക് മാറ്റമൊന്നും വരാൻ പോകുന്നില്ല. ഒരു അഭിപ്രായ വ്യത്യാസം ഒഴിവാക്കുന്നത് അങ്ങനെയാണ്.

ഇവിടെ നിന്ന് അഞ്ഞൂറടി അകലെ മനോഹരമായ ഒരു വെളുത്ത കുതിരയുണ്ട് എന്നു കരുതുക. നമ്മൾ അത് എല്ലാവരേയും കാണിച്ച് എന്താ കാണുന്നത് എന്ന് ചോദിക്കും. ഒരാൾ പറയുന്നു, അതൊരു പശുവാണെന്ന്. അപ്പോൾ നമുക്കെന്തു ചെയ്യാൻ പറ്റും? നാം അയാളെ ശിക്ഷിക്കണോ?

**ചോദ്യകർത്താവ്:** വേണ്ട.

**ദാദാശ്രീ:** എന്തുകൊണ്ട് വേണ്ട.

**ചോദ്യകർത്താവ്:** അയാളുടെ കാഴ്ചയിൽ അയാൾ ഒരു പശുവിനെ കാണുന്നു.

**ദാദാശ്രീ:** അതെ... അയാളുടെ കണ്ണട അങ്ങനെയാണ്. പാവപ്പെട്ട മനുഷ്യന് മറ്റൊരു ധാരണയുണ്ടെന്ന് നാം തിരിച്ചറിയണം. ഇത് അയാളുടെ തെറ്റല്ല, അതിനാൽ നമുക്ക് അയാളോട് ദേഷ്യപ്പെടാൻ കഴിയില്ല. അയാൾ ശരിയാണെന്ന് അയാളോട്

പറയുക, അയാൾ എന്താണ് കാണുന്നത് എന്ന് മറ്റൊരാളോട് ചോദിക്കുക. ആളുകളുടെ വിശ്വാസങ്ങൾ അവരുടെ ധാരണകളെ അടിസ്ഥാനമാക്കി ഉള്ളതാണെന്ന് നാം മനസ്സിലാക്കണം. വ്യത്യസ്തമായി കാണുന്നവർക്ക് വ്യത്യസ്തമായ ധാരണയാണുള്ളത്. നിങ്ങൾ എന്ത് ചിന്തിക്കുന്നു?

അമ്പത്തഞ്ചു വർഷമായി എൻ്റെ വിവാഹം കഴിഞ്ഞിട്ട്. ഇരുപത്തഞ്ച് മുപ്പതുവയസ്സ വരെ ഞാൻ കുറെ തെറ്റുകൾ വരുത്തി. ജ്ഞാനത്തിനു മുമ്പ്, ചെറുപ്പകാലത്ത്, ദേഷ്യത്തിൽ ഞാൻ സാധനങ്ങൾ എടുത്തു എറിയുക വരെ ചെയ്തു. ഗുജറാത്തിലെ ആറു ഗ്രാമങ്ങളുടെ ഉടമകളായ ഒരു വലിയ പട്ടേൽ സമുദായത്തിൽ ജനിച്ച്, നന്നായി വളർത്തപ്പെട്ട ഒരു ബഹുമാന്യനായ ആളാണ് എന്ന അഹം എനിക്കുണ്ടായിരുന്നു. ദേഷ്യംകൊണ്ട് വസ്തുക്കൾ എടുത്തെറിയുമ്പോൾ എൻ്റെ ശ്രേഷ്ഠതയെല്ലാം പോകുന്നു എന്നെനിക്ക് പിന്നീട് മനസ്സിലായി. എൻ്റെ ബഹുമാന്യത അത്തരം അവസ്ഥകളിൽ ലേലം ചെയ്യപ്പെടുകയാണ്. നമ്മുടെ പുരുഷന്മാർ സ്ത്രീകളുടെ നേരെ വസ്തുക്കൾ എറിയാറില്ലേ? ഈ അറിവില്ലായ്മയുടെ ചാക്കുകൾ! ഇതൊക്കെ നമുക്ക് യോജിച്ച പെരുമാറ്റമാണോ? ഇത് നമുക്ക് യോജിക്കുമോ?

**ചോദ്യകർത്താവ്:** നിങ്ങൾ സാധനങ്ങൾ എറിഞ്ഞാൽ, അവിടെ അവസാനിച്ചു. പക്ഷെ, ഉള്ളിലുള്ള അഭിപ്രായ വ്യത്യാസങ്ങൾ ഭാവിയിൽ പ്രകടമായ ചില പെരുമാറ്റങ്ങളായി പുറത്തു വന്നാൽ, അത് വളരെ മോശമായിരിക്കും. അവ കൂടുതൽ അപകടകരമായി കണക്കാക്കില്ലേ?

**ദാദാശ്രീ:** ആന്തരിക വ്യത്യാസങ്ങൾ? അവ അങ്ങേയറ്റം അപകടമാണ്.

പക്ഷെ, ഈ ആന്തരിക വ്യത്യാസങ്ങൾ പരിഹരിക്കുന്നതിനുള്ള ഉത്തരങ്ങൾക്കായി വേദങ്ങളിൽ പരിശോധിച്ച്, അന്വേഷണങ്ങൾ നടത്തി. ഒരു വേദത്തിലും എനിക്ക് ഒന്നും കണ്ടെത്താനായില്ല. പിന്നെ ഞാൻ എൻ്റെ സ്വന്തം പരിഹാരം കണ്ടെത്തി. അതിതാണ്. ഞാൻ എൻ്റെ അഭിപ്രായം ഉപേക്ഷിച്ചാൽ പിന്നെ അഭിപ്രായ വ്യത്യാസത്തിന് ഒരു അവസരവും ഇല്ല.

നിങ്ങളുടെ അഭിപ്രായമാണ് എന്റെ അഭിപ്രായം.

ഒരിക്കൽ എനിക്ക് ഹീരാബയുമായി അഭിപ്രായ വ്യത്യാസമുണ്ടായി. ഞാൻ സ്വയം വലിയൊരു കെണിയിൽ അകപ്പെട്ടു. ഞാനെൻ്റെ ഭാര്യയെ ഹീരാബ എന്നു വിളിക്കാറുണ്ട്. ജ്ഞാനി പുരുഷൻ ആയതുകൊണ്ട് എനിക്ക് എല്ലാവരേയും 'ബാ' (അമ്മ – സ്ത്രീകളോട് ബഹുമാനം കാണിക്കാൻ അമ്മ എന്നു ചേർത്തു വിളിക്കുന്നു) എന്നു വിളിക്കാം. മറ്റു സ്ത്രീകളെ ഞാൻ 'ദിക്രി'(മകൾ) എന്നു വിളിക്കും. നിങ്ങൾക്ക് താൽപ്പര്യമുണ്ടെങ്കിൽ ഞാനതു പറയാം. ഇതൊരു നീണ്ട കഥയല്ല. ഒരു ചെറിയ കഥ.

**ചോദ്യകർത്താവ്:** ഉണ്ട്. പറയൂ.

**ദാദാശ്രീ:** ഒരു ദിവസം അഭിപ്രായ വ്യത്യാസം ഉണ്ടായി. അത് എന്റെ തെറ്റുമൂലമായിരുന്നു. തെറ്റ് അവളുടെ ആയിരുന്നില്ല.

**ചോദ്യകർത്താവ്:** അവരാവും തെറ്റുവരുത്തിയത്. അങ്ങ് അത് അങ്ങയുടേതാണ് എന്നു പറയുകയാവും.

**ദാദാശ്രീ:** അതെ, അതവളുടെ തെറ്റായിരുന്നില്ല. എൻ്റെ തെറ്റായിരുന്നു. അഭിപ്രായ വ്യത്യാസം ഒന്നും ഉണ്ടാവാൻ പാടില്ല എന്ന് കരുതുന്ന ആൾ ഞാനാണ്. വഴക്കുണ്ടാവുന്നുണ്ടോ ഇല്ലയോ എന്നതൊന്നും അവൾക്കൊരു പ്രശ്നവുമല്ല. ഞാനാണ് അഭിപ്രായ വ്യത്യാസം ഒന്നും ഉണ്ടാവാൻ പാടില്ല എന്ന് കരുതുന്ന ആൾ. അതുകൊണ്ട് തെറ്റ് എൻ്റേതാണ്. ഞാനിങ്ങനെ ചെയ്താൽ (ദാദാ ചെയറിൽ അടിക്കുന്നു) കസേരക്ക് വേദനിക്കുമോ അതോ എനിക്കു വേദനിക്കുമോ?

**ചോദ്യകർത്താവ്:** അങ്ങേക്കു തന്നെ.

**ദാദാശ്രീ:** അതുകൊണ്ട് ഞാനാണ് തിരിച്ചറിയേണ്ടത്.

അതെ, എന്തായാലും ഒരു ദിവസം ഒരു അഭിപ്രായ വ്യത്യാസം ഉണ്ടായി. ഞാൻ പെട്ടു. ഹീരാബ പറഞ്ഞു, "എൻ്റെ സഹോദരൻ്റെ നാലു പെൺമക്കളിൽ മൂത്തവളുടെ വിവാഹമാണ്. നാം എന്തു അവൾക്ക് സമ്മാനമായി കൊടുക്കും?" അവൾ അത് ചോദിക്കേണ്ട ആവശ്യമൊന്നും ഇല്ലായിരുന്നു. അവളെന്തു കൊടുക്കാൻ തീരുമാനിച്ചാലും ഞാൻ എതിർപ്പൊന്നും പറയുമായിരുന്നില്ല. എന്നാലവൾ ചോദിച്ചപ്പോൾ ഞാൻ എൻ്റെ

ബുദ്ധി ഉപയോഗപ്പെടുത്തി പറഞ്ഞു. അവൾ ചോദിച്ചപ്പോൾ ഞാൻ പറഞ്ഞു, എന്തിനാ പുതിയത് വാങ്ങുന്നത്, അലമാരയിലുള്ള വെള്ളിപ്പാത്രങ്ങളിൽ നിന്നും ഒന്നോ രണ്ടോ എടുത്തു കൊടുത്താൽ പോരേ? അവളുടെ മറുപടി എന്തായിരുന്നു എന്നറിയാമോ? ഞങ്ങളുടെ വീട്ടിൽ "എൻ്റെ-നിൻ്റെ" എന്നിങ്ങനെയുള്ള വാക്കുകൾ ഒരിക്കലും വരാറില്ലായിരുന്നു. നമ്മൾ, നമ്മളുടെ എന്നു മാത്രമേ വരാറുള്ളൂ. അന്നവൾ പറഞ്ഞു, "നിങ്ങളുടെ അമ്മാവൻ്റെ മകൻ്റെ കല്യാണത്തിന് വളരെ വലിയ വെള്ളിത്തളികകൾ കൊടുത്തു." അന്നവൾ "എൻ്റെ, നിങ്ങളുടെ" എന്നു മാത്രമേ പറഞ്ഞിട്ടുള്ളൂ ഈ പൊട്ടൽ ഞാനെങ്ങനെ തുന്നിച്ചേർക്കും? ചോരയൊലിക്കാൻ തുടങ്ങിയിരിക്കുന്നു. രക്തം വരാതിരിക്കാൻ ഞാൻ എങ്ങനെ ബാൻ്റേജ് ചെയ്യണം?

അങ്ങനെ അന്ന് 'എന്റെയും' 'നിന്റേതും' നടന്നു. "ഞങ്ങളുടെ മരുമകൻ" എന്നതിനുപകരം "നിങ്ങളുടെ അമ്മാവന്റെ മകൻ" എന്ന വാക്കുകൾ അവൾ ഉപയോഗിച്ചു. ഞാൻ ഒരു വലിയ തെറ്റ് ചെയ്തുവെന്ന് എനിക്ക് മനസ്സിലായി. അന്ന് ഞാൻ വീഴാൻ പോവുകയാണെന്ന് കണ്ടു, അപ്പോൾ തന്നെ ഞാൻ സ്വയം തിരുത്തി. ഞാൻ നുണ പറഞ്ഞതാണ്. ഭിന്നത ഉണ്ടാക്കുന്നതിനേക്കാൾ നല്ലത് അങ്ങനെ ചെയ്യുന്നതാണ്. ഞാൻ സാഹചര്യം വേഗത്തിലും പൂർണ്ണമായും മാറ്റി. ഞാൻ അവളോട് പറഞ്ഞു, ‘‘ഞാൻ അങ്ങനെ പറയാൻ ഉദ്ദേശിച്ചിട്ടില്ല! ഞാൻ മറ്റെന്തെങ്കിലും പറയാൻ ശ്രമിക്കുന്നു. നിങ്ങളുടെ ഭാഗത്ത് ചെറിയ തെറ്റിദ്ധാരണയുണ്ട്. ഞാൻ അത് പറയുന്നില്ല." എന്നിട്ട് ഞാൻ എന്താണ് പറയാൻ ശ്രമിക്കുന്നതെന്ന് അവൾ എന്നോട് ചോദിച്ചപ്പോൾ ഞാൻ മറുപടി പറഞ്ഞു, ‘‘അഞ്ഞൂറ് രൂപയ്ക്ക് പുറമേ വെള്ളി പാത്രങ്ങൾ അവൾക്ക് നൽകൂ. അവൾക്ക് പണം ഉപയോഗിക്കാം!’’ അവൾ മറുപടി പറഞ്ഞു, "നിങ്ങൾ വളരെ നിഷ്കളങ്കനാണ്, നിങ്ങൾക്ക് എങ്ങനെ ഇത്രയധികം നൽകാൻ കഴിയും?" ആ ഘട്ടത്തിൽ, ഞാൻ സാഹചര്യത്തെ ജയിച്ചുവെന്ന് ഞാൻ മനസ്സിലാക്കി. അപ്പോൾ ഞാൻ അവളോട് പറഞ്ഞു, ‘‘നിനക്ക് എന്ത് വേണമെങ്കിലും കൊടുക്കാം. നിങ്ങളുടെ നാല് മരുമക്കളും

നമ്മളുടെ സ്വന്തം പെൺമക്കളെപ്പോലെയാണ്. ആ സമയത്ത് അവൾ സംതൃപ്തയായി! "നിങ്ങൾ യഥാർത്ഥത്തിൽ ദൈവമാണ്," എന്ന് അവൾ പറഞ്ഞു.

നിങ്ങൾ കണ്ടോ? ഞാനാ മുറിവ് ശരിയാക്കി. എനിക്കറിയാം അഞ്ഞൂറ് രൂപ എന്നു പറഞ്ഞാൽ, അത്രയും കൊടുക്കാൻ അവൾക്ക് ഒരിക്കലും സമ്മതമാവില്ല. ഉത്തരവാദിത്തം ഞാൻ അവളിൽ ഏൽപ്പിച്ചു. എനിക്കവളുടെ സ്വഭാവം അറിയാം. ഞാൻ അഞ്ഞൂറു രൂപ കൊടുത്താൽ അവൾ മുന്നൂറേ കൊടുക്കൂ. അപ്പോൾ അധികാരം അവൾക്ക് കൊടുക്കുന്നതിൽ എന്താണ് തെറ്റ് എന്നൊന്നു പറഞ്ഞുതരൂ.

## [4] ഭക്ഷണസമയത്തെ ശല്യം ചെയ്യൽ

എന്തിനാണ് നിങ്ങൾ വീട്ടുകാര്യങ്ങളിൽ തലയിടുന്നത്? ആളുകൾ തെറ്റുകൾ വരുത്തില്ലേ? ജോലി ചെയ്യുന്നവരാണോ അതോ ജോലി ചെയ്യാത്തവരാണോ തെറ്റു വരുത്തുന്നത്?

**ചോദ്യകർത്താവ്:** ജോലി ചെയ്യുന്നവർ തന്നെ.

**ദാദാശ്രീ:** അതുകൊണ്ട് അവളുടെ പാചകത്തിൽ ഒരു തെറ്റും ചൂണ്ടിക്കാണിക്കരുത്. കദീ (തൈരിൽ നിന്നുള്ള സൂപ്പ് വിഭവം) വളരെ ഉപ്പ് കൂടിയതാണെങ്കിൽ, നിങ്ങൾ അതിനെക്കുറിച്ച് അഭിപ്രായം പറയേണ്ടതില്ല. ഇഷ്ടമില്ലാത്തത് മാറ്റിവെച്ച് ബാക്കിയുള്ളത് കഴിക്കുക. ഭാര്യയുടെ തെറ്റുകൾ ചൂണ്ടിക്കാണിച്ച് പറഞ്ഞുകൊടുക്കുന്ന ശീലം പുരുഷന്മാർക്കുണ്ട്. പുരുഷന്മാർ ആ ശീലം വളർത്തിയെടുത്തിട്ടുണ്ട്. എന്നിരുന്നാലും, ഈ സ്ത്രീകളും മാലാഖമാരല്ല. ഇക്കാലത്ത്, കുടുംബജീവിതം അമേരിക്കയും റഷ്യയും തമ്മിലുള്ള ശീതയുദ്ധത്തിന്റെ പര്യായമാണ്; അത് "അമേരിക്കയും റഷ്യയും" ആയി മാറി. അതുകൊണ്ടാണ് ഒരു കുടുംബത്തെപ്പോലെ എങ്ങനെ ജീവിക്കാമെന്ന് ഞാൻ നിങ്ങളെ മനസ്സിലാക്കുന്നത്. എല്ലാ വീട്ടിലും ഇത്തരം സംഘർഷങ്ങൾ നടക്കുന്നുണ്ട്.

ഭക്ഷണം നിങ്ങളുടെ ഇഷ്ടത്തിനല്ലെങ്കിൽ അഭിപ്രായം പറയാതിരിക്കാൻ പറ്റില്ലേ? കദീയിൽ ഉപ്പു കൂടിയാൽ ഒന്നും

പറയാതിരിക്കാൻ പറ്റില്ലേ? അവൾ അത് സ്വയം തിരിച്ചറിയുമെന്ന് നിങ്ങൾ കരുതുന്നില്ലേ? അതിനെക്കുറിച്ച് അഭിപ്രായം പറയേണ്ടത് ആവശ്യമാണോ? നിങ്ങൾക്ക് അത്താഴത്തിന് അതിഥികൾ ഉണ്ടെങ്കിൽപ്പോലും, നിങ്ങൾ അവരെ സമാധാനപരമായി ഭക്ഷണം കഴിക്കാൻ അനുവദിക്കില്ല. ഇനി എന്തിന് ഇങ്ങനെ ഒരു കാര്യം ചെയ്യണം? അവൾ തന്നെ ഭക്ഷണം രുചിച്ച നോക്കുമ്പോൾ, നിങ്ങൾ കൊമ്പു മുഴക്കാതെ തന്നെ അവൾ കണ്ടെത്തും.

**ചോദ്യകർത്താവ്:** പക്ഷെ, കദീയിൽ ഉപ്പ് കൂടിയാൽ ഉപ്പ് കൂടുതലാണ് എന്നു പറയണം.

**ദാദാശ്രീ:** അപ്പോൾ നിങ്ങളുടെ ജീവിതത്തിലും ഉപ്പ് കൂടുതലാവും. അതിൽ ഉപ്പ് കൂടുതലാണ് എന്നു പറഞ്ഞ് നിങ്ങൾ അവളെ പരിഹസിക്കുകയാണ്. അതിനെ ഒരു കുടുംബം എന്നു പറയാനാവില്ല.

**ചോദ്യകർത്താവ്:** അത് സ്വന്തം ആളുകളാണെങ്കിൽ നമുക്ക് പറയാം. മറ്റു ആളുകളോട് നമുക്കത് പറയാനാവില്ല. ഉവ്വോ?

**ദാദാശ്രീ:** അപ്പോൾ നിങ്ങളുടെ സ്വന്തം ആളുകളെയൊക്കെ നിങ്ങൾക്ക് കുറ്റം പറയാം എന്നാണോ?

**ചോദ്യകർത്താവ്:** അവരോട് പറഞ്ഞാൽ അടുത്ത പ്രാവശ്യം അവർ ആ തെറ്റ് വരുത്തില്ല.

**ദാദാശ്രീ:** അവൾ ശരിയായി ചെയ്തോ തെറ്റായി ചെയ്തോ എന്ന് ചിന്തിക്കേണ്ട കാര്യമില്ല. എന്തുകൊണ്ട് ഇങ്ങനെ സംഭവിക്കുന്നു? അത്, അതുണ്ടാക്കുന്ന ആളുടെ നിയന്ത്രണത്തിലോ അതിനെ കുറിച്ച് പറയുന്ന ആളുടെ നിയന്ത്രണത്തിലോ അല്ല. ആരുടെ നിയന്ത്രണത്തിലാണ് ഇതെല്ലാം? ഇതിൻ്റെ എല്ലാം പുറകിലുള്ള കാരണം എനിക്കറിയാം.

നിങ്ങൾ അൽപ്പം കൂടി വിവേകിയാകുമോ? നിങ്ങളാവും. ഇല്ലേ? നിങ്ങൾ പൂർണ്ണമായും വിവേകിയാവണം. "നിങ്ങളെപ്പോലെ ഒരു ഭർത്താവിനെ എനിക്കെല്ലാ ജന്മത്തിലും വേണം" എന്നു ഭാര്യ പറയണം. ഒരു സ്ത്രീ എന്നോട് ഒരിക്കൽ പറഞ്ഞു. "ദാദാ, എനിക്കൊരു ഭർത്താവ് വേണമെങ്കിൽ, എനിക്ക് എപ്പോഴും ഈ ഒരാൾ തന്നെ മതി." അവൾ മാത്രമാണ് എന്നോട് അങ്ങനെ പറഞ്ഞത്.

നിങ്ങൾക്ക് സ്ത്രീകളുമായി കളിക്കാൻ കഴിയില്ല. അവളുടെ പാചകത്തെ എന്തിനു വിമർശിക്കണം? പച്ചക്കറികൾ തണുക്കുകയോ ടാലിൽ ശരിയായ മസാലകൾ ഇല്ലെങ്കിലോ എന്തിനാണ് അഭിപ്രായം പറയേണ്ടത്? എന്തുകൊണ്ടാണ് നിങ്ങൾ ഈ രീതിയിൽ ശല്യപ്പെടുത്തുന്നത്? വർഷത്തിലൊരിക്കൽ നിങ്ങൾ ഈ രീതിയിൽ സംസാരിച്ചാൽ കുഴപ്പമില്ല, പക്ഷേ എന്തിനാണ് എല്ലാ ദിവസവും അങ്ങനെ ചെയ്യുന്നത്? ടാൽ ചീത്തയായാലും പച്ചക്കറികൾ വളരെ തണുത്തതായാലും എല്ലാം പ്രകൃതി നിയമങ്ങളെ ആശ്രയിച്ചിരിക്കുന്നു. ഇത് പതിവായി സംഭവിക്കുകയാണെങ്കിൽ, "ഈ പച്ചക്കറികൾ ചൂടാകുമ്പോൾ നല്ല രുചിയാണ്" എന്ന് ശാന്തമായി പറയാൻ നിങ്ങൾ ആഗ്രഹിച്ചേക്കാം. ഇങ്ങനെ പറയുമ്പോൾ അവൾക്കു സൂചന കിട്ടും.

എന്റെ വീട്ടിൽ ആർക്കും 'ദാദാ' യുടെ ഇഷ്ടവും അനിഷ്ടവും അറിയില്ല. ഒരു ഭക്ഷണത്തിന്റെ തയ്യാറെടുപ്പുകളും പാചകവും അത് പാചകം ചെയ്യുന്ന വ്യക്തിയുടെ നിയന്ത്രണത്തിലാണെന്ന് നിങ്ങൾ കരുതുന്നുണ്ടോ? ***വ്യവസ്ഥിത് ശക്തി*** (ശാസ്ത്രീയ സാഹചര്യ തെളിവുകൾ, പ്രകൃതിശക്തി) അത് സ്വീകരിക്കുന്നയാൾക്ക് അനുശാസിക്കുന്ന പ്രകാരം എല്ലാം ഒരു തളികയിൽ ഒത്തുചേരുന്നു. ഇതിൽ നിങ്ങൾ ഇടപെടരുത്.

## [5] യജമാനനെ അല്ല, ഒരു ഭർത്താവിനെയാണ് വേണ്ടത്

വിവാഹത്തിനു മുമ്പ് അവളെ സൂക്ഷ്മമായി നിരീക്ഷിക്കുന്നതു കൊണ്ട് കുഴപ്പമൊന്നുമില്ല. നിങ്ങൾക്ക് നോക്കാം. നോക്കൂ, ജീവിതകാലം മുഴുവൻ അവൾ ആ അവസ്ഥയിൽ തന്നെ ആയിരിക്കുമെങ്കിൽ. അവളെ ആദ്യദിവസം കണ്ടതുപോലെ തന്നെ ആയിരിക്കുമോ അവൾ എന്നും? അവൾ മാറില്ലേ? അപ്പോൾ അവളിൽ മാറ്റങ്ങൾ വരുമ്പോൾ, നിങ്ങൾക്ക് കൈകാര്യം ചെയ്യാനാവില്ല. ഒരു തരം ശ്വാസം മുട്ടൽ അനുഭവപ്പെടും. അപ്പോൾ നിങ്ങൾ എവിടെ പോകും? നിങ്ങളൊരു കെണിയിൽ പെട്ടിരിക്കുന്നു.

എന്തിനു വിവാഹം കഴിച്ചു? അവൾ വീട്ടുജോലികളെല്ലാം ചെയ്യുമ്പോൾ, നിങ്ങൾക്കു പുറത്തു പോയി പണത്തിനുവേണ്ടി ജോലി ചെയ്യാം എന്നു കരുതിയാണ്. അങ്ങനെ മുന്നോട്ടു പോവുകയാണെങ്കിൽ നിങ്ങൾക്ക് ധാർമ്മിക കാര്യങ്ങളും കൈകാര്യം ചെയ്യാം. അവൾക്ക് ഒന്നു രണ്ടു കുട്ടികൾ വേണമെങ്കിൽ അതും ആയിക്കോളൂ. പിന്നെ ഉയർന്ന കാര്യങ്ങൾക്ക് വേണ്ടി പ്രവർത്തിക്കൂ. അതിനു പകരം നിങ്ങൾ എന്താണ് ചെയ്യുന്നത്? നിങ്ങൾ അവളുടെ യജമാനൻ ആവണമെന്ന ശാഠ്യത്തിലാണ്. വിഡ്ഢി! നിങ്ങൾ എന്തിനാണ് യജമാനൻ ആകുന്നത്?

**ചോദ്യകർത്താവ്:** എനിക്കു വേണ്ടിയുള്ള കാര്യങ്ങളെല്ലാം ഭാര്യക്ക് ചെയ്യാലെന്താണ്?

**ദാദാശ്രീ:** ഓ ഹോ! നിങ്ങളുടെ എല്ലാ കാര്യങ്ങളും ചെയ്തു തരാനാണോ ഭാര്യ?

**ചോദ്യകർത്താവ്:** അതുകൊണ്ടാണ് ഞങ്ങൾ ഒരു ഭാര്യയെ വീട്ടിലേക്ക് കൊണ്ടു വന്നത്.

**ദാദാശ്രീ:** ഒരു ഭർത്താവ് ഭാര്യയുടെ മേൽ ഒരു തരത്തിലുള്ള ആധിപത്യവും പ്രയോഗിക്കരുതെന്ന് വേദഗ്രന്ഥങ്ങൾ ഉദ്ഘോഷിച്ചിട്ടുണ്ട്. നിങ്ങൾ മേലധികാരിയല്ല. നിങ്ങളുടെ വിവാഹം ഒരു പങ്കാളിത്തമാണ്. ലൗകിക ഭാഷയിൽ, ആളുകൾ "ഭർത്താവും ഭാര്യയും" അല്ലെങ്കിൽ "ഗൃഹനാഥൻ (ഭർത്താവ്)" എന്ന പദങ്ങൾ ഉപയോഗിക്കുന്നു, ഇത് ഭാര്യ കീഴ്‌വഴക്കമാണെന്ന് സൂചിപ്പിക്കുന്നു. ഇത് ഒരു പങ്കാളിത്തമായതിനാൽ, നിങ്ങളുടെ ഭാര്യയുടെ മേൽ നിങ്ങൾക്ക് യാതൊരു ഉടമസ്ഥതയും ഇല്ല. നിങ്ങൾക്ക് അവളോട് ആവശ്യപ്പെടാൻ കഴിയില്ല. നിങ്ങളുടെ ജോലി പൂർത്തിയാക്കാൻ നിങ്ങൾ അവളോട് കാര്യങ്ങൾ വിശദീകരിക്കണം.

**ചോദ്യകർത്താവ്:** ഞങ്ങളുടെ വിവാഹ ചടങ്ങിൽ, വധുവിന്റെ മാതാപിതാക്കൾ *കന്യാദാനം* (*കന്യ*: അവിവാഹിതയായ പെൺകുട്ടി; *ദാൻ*: സമ്മാനം, സംഭാവന) എന്ന ചടങ്ങ് നടത്തുന്നു, അതിൽ അവർ വധുവിനെ സമ്മാനമായി നൽകുന്നു. അത് നമ്മളെ അവയുടെ ഉടമകളാക്കുന്നില്ലേ?

**ദാദാശ്രീഃ** അത് പരിഷ്കൃത സമൂഹത്തിന് വേണ്ടിയുള്ളതല്ല. അത് അപരിഷ്കൃത സമൂഹത്തിന് വേണ്ടിയാണ്. നമ്മുടെ പരിഷ്കൃത സമൂഹത്തിൽ, ഭാര്യ കഷ്ടപ്പെടാതിരിക്കാൻ പുരുഷന്മാർ എല്ലാ ശ്രദ്ധയും എടുക്കണം. അല്ലെങ്കിൽ, അവർ ഒരിക്കലും സന്തോഷിക്കില്ല. ഒരു പുരുഷനും ഭാര്യയെ ദുഖിപ്പിച്ച് സന്തോഷിച്ചിട്ടില്ല. അതുപോലെ, ഭർത്താവിനെ ദുരിതത്തിലാക്കിയ ഒരു സ്ത്രീയും സന്തോഷിച്ചിട്ടില്ല.

ഈ ആധിപത്യ മനോഭാവവും മേൽക്കോയ്മയും ഉള്ളതു കൊണ്ടാണ് അയാൾ കൈവിട്ടുപോകുന്നത്, അതിന്റെ ഫലമായി, അയാളുടെ പ്രവർത്തനങ്ങളുടെ അനന്തര ഫലങ്ങൾ അയാൾക്ക് സഹിക്കേണ്ടി വരും. അത് കഷ്ടപ്പാടുകളല്ലാതെ മറ്റൊന്നുമല്ല. നിങ്ങളുടെ ഭാര്യയുമായി, നിങ്ങൾക്ക് ഒരു പങ്കാളിത്തമുണ്ട്, ഉടമസ്ഥാവകാശമല്ല.

**ചോദ്യകർത്താവ്:** യജമാന ഭാവം കാണിക്കുന്ന ഭാര്യയുടെ കാര്യമെന്താണ്?

**ദാദാശ്രീഃ** അത് പ്രശ്നമല്ല. അവൾ നല്ല ഭക്ഷണം പാകം ചെയ്യുകയും നിങ്ങൾക്ക് ഭക്ഷണം നൽകുകയും ചെയ്യുന്നു. നിങ്ങൾ അവളോട് പറയണം, "പ്രിയെ! നിങ്ങൾ എനിക്കായി വളരെ മനോഹരമായ ഭക്ഷണം പാകം ചെയ്യുന്നു! അത് അവളെ സന്തോഷിപ്പിക്കും, എന്നിട്ട് അവൾ ശാന്തമാകും. നിങ്ങൾ അവളെ ഭയപ്പെടേണ്ടതില്ല. എപ്പോഴാണ് അവൾ മീശ വളർത്തി നിങ്ങളുടെ മേലുദ്യോഗസ്ഥ ആകുന്നത്? അവൾ എപ്പോഴെങ്കിലും ഒന്ന് (മീശ) വളർത്താൻ സാധ്യതയുണ്ടോ?

അതുകൂടാതെ ഒരു ജന്മം അവളുമായുള്ള കണക്കുകൾ തീർക്കാൻ ചെലവഴിക്കപ്പെടുന്നു. ആ കണക്ക് വർദ്ധിക്കാൻ പോകുന്നില്ല. അതുകൊണ്ട് സമാധാനമായി ജീവിച്ചാലെന്താണ്?

ഹിന്ദുക്കൾ സ്വഭാവമനുസരിച്ച് അസ്ഥിരരാണ്,അതുകൊണ്ടാണ് ഹിന്ദുക്കൾ മറ്റുള്ളവരുമായി ഏറ്റുമുട്ടി ജീവിതത്തിലൂടെ കടന്നു പോകുന്നതെന്ന് പറയുന്നത്. മറുവശത്ത്, മുസ്ലീങ്ങൾ വളരെ ഉൾക്കാഴ്ചയുള്ളവരാണ്; അവർ വീടിന് പുറത്ത് യുദ്ധം ചെയ്യുന്നു, പക്ഷേ വീട്ടിൽ അവർ ഭാര്യമാരോട് വഴക്കിടാറില്ല. ഇക്കാലത്ത്,

മുസ്ലീങ്ങൾ ഹിന്ദുക്കളെപ്പോലെ പെരുമാറുന്നത് നാം കാണുന്നു, കാരണം അവർക്ക് അവരുമായി അടുത്ത ബന്ധമുണ്ട്. എന്നാൽ ഹിന്ദുക്കളെ അപേക്ഷിച്ച്, ഈ കാര്യങ്ങളിൽ അവരെ കൂടുതൽ ജ്ഞാനികൾ ആയിട്ടാണ് ഞാൻ കാണുന്നത്. ചില മുസ്ലീങ്ങൾ തങ്ങളുടെ ഭാര്യമാരെ ഊഞ്ഞാലിൽ ഇരുത്തി സ്നേഹപൂർവ്വം ആട്ടിക്കൊടുത്തുകൊണ്ട് ലാളിക്കാറുണ്ട്.

**ചോദ്യകർത്താവ്:** ആ മുസ്ലീം മാന്യന്റേയും ഊഞ്ഞാലിന്റേയും കാര്യം കുറച്ചുകൂടി വിശദമായി ഞങ്ങൾക്ക് പറഞ്ഞു തരുമോ, ദാദാ?

**ദാദാശ്രീ:** ശരി. ഒരു ദിവസം ഞാൻ ഒരു മുസ്ലീം സുഹൃത്തിനെ കാണാൻ പോയിരുന്നു. ഞങ്ങൾ കസേരകളിലും ഭാര്യ ഊഞ്ഞാലിലും ഇരിക്കുകയായിരുന്നു. അയാൾ എഴുന്നേറ്റ് തന്റെ ഭാര്യക്ക് വേണ്ടി ഊഞ്ഞാൽ ആട്ടാൻ തുടങ്ങി, അപ്പോൾ ഞാൻ ചോദിച്ചു, "നീ അവളെ ഇങ്ങനെ ലാളിച്ചാൽ അവൾ നിന്നെ പ്രയോജനപ്പെടുത്തില്ലേ?" അയാൾ മറുപടി പറഞ്ഞു, "അവൾ എന്ത് പ്രയോജനം നേടാൻ പോകുന്നു? അവളുടെ പക്കൽ ആയുധങ്ങളോ അത്തരത്തിലുള്ള മറ്റെന്തെങ്കിലുമോ ഇല്ല! ഞാൻ മറുപടി പറഞ്ഞു, "നമ്മുടെ ഹിന്ദു പുരുഷന്മാർ ഒരിക്കലും ഇത് ചെയ്യില്ല, കാരണം അവരുടെ ഭാര്യമാർ തങ്ങളെ മുതലെടുക്കാൻ തുടങ്ങുമെന്ന് അവർ ഭയപ്പെടുന്നു." അയാൾ അവളെ ഊഞ്ഞാലിൽ ആട്ടിയതിന്റെ കാരണം എനിക്കറിയാമോ എന്ന് എന്നോട് ചോദിച്ചു.

1943-നും 1944-നും ഇടയിൽ എനിക്ക് സർക്കാരുമായി ഒരു നിർമ്മാണ കരാർ ഉണ്ടായിരുന്നു. ഞങ്ങൾക്ക് 'അഹമ്മദ്മിയ' എന്ന പേരിൽ ഒരു മുസ്ലീം കരാർ തൊഴിലാളി ഉണ്ടായിരുന്നു. അയാൾ ഞങ്ങളുടെ ഇഷ്ടിക നിരത്തുന്നവരുടെ തലവൻ ആയിരുന്നു. അദ്ദേഹം എന്നെ പലതവണ വീട്ടിലേക്ക് ക്ഷണിച്ചിരുന്നു. "സാഹിബ്, എന്റെ ചെറിയ കുടിൽ സന്ദർശിക്കൂ," അദ്ദേഹം പറയും. മുസ്ലീം ആളുകൾ മൃദുവായ സംസാരവും ആത്മാർത്ഥത ഉള്ളവരുമാണ്, അവരുടെ പെരുമാറ്റം പൊരുത്തപ്പെടുത്തുകയോ ഇല്ലാതിരിക്കുകയോ ആണെങ്കിലും, അവർ സംസാരിക്കുമ്പോൾ അവർ സന്തോഷകരവും ആത്മാർത്ഥത ഉള്ളവരുമാണ്. ഒരു ദിവസം അദ്ദേഹം എന്നോട് ചോദിച്ചു, ഞാൻ അയാളുടെ വീട് സന്ദർശിച്ച് അയാളെ

അനുഗ്രഹിക്കുമോ, അത് അയാളുടെ ഭാര്യയെയും കുട്ടികളെയും വളരെയധികം സന്തോഷിപ്പിക്കും. ആ സമയത്ത് എനിക്ക് 'ജ്ഞാനം' ലഭിച്ചിരുന്നില്ല, പക്ഷേ എന്റെ ലോക ദർശനം വളരെ ഉയർന്നതായിരുന്നു. എല്ലാവരോടും എനിക്ക് സഹാനുഭൂതി ഉണ്ടായിരുന്നു. ഞാൻ ആരെയെങ്കിലും ജോലിക്ക് എടുത്താൽ, അവരുടെ ക്ഷേമത്തിനായി എപ്പോഴും നോക്കുക എന്നതായിരുന്നു എന്റെ ആന്തരിക ഉദ്ദേശം. ആളുകൾ അവരുടെ ദുരിതങ്ങളിൽ നിന്ന് മോചിതരാവാനും സന്തോഷവാനായിരിക്കാനും ഞാൻ എപ്പോഴും ആഗ്രഹിച്ചു; അതായിരുന്നു എന്റെ ഉദ്ദേശം.

ഈ (മുസ്‌ലിം) സമൂഹത്തിന്റെ നല്ല ഗുണങ്ങൾ ഞാൻ കണ്ടിരുന്നു. ഞാൻ അദ്ദേഹത്തെ സന്ദർശിക്കാൻ സമ്മതിച്ചു. തനിക്ക് ഒരു മുറി മാത്രമേയുള്ളൂവെന്നും ഞങ്ങൾ എവിടെ ഇരിക്കും എന്ന കാര്യത്തിൽ ആശങ്കയുണ്ടെന്നും അദ്ദേഹം എന്നോട് പറഞ്ഞു. ഞാൻ അവനോട് പറഞ്ഞു, ‘‘ഞാൻ എവിടെയും ഇരിക്കും, എനിക്ക് വേണ്ടത് ഒരു കസേരയാണ്, ഇല്ലെങ്കിലും കുഴപ്പമില്ല എന്നു ഞാൻ പറഞ്ഞു. എന്നാൽ ഞാൻ തീർച്ചയായും നിങ്ങളുടെ വീട്ടിൽ വരും. അത് നിങ്ങളുടെ ആഗ്രഹമാണ്, അതുകൊണ്ട് ഞാൻ വരാം. അങ്ങനെ ഞാൻ പോയി. എന്റെ ബിസിനസ്സ് കാരണം ഞാൻ ഇടയ്ക്കിടെ മുസ്ലീം വീടുകൾ സന്ദർശിച്ചിരുന്നു. ഞാനും അവരുടെ വീട്ടിൽ ചായ കുടിക്കും. ഞാൻ ഒരു വ്യത്യാസവും പാലിച്ചില്ല.

അയാൾക്ക് രണ്ട് മുറികൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ, ഒന്ന് വലിയ മുറിയും മറ്റൊന്ന് കുളിമുറിയോളം ചെറുതുമാണ്. ഞാൻ മുറികളെ കുറിച്ച് ചോദിച്ചപ്പോൾ അയാൾ മറുപടി പറഞ്ഞു, ‘‘സർ, ഞാനെന്തു ചെയ്യാനാ? പാവപ്പെട്ട ഞങ്ങൾക്ക് ഇത് മതിയാകും. അപ്പോൾ ഞാൻ അയാളോട് ചോദിച്ചു, അയാളുടെ ഭാര്യ എവിടെയാണ് ഉറങ്ങുന്നത് എന്ന്. അയാൾ പറഞ്ഞു, ‘‘ഇതേ മുറിയിൽ. നിങ്ങൾക്ക് ഇതിനെ കിടപ്പുമുറിയെന്നും ഡൈനിംഗ് റൂമെന്നും വിളിക്കാം, ഈ മുറിയാണ് എല്ലാം. അപ്പോൾ ഞാൻ ചോദിച്ചു, "അഹമ്മദ്മിയാ, നിങ്ങൾ ഒരിക്കലും ഭാര്യയുമായി വഴക്കിടാറില്ലേ?" അയാൾ ആശ്ചര്യപ്പെട്ടു, ‘‘നിങ്ങൾ എന്താണ് ചോദിക്കുന്നത്? അത് ഒരിക്കലും സംഭവിക്കുന്നില്ല. ഞാനൊരു

വിഡ്ഢിയല്ല." "നിങ്ങൾക്ക് ചെറിയ അഭിപ്രായ വ്യത്യാസമുണ്ടോ?" ഞാൻ അന്വേഷിച്ചു. "എന്റെ ഭാര്യയോടൊപ്പമില്ല," അയാൾ മറുപടി പറഞ്ഞു. ഞാൻ തുടർന്നു, "നിങ്ങളുടെ ഭാര്യ ചിലപ്പോൾ ദേഷ്യപ്പെട്ടാലോ?" അയാൾ മറുപടി പറഞ്ഞു, "ഞാൻ അവളോട് പറയും, 'പ്രിയപ്പെട്ടവളേ, പുറത്ത് ആ മുതലാളി എന്നെ ശല്യപ്പെടുത്തുന്നു, നിങ്ങൾ എന്നെ ഇവിടെ ശല്യപ്പെടുത്തിയാൽ, എനിക്ക് എന്ത് സംഭവിക്കും?' അവൾ ശാന്തയായി. "പിണക്കമില്ലാത്തതിനാൽ ഒരു പ്രശ്നവുമില്ല" എന്ന് ഞാൻ മറുപടി പറഞ്ഞു. അഭിപ്രായ വ്യത്യാസമുണ്ടായാൽ എന്ത് സംഭവിക്കുമെന്ന് ചോദിച്ചതിന്, അയാൾ എന്നോട് മറുപടി പറഞ്ഞു. അയാൾ ചോദിച്ചു, "അവൾ എവിടെ കിടക്കും, ഞാൻ എവിടെ കിടക്കും? ഈ വീടിന് മൂന്ന് നിലകളുണ്ടെങ്കിൽ, എനിക്ക് മൂന്നാം നിലയിലേക്ക് പോകാമായിരുന്നു. എന്നാൽ ഇവിടെ ഞങ്ങൾ രണ്ടുപേരും ഒരേ മുറിയിൽ കിടക്കണം. അവൾ ഒരു ഭിത്തിയും ഞാൻ മറ്റേ ഭിത്തിയും അഭിമുഖീകരിക്കുന്നു, അതിൽ എന്ത് രസമുണ്ട്? രാത്രി മുഴുവൻ ഞങ്ങൾക്ക് ഉറങ്ങാൻ കഴിയില്ല, ഞാൻ മറ്റെവിടെ പോകും? അതുകൊണ്ടാണ് എന്റെ ഭാര്യ എന്നെ തല്ലിയാലും ഞാൻ അവളെ അസന്തുഷ്ടയാക്കാത്തത്. വീടിന് പുറത്തുള്ള എല്ലാവരോടും ഞാൻ വഴക്കിടുന്നു, പക്ഷേ എന്റെ ഭാര്യയോടല്ല. നിങ്ങളുടെ ഭാര്യയെ നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയില്ല. എനിക്ക് ദേഷ്യം വന്നാൽ ഞാൻ പുറത്ത് പോയി വഴക്കുണ്ടാക്കും, പക്ഷേ വീട്ടിൽ അല്ല.

ഞാൻ മറ്റൊരു ഉദാഹരണം നൽകട്ടെ. സാലിയയുടെ ഭാര്യ (ഒരു മുസ്ലീം കുടുംബം) ഭർത്താവിനോട് മാംസം വാങ്ങാൻ ആവശ്യപ്പെട്ടപ്പോൾ അത് ഒരു ധർമ്മ സങ്കടമായിരുന്നു. അയാളുടെ കൂലി വളരെ തുച്ഛമായതിനാൽ, പാവപ്പെട്ടവന് എങ്ങനെ ഏതെങ്കിലും മാംസം വാങ്ങാൻ കഴിയും? പാവപ്പെട്ട മക്കൾ ആട്ടിറച്ചി ആവശ്യപ്പെടുന്നുണ്ടെന്ന് ഭാര്യ ഒരു മാസത്തിലേറെയായി അയാളോട് പറയുകയായിരുന്നു. അങ്ങനെയിരിക്കെ ഒരു ദിവസം ഭാര്യ പ്രകോപിതയായി, അന്നു വൈകുന്നേരം കുറച്ച് ഇറച്ചി കൊണ്ടുവരാമെന്ന് അയാൾ അവളോട് പറയുന്നു. അയാൾ എപ്പോഴും ഉത്തരങ്ങളുമായി തയ്യാറാണ്, കാരണം അയാൾ തയ്യാറില്ലെങ്കിൽ,

അവൾ അയാളെ ശകാരിക്കുന്നത് തുടരും. അവളുടെ പ്രകോപനത്തിൽ, അയാൾ ഉടൻ തന്നെ അവൾക്ക് അനുകൂലമായ മറുപടി നൽകി. “ഞാൻ ഇന്ന് കൊണ്ടുവരും, എനിക്ക് ആവശ്യമുള്ളിടത്ത് നിന്ന് ഞാൻ കൊണ്ടുവരും,” അയാൾ പറഞ്ഞു. ഇത്രയും പറഞ്ഞ് വഴക്ക് തടഞ്ഞു. അയാൾ പറഞ്ഞതു പോലെ അന്ന് വീട്ടിൽ മാംസം കൊണ്ടുവരുമെന്ന് കരുതി, അയാൾ വെറുംകൈയോടെ വന്നപ്പോൾ അവൾ രോഷാകുലയായി, നിലവിളിക്കാൻ തുടങ്ങി. അയാൾ കൗശലക്കാരൻ ആയതിനാൽ സാലിയക്ക് ഭാര്യയെ സമാധാനിപ്പിക്കാൻ കഴിഞ്ഞു. "പ്രിയേ, എന്റെ പ്രശ്നങ്ങൾ എനിക്കറിയാം, നിനക്ക് മനസ്സിലാകില്ല" എന്ന് പറഞ്ഞ് ഭാര്യയെ സമാധാനിപ്പിക്കാൻ സാലിയയ്ക്ക് കഴിഞ്ഞു. അതേ രീതിയിൽ സാലിയ കുറച്ച് വാചകങ്ങൾ കൂടി പറഞ്ഞു ഭാര്യയെ തിരിപ്പിച്ചു. അലറുന്നത് തുടരുന്നതിനുപകരം, അയാൾക്ക് മറ്റൊരിക്കൽ ഇറച്ചി കൊണ്ടുവരാമെന്നും വിഷമിക്കേണ്ടതില്ലെന്നും അവൾ അയാളോട് പറഞ്ഞു. ഏകദേശം പതിനഞ്ച് ദിവസങ്ങൾക്ക് ശേഷം, അതേ സാഹചര്യം വീണ്ടും സംഭവിച്ചു, അയാൾ വീണ്ടും അവളോട് തന്റെ അവസ്ഥയെ അഭ്യർത്ഥിച്ചു, അവസാനം അവളെ സന്തോഷിപ്പിച്ചു. ഈ സാഹചര്യങ്ങളെ അത്തരത്തിൽ കൈകാര്യം ചെയ്യുന്നതിലൂടെ, അയാൾക്ക് ഒരിക്കലും യുദ്ധം ചെയ്യേണ്ടതില്ല.

മറുവശത്ത് ഹിന്ദു പുരുഷന്മാർ പറയും, "നിങ്ങൾ എന്നെ നിയന്ത്രിക്കാൻ ശ്രമിക്കുകയാണ്."നിങ്ങൾക്ക് നിങ്ങളുടെ ഭാര്യയോട് അങ്ങനെയൊരു കാര്യം പറയാൻ കഴിയില്ല, നിങ്ങൾ പറയുന്ന ഈ വാക്കുകൾ നിങ്ങൾ നിയന്ത്രണത്തിലാണെന്ന് കാണിക്കുന്നു. നിങ്ങൾ നിയന്ത്രിക്കപ്പെടുന്നു. അവൾക്ക് നിങ്ങളെ എങ്ങനെ നിയന്ത്രിക്കാനാകും? വിവാഹസമയത്തുപോലും നിങ്ങളുടെ കൈ അവളുടെ കൈകളിൽ പതിഞ്ഞപ്പോൾ അവൾക്ക് നിങ്ങളെ എങ്ങനെ നിയന്ത്രിക്കാനാകും? ചിലപ്പോൾ അവൾ നിങ്ങളെ നിയന്ത്രിക്കുന്നുണ്ടെങ്കിൽ, ശാന്തത പാലിക്കുക. ദുർബലർ മാത്രമേ പ്രകോപിതരാകൂ.

ഔറംഗബാദിൽ, ഏകദേശം 25 വയസ്സുള്ള ഒരു മുസ്ലീം മനുഷ്യൻ എന്റെ *സത്സംഗത്തിന്* വന്നു. എന്നിൽ നിന്ന് ആത്മീയ അറിവ്

ലഭിക്കുമെന്ന് അയാൾ ഒരാളിൽ നിന്ന് കേട്ടിരുന്നു. ഇതുകേട്ട അയാൾ *സത്സംഗം* കേൾക്കാൻ വന്നു. ഈ ലോകത്തെക്കുറിച്ചും ആത്മാവിനെക്കുറിച്ചും ഞാൻ അയാളോട് സംസാരിച്ചു. ഞാൻ അയാൾക്ക് ശാസ്ത്രം വിശദീകരിച്ചു. ശാസ്ത്രീയ സമീപനം അയാൾക്ക് ഇഷ്ടപ്പെട്ടു, അത് കേൾക്കേണ്ടതാണ്. ഇതുവരെ എഴുതിയതെല്ലാം അത് എഴുതിയ കാലത്തെ സംഭവങ്ങളുടെ വിവരണമാണ്. എന്നിരുന്നാലും, സമയം മാറുന്നതിനനുസരിച്ച്, വിവരണം കൂടുതൽ വിശദമായി മാറുന്നു. *'പൈഗംബർ'* എന്നതിന്റെ അർത്ഥമെന്താണ്? ദൈവത്തിന്റെ *'പൈഗാം'* (സന്ദേശം) കൊണ്ടുവന്ന് എല്ലാവർക്കും ലഭ്യമാക്കുന്നവനാണ് *'പൈഗംബർ*. അങ്ങനെ ഞാൻ അയാളോട് കുറച്ച് തമാശ പറയാൻ തുടങ്ങി, അയാൾ വിവാഹിതനാണോ അതോ ഡേറ്റിംഗിലാണോ എന്ന് ഞാൻ അയാളോട് ചോദിച്ചു. താൻ വിവാഹിതനാണെന്ന് പറഞ്ഞു. തമാശയായി ഞാൻ ചോദിച്ചു, “എപ്പോൾ? നിങ്ങൾ എന്നെ ക്ഷണിച്ചില്ലേ?" “ദാദാജി,” അയാൾ മറുപടി പറഞ്ഞു, “എനിക്ക് നിങ്ങളെ അറിയില്ലായിരുന്നു, അല്ലെങ്കിൽ ഞാൻ നിങ്ങളെ അന്നുതന്നെ ക്ഷണിക്കുമായിരുന്നു. എന്റെ വിവാഹം കഴിഞ്ഞിട്ട് ഇപ്പോൾ ആറു മാസമേ ആയിട്ടുള്ളൂ. ഞാൻ അയാളെ വെറുതെ കളിയാക്കുകയായിരുന്നു.

എത്ര പ്രാവശ്യം നമാജ് (ഇസ്ലാമിക പ്രാർത്ഥനാ ചടങ്ങ്) ചെയ്യുവെന്ന് ഞാൻ അയാളോട് ചോദിച്ചു. "സർ, ഞാൻ ഇത് 5 തവണ ചെയ്യുന്നു," അയാൾ പറഞ്ഞു. അപ്പോൾ ഞാൻ ചോദിച്ചു, "നിങ്ങൾക്ക് എങ്ങിനെ പുലർച്ചെ 3 മണിക്ക് നമാജ് ചെയ്യാൻ കഴിയുന്നു?" അയാൾ മറുപടി പറഞ്ഞു, “അത് ചെയ്യണം, വേറെ വഴിയില്ല. എനിക്ക് 3 മണിക്ക് എഴുന്നേറ്റ് അതും ചെയ്യണം." പുലർച്ചെ 3 മണിക്ക് അത് ചെയ്യാൻ ഭാര്യ അനുവദിച്ചോ എന്ന് ഞാൻ അയാളോട് ചോദിച്ചു. അയാൾ മറുപടി പറഞ്ഞു, “ചെറുപ്പത്തിൽ പോലും ഞാൻ അത് ചെയ്യുമായിരുന്നു. എന്റെ അച്ഛൻ, ഡോക്ടർ, അദ്ദേഹവും അത് ചെയ്യാറുണ്ടായിരുന്നു. അതുകൊണ്ട് ഞാൻ അയാളോട് ചോദിച്ചു, "ഇപ്പോൾ നിങ്ങൾക്ക് ഒരു ഭാര്യയുണ്ട്, അവൾ

എങ്ങനെയാണ് 3 മണിക്ക് അത് ചെയ്യാൻ അനുവദിക്കുന്നത്?" അയാൾ മറുപടി പറഞ്ഞു, "എന്റെ ഭാര്യയും എന്നോട് നമസ്കരിക്കണമെന്ന് പറയുന്നു." എന്നിട്ട് ഞാൻ അയാളോട് ചോദിച്ചു, അയാൾ എപ്പോഴെങ്കിലും ഭാര്യയുമായി വഴക്കിട്ടിട്ടുണ്ടോ എന്ന്. അയാൾ ആശ്ചര്യപ്പെട്ടു, "നിങ്ങൾ എന്താണ് ചോദിക്കുന്നത്? ഇതെന്താ നിങ്ങൾ ചോദിക്കുന്നത്? എന്റെ ജീവിതത്തിന്റെ മധുരമാണ് എന്റെ ഭാര്യ. അവൾ എന്നോട് പറഞ്ഞാൽ ഞാൻ അത് സ്വീകരിക്കും. സാർ, ഞാൻ ജീവിക്കുന്നത് എന്റെ ഭാര്യ കാരണമാണ്. അവൾ എനിക്ക് ഒരുപാട് സന്തോഷം നൽകുന്നു. അവൾ അത്ഭുതകരമായ ഭക്ഷണം ഉണ്ടാക്കി എനിക്ക് ഭക്ഷണം നൽകുന്നു. ഞാനെങ്ങനെ അവളെ വേദനിപ്പിക്കും?" ഈ പുരുഷന്മാർ ഇത്രയെങ്കിലും മനസ്സിലാക്കിയാൽ നന്നായിരിക്കും, അവർ നിങ്ങളുടെ ഭാര്യയെ ഭരിക്കാൻ ശ്രമിക്കില്ല. ഇത് അവർ മനസ്സിലാക്കേണ്ടേ? ഭാര്യയുടെ കുറ്റമാണോ? 'എന്റെ ജീവിതത്തിന്റെ മാധുര്യം, അവൾ എന്നെ ശപിച്ചാലും കുഴപ്പമില്ല. മറ്റാരെങ്കിലും എന്നെ ശപിച്ചാൽ, ഞാൻ അയാളെ പണി പഠിപ്പിക്കും!' ഇപ്പോൾ പറയൂ ഈ മനുഷ്യർ തങ്ങളുടെ ഭാര്യമാരെ എത്രമാത്രം വിലമതിക്കുന്നു!

## [6] മറ്റുള്ളവരുടെ തെറ്റുകൾ കാണുന്ന ശീലം

**ചോദ്യകർത്താവ്:** തെറ്റുകൾ ചൂണ്ടിക്കാണിച്ചാൽ അവൾക്ക് ഇഷ്ടമാവില്ല. ഒന്നും പറയാതിരുന്നാലും അവൾക്ക് ഇഷ്ടമാവില്ല.

**ദാദാശ്രീ:** ഇല്ല, ഇല്ല, അവളുടെ തെറ്റുകൾ *ചൂണ്ടിക്കാണിച്ചില്ലെങ്കിൽ*, അവൾക്ക് വിഷമം തോന്നില്ല. *കദി* ഉപ്പ് കൂടിയതാണെന്ന് അവൾ നിങ്ങളോട് പറയും, എന്തുകൊണ്ടാണ് നിങ്ങൾ ഒന്നും പറയാത്തതെന്ന് അവൾ നിങ്ങളോട് ചോദിക്കും. അപ്പോഴാണ് നിങ്ങൾ അവളോട് പറയേണ്ടത്. നിങ്ങൾ ഒന്നും പറയേണ്ടതില്ല, കാരണം അവൾ ഒടുവിൽ കണ്ടെത്തുമായിരുന്നു. പകരം, നിങ്ങൾ പരാതിപ്പെടുന്നു, "ഈ സൂപ്പ് വളരെ ഉപ്പുള്ളതാണ്!" നിങ്ങളുടെ മുഖത്ത് വെറുപ്പിന്റെ ഭാവം. വിഡ്ഢിയായ മനുഷ്യാ! നിങ്ങൾ

എങ്ങനെയുള്ള ഒരു മനുഷ്യനാണ്? ഒരാൾക്ക് നിങ്ങളെ എങ്ങനെ ഭർത്താവായി നിലനിർത്താനാകും? അത്തരം ഭർത്താക്കന്മാരെ പുറത്താക്കണം! ഇത്രയും ദുർബലരായ ഭർത്താക്കന്മാർ! നിങ്ങൾ ഒരു സംഘർഷം സൃഷ്ടിക്കേണ്ട, അവളുടെ തെറ്റുകൾ അവൾക്ക് സ്വയം കാണാൻ കഴിയുന്നില്ലേ? എന്തിനാണ് അവളെ അനാവശ്യമായി വേദനിപ്പിക്കുന്നത്? അവൾ സ്വയം ചിന്തിക്കും, "എനിക്ക് അത് അറിയാമെന്ന് നിങ്ങൾ കരുതുന്നില്ലേ? നിങ്ങൾ എപ്പോഴും എന്നെ വിമർശിക്കുന്നു. നിങ്ങൾ എന്നെ എപ്പോഴും വേദനിപ്പിക്കുന്നു. നമ്മുടെ ആളുകൾ (ഇന്ത്യൻ ജനത) ബോധപൂർവം ചെറുതും വ്യക്തവുമായ തെറ്റുകൾ ചൂണ്ടിക്കാണിക്കുന്നു, അതുകൊണ്ടാണ് അവരുടെ ജീവിതം സംഘർഷങ്ങൾ നിറഞ്ഞത് ആകുന്നത്. നിങ്ങൾ എന്ത് ചിന്തിക്കുന്നു? ഈ വിഷയത്തിൽ അൽപ്പം ചിന്തിക്കുന്നതിൽ നിങ്ങൾക്ക് എന്തെങ്കിലും വിരോധമുണ്ടോ?

**ചോദ്യകർത്താവ്:** ഞങ്ങൾ ആ തെറ്റുകൾ ചൂണ്ടിക്കാണിച്ചാൽ പിന്നീടവൾ ആ തെറ്റ് വരുത്തില്ലല്ലോ! ഉവ്വോ?

**ദാദാശ്രീ:** ഓഹോ! അതാണ് നിങ്ങൾക്ക് പ്രസംഗിക്കാൻ അവസരം ഒരുക്കുന്നത് അല്ലേ? അതെ, തെറ്റു ചൂണ്ടിക്കാണിക്കുന്നതിൽ തെറ്റൊന്നുമില്ല. ഞാൻ നിങ്ങളോട് പറയുന്നത് തെറ്റു ചൂണ്ടിക്കാണിക്കാൻ തന്നെയാണ്. അത് അവർ സ്വീകരിക്കാൻ തയ്യാറാവുന്നു എങ്കിൽ മാത്രം. "നിങ്ങളത് ചൂണ്ടിക്കാണിച്ചതു നന്നായി. ഞാനത് മനസ്സിലാക്കിയിരുന്നില്ല" എന്നവൾ പറയുകയാണെങ്കിൽ.

സഹോദരീ, അയാൾ തെറ്റ് ചൂണ്ടിക്കാണിക്കുമ്പോൾ, നിങ്ങൾക്ക് നല്ലതായി തോന്നുമോ?

**ചോദ്യകർത്താവ്:** ഇല്ല.

**ദാദാശ്രീ:** അവൾക്ക് ബോധ്യമായ ഒരു തെറ്റിൻ്റെ കാര്യം ചൂണ്ടിക്കാണിക്കുന്നതിൽ എന്തർത്ഥമാണുള്ളത്? പാചകം ചെയ്യുന്നതിൽ എന്തെങ്കിലും കുറവുണ്ടെങ്കിൽ, ഭക്ഷണം കഴിക്കുമ്പോൾ അവൾ അത് മനസ്സിലാക്കുന്നില്ലേ? അതുകൊണ്ട് നാം ഒന്നും തന്നെ പറയേണ്ട കാര്യമില്ല. അവൾക്ക് അവളുടെ തെറ്റ് അറിയില്ലെങ്കിൽ

നിങ്ങൾ അത് അവളെ ചൂണ്ടിക്കാണിച്ചാൽ, അവൾ അത് അഭിനന്ദിച്ചേക്കാം. ഇന്ത്യൻ പുരുഷന്മാർ മാത്രമാണ് ഇത് ചെയ്യുന്നത്.

ഞാൻ ബോംബെ സാന്താക്രൂസിലെ ഒരു കെട്ടിടത്തിൻ്റെ മൂന്നാം നിലയിൽ താമസിച്ചിരുന്ന സമയത്ത്, എനിക്ക് ചായ മുകളിലേക്ക് കൊണ്ടു വന്ന് തരാറുണ്ടായിരുന്നു. ചില ദിവസം അവർ ചായയിൽ മധുരം ഇടാൻ മറന്നു പോകും. ഞാൻ ഉള്ളിലുള്ള ദാദായോട് "ഇതിലൽപം മധുരമിട്ടു സാഹിബ് " എന്നു പറഞ്ഞ് ഞാനത് കുടിക്കും. അപ്പോൾ 'ദാദാ' അതിൽ മധുരമിട്ടോളും. അതായത് മധുരമില്ലെങ്കിലും ഞാൻ ചായ കുടിക്കും. ഇടങ്കോലിടൽ എൻ്റെ സ്വഭാവമല്ല. പിന്നീട് തിരക്കിട്ട് അവർ പഞ്ചസാരയുമായി വരും. ''എന്തിന് പഞ്ചസാര കൊണ്ടുവന്നു'' എന്ന് ഞാൻ അവരോട് ചോദിക്കും. അവർ പറയും, ''എന്താണ് പഞ്ചസാര ചോദിക്കാതിരുന്നത്, ചായയിൽ മധുരം ഇല്ലായിരുന്നു'', എന്ന്. "ഞാൻ എന്തിന് നിങ്ങളോട് പറയണം?" ഞാൻ പറയുന്നത് നിങ്ങൾക്ക് മനസ്സിലായോ?

ഞാൻ ഒരാളോട് ചോദിച്ചു, അയാൾ ഭാര്യയുടെ തെറ്റുകൾ ചൂണ്ടിക്കാട്ടാറുണ്ടോ എന്ന്. അയാൾ പറഞ്ഞു, അവൾ എപ്പോഴും തെറ്റുകൾ ചെയ്യുന്നതുകൊണ്ട് ചൂണ്ടിക്കാട്ടാതിരിക്കാൻ ആവില്ല. ഞാൻ പറഞ്ഞു, "ഓ എന്തൊരപൂർവ്വ മനുഷ്യൻ, ബുദ്ധിയുടെ ചാക്ക്! നിങ്ങൾ ഈ ചാക്കുകെട്ട് വിറ്റാൽ, ഒരാളും പത്തു പൈസ തരില്ല." ഇവിടെ ഇതാ ഭാര്യക്ക് മുഴുവൻ കുറ്റങ്ങളാണ് എന്ന് വിശ്വസിക്കുന്ന ഒരാൾ!

**ചോദ്യകർത്താവ്:** ചില ആളുകൾക്ക് അവരുടെ തെറ്റ് മനസ്സിലാവും. പക്ഷെ, അത് തിരുത്താനാവില്ല. അപ്പോൾ എന്തു ചെയ്യും?

**ദാദാശ്രീ:** നിങ്ങൾ അവർക്ക് പറഞ്ഞുകൊടുത്താലൊന്നും അവർക്ക് അവരുടെ തെറ്റ് തിരുത്താനാവില്ല. പകരം അവർ കൂടുതൽ മോശമാവും. എങ്ങനെ തെറ്റുകൾ സ്വയം തിരുത്താൻ കഴിയും എന്ന് ഒരാൾ ചിന്തിച്ചു തുടങ്ങുമ്പോൾ മാത്രമേ പറയാൻ കഴിയൂ. സൗഹൃദഭാവത്തിൽ അവളോട് തുറന്നു സംസാരിക്കുക. നിങ്ങൾക്ക് ഭാര്യയോട് സൗഹൃദഭാവമില്ലേ? നിങ്ങൾ മറ്റുള്ളവരോട് സൗഹൃദഭാവം

നിലനിർത്തുന്നു. ഈ രീതിയിൽ എന്നും നിങ്ങളുടെ കൂട്ടുകാരോട് വാഗ്വാദം നടത്താറുണ്ടോ? നിങ്ങൾ അവരുടെ തെറ്റുകൾ നേരിട്ട് ചൂണ്ടിക്കാണിക്കുമോ? ഇല്ല! കാരണമെന്താണ്? നിങ്ങൾ ആ സൗഹൃദം നില നിർത്താൻ ആഗ്രഹിക്കുന്നു. അതേ സമയം ഭാര്യയെ കുറിച്ച് നിങ്ങൾ എന്തു ചിന്തിക്കുന്നു? അവളെ വിവാഹം കഴിച്ചുകൊണ്ടു വന്നു. ഇനി അവൾ എവിടെ പോകാനാണ്! ഇത്തരം പെരുമാറ്റങ്ങൾ നമുക്ക് യോജിച്ചതല്ല. നിങ്ങളുടെ ജീവിതം ഒരു പൂന്തോട്ടമാക്കുക. വീട്ടിലിരിക്കുമ്പോൾ നിങ്ങൾക്കൊരു പൂന്തോട്ടമാണ് എന്നു തോന്നണം. വീട്ടിൽ ഒരാൾക്കും നിങ്ങൾ ഒരു പ്രശ്നവും ഉണ്ടാക്കരുത്. ചെറിയ കുട്ടികൾക്കു പോലും, അവർക്ക് അവരുടെ തെറ്റുകൾ അറിയാമെങ്കിൽ, അതവർക്ക് ചൂണ്ടിക്കാണിക്കേണ്ടതില്ല. അവർക്കറിയാത്ത കാര്യങ്ങൾ പറഞ്ഞുകൊടുക്കുക.

ഭർത്താവെന്ന നിലയിൽ ആധിപത്യം പുലർത്തുന്നത് തികഞ്ഞ ഭ്രാന്താണ്. ഒരു നല്ല ഭർത്താവായിരിക്കുന്നതിന്റെ ലക്ഷണം എന്താണ്? നിങ്ങളുടെ ഭാര്യയിൽ നിന്ന് ഒരു എതിർപ്പും നേരിടേണ്ടിവരാത്ത സമയം. എന്നാൽ ഇവിടെ എപ്പോഴും എതിർപ്പുണ്ട്.

വീട്ടിലെ സ്ത്രീയെ എല്ലാവരും ശകാരിക്കുന്നു. അത് ധീരതയുടെ ലക്ഷണമല്ല. വീട്ടിൽ ഭാര്യയ്ക്കോ കുട്ടികൾക്കോ ഒരു ബുദ്ധിമുട്ടും വരുത്താത്ത പുരുഷനാണ് ധീരൻ. കുട്ടി എതിർത്ത് സംസാരിച്ചേക്കാം, എന്നാൽ മാതാപിതാക്കൾ അസ്വസ്ഥരാകാതെ തുടരുകയാണെങ്കിൽ, അത് ഒരു യഥാർത്ഥ പങ്കാളിത്തമാണ്. അതിനെയാണ് യഥാർത്ഥ വിവാഹം എന്ന് പറയുന്നത്. കുട്ടികൾ നിരപരാധികളും നിഷ്കളങ്കരും പക്വതയില്ലാത്തവരുമാണ്. നിങ്ങൾ എന്ത് ചിന്തിക്കുന്നു? നീതി നിങ്ങളോട് എന്താണ് പറയുന്നത്?

തിരിച്ചറിയാത്ത, കാണാൻ കഴിയാത്ത തെറ്റുകൾ മാത്രമേ ചൂണ്ടിക്കാണിക്കേണ്ടതുള്ളൂ. അവർക്കു തന്നെ അറിയാവുന്ന തെറ്റുകളെ കുറിച്ച് നിങ്ങൾ കുറ്റം പറഞ്ഞുകൊണ്ടിരുന്നാൽ അതവരുടെ അഹത്തെ വേദനിപ്പിക്കും. അവരപ്പോൾ അതിന് പകരം വീട്ടാനുള്ള അവസരം കാത്തുകൊണ്ടിരിക്കും. അവർ അവസരം കാത്തുകൊണ്ടിരിക്കുന്നു. അതിൻ്റെ ആവശ്യമെന്താണ്? അവർക്ക്

സ്വയം തിരിച്ചറിയാവുന്ന കാര്യങ്ങളെ കുറിച്ച് നിങ്ങൾ ഒന്നും ശ്രദ്ധയിൽ പെടുത്തേണ്ട ആവശ്യമില്ല.

ഇത് (നിങ്ങളുടെ പ്രശ്നം) വളരെ കയ്പേറിയതാണെങ്കിൽ, നിങ്ങൾ ഒറ്റയ്ക്ക് വിഴുങ്ങണം, സ്ത്രീകളെ കുടിക്കാൻ എങ്ങനെ അനുവദിക്കും? എല്ലാത്തിനുമുപരി നമ്മൾ മഹാദേവൻ (ലോകത്തിലെ എല്ലാ വിഷങ്ങളെയും കയ്പ്പിനെയും യാതൊരു പരാതിയും പ്രതികാരവുമില്ലാതെ വിഴുങ്ങാൻ കഴിയുന്ന ഒരു സത്തയെ മഹാദേവൻ പ്രതീകപ്പെടുത്തുന്നു). നമ്മൾ മഹാദേവ്ജിയല്ലേ? പുരുഷന്മാർ മഹാദേവജിയെപ്പോലെയാണ്. സാഹചര്യം വളരെ കൂടുതലാണെങ്കിൽ, നിങ്ങൾക്ക് അവളോട് പറയാം, " നിങ്ങൾ വിഷമിക്കണ്ട, നിങ്ങൾ ഉറങ്ങൂ, ഞാൻ അത് നോക്കിക്കൊള്ളാം." പാവപ്പെട്ട സ്ത്രീകൾ ജീവിതത്തിൽ നമ്മൾക്ക് വളരെയധികം പിന്തുണ നൽകിയില്ലേ? അപ്പോൾ പിന്നെ എങ്ങനെ അവരുമായി പ്രശ്നങ്ങൾ സഹിക്കും? നിങ്ങൾ അവളെ ഏതെങ്കിലും തരത്തിൽ വേദനിപ്പിച്ചാൽ, നിങ്ങൾ രഹസ്യമായി പശ്ചാത്തപിക്കണം. അവളോട് പറയുക, "ഇനി മുതൽ ഞാൻ നിങ്ങളെ ഉപദ്രവിക്കില്ല. ഞാൻ ഒരു തെറ്റ് ചെയ്തു. എന്നോട് ക്ഷമിക്കൂ".

നിങ്ങളുടെ വീട്ടിൽ എന്ത് തരത്തിലുള്ള ഉപദ്രവമാണ് നടക്കുന്നത്? എന്ത് തരത്തിലുള്ള വാദങ്ങൾ? എന്ത് തരം തർക്കം? നിങ്ങൾ രണ്ടുപേരും ഇതെല്ലാം ഒരു പേപ്പറിൽ എഴുതി എന്റെ അടുക്കൽ കൊണ്ടുവന്നാൽ, ഒരു മണിക്കൂറിനുള്ളിൽ ഞാൻ അവയെല്ലാം നിങ്ങൾക്ക് പരിഹരിക്കും. അവ സംഭവിക്കുന്നത് തെറ്റിദ്ധാരണ മൂലമാണ്, മറ്റൊന്നുമല്ല.

വീട്ടിലെ എല്ലാ പ്രശ്നങ്ങളും നിങ്ങളുടെ വീടിന്റെ നാല് ചുവരുകൾക്കുള്ളിൽ നിൽക്കണം. നിങ്ങൾ ഒരു കുടുംബമായി ഒരുമിച്ച് ജീവിക്കേണ്ടത് ഇങ്ങനെയാണ്. നിങ്ങൾ ഇത്രയും മാറ്റം വരുത്തിയാൽ അത് വളരെ നല്ലതാണ്. വഴക്ക് തീരെ പാടില്ല. നിങ്ങളുടെ കഴിവിൽ ജീവിക്കണം. ആവശ്യത്തിന് പണമില്ലെങ്കിൽ സാരി വാങ്ങാൻ തിരക്ക് കൂട്ടേണ്ടതില്ല. നിങ്ങളുടെ ഭർത്താവിനെ സാമ്പത്തികമായി ബുദ്ധിമുട്ടിക്കാതിരിക്കാൻ നിങ്ങൾ ബോധമുള്ളവൾ ആയിരിക്കണം. പണമുണ്ടെങ്കിൽ മാത്രം ചെലവഴിക്കുക.

## [7] അമിതമായി ചൂടായ, കാറിന്റെ റേഡിയേറ്റർ

ഒഴിവാക്കാൻ ആകാത്ത ചില കാരണങ്ങളാൽ ചിലപ്പോൾ ഭർത്താവ് വീട്ടിൽ വരാൻ വൈകിയാൽ, ഭാര്യ ചോദ്യം ചെയ്യും, "ഹാ! നിങ്ങൾ എന്താ ഇത്ര വൈകി വീട്ടിൽ വന്നത്?" താൻ വൈകിയെന്ന് അയാൾക്ക് അറിയാമെന്ന് അവൾ മനസ്സിലാക്കുന്നില്ലേ? വൈകിയതിൽ അയാൾക്ക് ഇതിനകം അസ്വസ്ഥത അനുഭവപ്പെടുന്നുണ്ട്, അതിനുമപ്പുറം അവൾ അയാളെ ശല്യപ്പെടുത്തുന്നു. പാവം! ഈ രീതിയിൽ സംസാരിക്കുന്നത് അർത്ഥശൂന്യമാണ്. ഇതൊക്കെ മനസ്സിലായോ? അങ്ങനെ ഒരു ദിവസം വൈകി വീട്ടിൽ വന്നാൽ പിന്നെ അയാൾ എന്തൊരു മൂഡിൽ ആണെന്ന് കണ്ടറിയണം. നല്ല മൂഡ് ഇല്ലെങ്കിൽ ഒരു കപ്പ് ചായ കൊടുത്ത് നല്ല മൂഡിൽ ആക്കിയിരിക്കണം, അത്താഴത്തിനു. നിങ്ങൾ നല്ല മാനസികാവസ്ഥയിൽ അല്ലെങ്കിലും, ഒരു പോലീസുകാരൻ നിങ്ങളുടെ വീട്ടിൽ വന്നാൽ, നിങ്ങൾ ഒരു കപ്പ് ചായ നൽകില്ലേ? ഇത് നിങ്ങളുടെ സ്വന്തം ഭർത്താവാണ്, നിങ്ങൾ അയാളെ പ്രസാദിപ്പിക്കേണ്ടതല്ലേ? അയാൾ നിങ്ങളുടെ സ്വന്തം, അതിനാൽ നിങ്ങൾ അയാളെ സന്തോഷിപ്പിക്കണം. കാർ അമിതമായി ചൂടാകുമ്പോൾ എന്താണ് സംഭവിക്കുന്നതെന്ന് നിങ്ങളിൽ പലർക്കും അറിയാം. നമ്മൾ അതിനെ ഒരു വടി കൊണ്ട് അടിക്കുകയാണോ അതോ റേഡിയേറ്റർ തണുപ്പിക്കാനുള്ള വഴികൾ കൊണ്ടുവരുമോ? അതുപോലെ നിങ്ങൾ 'റേഡിയേറ്റർ' തണുപ്പിക്കണം; നിങ്ങൾ ഫാൻ ഓണാക്കണം. നിങ്ങൾക്ക് അത് ചെയ്യാൻ കഴിയില്ലേ?

**ചോദ്യകർത്താവ്:** അദ്ദേഹം ഇത്രയും ബ്രാണ്ടി കുടിക്കുന്നത് ഞാൻ എങ്ങനെ തടയും?

**ദാദാശ്രീ:** നിങ്ങളുടെ വീട്ടിൽ സ്നേഹം കാണുമ്പോൾ അയാൾ എല്ലാം നിർത്തും. പ്രണയത്തിനു വേണ്ടി എന്തും നിർത്താൻ തയ്യാറാണ്. വീട്ടിൽ സ്നേഹം കാണാതെ വരുമ്പോൾ അയാൾ ബ്രാണ്ടിയുമായി പ്രണയത്തിലാകുന്നു. അയാൾ ബ്രാണ്ടി അല്ലെങ്കിൽ മറ്റെന്തെങ്കിലുമായി പ്രണയത്തിലാകും. അയാൾ ദിവസം മുഴുവൻ കടൽത്തീരത്ത് അലഞ്ഞുനടക്കും. വിഡ്ഢിയായ മനുഷ്യാ, നീ

കടൽത്തീരത്ത് എന്താണ് കണ്ടെത്താൻ പോകുന്നത്, വീട്ടിലേക്ക് പോകൂ, എന്തുകൊണ്ട് നിനക്ക പോകാൻ പാടില്ല? എന്നാൽ അയാൾ പറയും, "എനിക്ക് ഈ വീട് ഇഷ്ടമല്ല."

## [8] സ്വയം നന്നാവണോ അതോ മറ്റുള്ളവരെ നന്നാക്കണോ?

ഈ ബന്ധങ്ങളെല്ലാം ആപേക്ഷികവും താൽക്കാലികവുമാണ്. പല ഭർത്താക്കന്മാരും തങ്ങളുടെ ഭാര്യമാരെ മെച്ചപ്പെടുത്താൻ ശ്രമിക്കുന്നു, അത് അവർ തമ്മിലുള്ള സ്നേഹത്തെ നശിപ്പിക്കുന്നു. അവളെ മെച്ചപ്പെടുത്തണമെന്ന് അയാൾ കരുതുന്നു. വിഡ്ഢി, എന്തുകൊണ്ടാണ് നിങ്ങൾ സ്വയം മെച്ചപ്പെടുത്താത്തത്? ഒരിക്കൽ മാത്രം മെച്ചപ്പെടുത്തുക. കൂടാതെ, അവൾ സ്ഥിരമായി നിങ്ങളുടേതല്ല. അവൾ ഈ ലോകത്തോട് വിടപറയുമ്പോൾ നിങ്ങളെ വിട്ടുപോകും. ഒരു ദിവസം നിങ്ങളുടെ ബന്ധം അവസാനിക്കും. ഇത് താൽക്കാലികമാണ്, അതിനാൽ അവളെ പരിപാലിക്കുക, അവളുമായി ഒരു കരാറിൽ വരിക, അവളുടെ സഹവാസം യോജിപ്പിൽ ആസ്വദിക്കുക.

**ചോദ്യകർത്താവ്:** *പ്രകൃതി* (ഒരു വ്യക്തിയുടെ അന്തർലീനമായ സ്വഭാവ സവിശേഷതകൾ, പ്രവണതകൾ, വ്യക്തിത്വം മുതലായവ) മെച്ചപ്പെടുത്താൻ കഴിയില്ല, എന്നാൽ നമ്മുടെ ലൗകിക ഇടപെടലുകൾ മെച്ചപ്പെടേണ്ടതല്ലേ?

**ദാദാശ്രീ:** ലൗകിക ഇടപെടലുകളുടെ സ്വഭാവം ആളുകൾക്ക് മനസ്സിലാകുന്നില്ല. വെറും അര മണിക്കൂർ ഇടപഴകാൻ ആളുകൾക്ക് അറിയാമെങ്കിൽ, അത് മതിയാകും. 'ലൗകികപരമായ ഇടപെടൽ' എന്നതിന്റെ നിർവചനം എന്താണ്? അത് ഉപരിപ്ലവമായി തുടരുക എന്നതാണ്. ലൗകിക ജീവിതം *കേവല* യാഥാർത്ഥ്യമല്ലെന്ന് മനസ്സിലാക്കുക; ഈ ലോകം പരമമായ സത്യവും യാഥാർത്ഥ്യവും ആണെന്ന് ആളുകൾ വിശ്വസിക്കുന്നു. ഈ ലോകത്തിന്റെ സത്യം ആപേക്ഷിക സത്യമാണ്; അതെല്ലാം ആപേക്ഷികവും താൽക്കാലികവുമാണ്. ശരിയായ ലൗകിക ഇടപെടൽ എന്നാൽ സത്യത്തിൽ ഉറച്ചുനിൽക്കുക എന്നല്ല. സത്യത്തിനു വേണ്ടിയുള്ള

പിടിവാശിയാണ് ശരിയായ ലൗകിക ഇടപെടലെന്ന് ആളുകൾ വിശ്വസിക്കുന്നു. രക്ഷയും യഥാർത്ഥ സ്വാതന്ത്ര്യവും വരുമ്പോൾ ഇത്തരത്തിലുള്ള പെരുമാറ്റത്തിന് പ്രാധാന്യമില്ല. വിഷമിക്കുന്നത് നിറുത്തി നിങ്ങളുടെ ജോലി പൂർത്തിയാക്കുക. ലൗകികമായ ഇടപെടൽ എന്നതിനർത്ഥം എടുത്തത് തിരികെ നൽകുകയും നൽകിയത് തിരിച്ചെടുക്കുകയും ചെയ്യുക എന്നതാണ്. നിനക്ക് ബുദ്ധിയില്ലെന്ന് ആരെങ്കിലും പറഞ്ഞാൽ, കഴിഞ്ഞ ജന്മത്തിൽ നിങ്ങൾ അയാൾക്ക് നൽകിയത് തിരികെ നൽകേണ്ട സമയമാണിതെന്ന് നിങ്ങൾ മനസ്സിലാക്കണം. ഈ തത്വം മനസ്സിലാക്കുന്നതിനെ ശരിയായ അല്ലെങ്കിൽ യഥാർത്ഥമായ ലൗകിക ഇടപെടൽ എന്ന് വിളിക്കുന്നു. നിലവിൽ ആർക്കും ശരിയായ ലൗകിക ഇടപെടൽ ഇല്ല. ലൗകികമായ ഇടപെടലുകളെ ലൗകിക സ്വഭാവമായി (താത്കാലികമായി) മനസ്സിലാക്കുന്നവൻ യഥാർത്ഥത്തിൽ സ്വതന്ത്രനാണ്.

"നിങ്ങളുടെ ഭാര്യയെ നേരെയാക്കുക!" എന്ന് ആരെങ്കിലും നിങ്ങളോട് പറഞ്ഞേക്കാം. നിങ്ങൾ അവളെ നേരെയാക്കാൻ ശ്രമിച്ചാൽ നിങ്ങൾ തന്നെ വക്രനാകും. അതിനാൽ, അവളെ നേരെയാക്കാൻ ശ്രമിക്കരുത്. അവൾ ഉള്ളതുപോലെ അവളെ സ്വീകരിക്കുക. നിങ്ങൾ അവളുമായി സ്ഥിരമായ ഒരു ബന്ധം പുലർത്തുന്നുവെങ്കിൽ അത് വേറെ കാര്യം, എന്നാൽ ഈ ഒരു ജീവിതം കഴിഞ്ഞാൽ അവൾ എവിടെയോ, മറ്റൊരാളുമായി അകന്നുപോകും. നിങ്ങൾ രണ്ടുപേർക്കും വ്യത്യസ്ത മരണ സമയങ്ങളുണ്ട്, നിങ്ങൾ രണ്ടുപേർക്കും വ്യത്യസ്ത കർമ്മങ്ങളുണ്ട്, ഒന്നും നൽകാനോ എടുക്കാനോ കഴിയില്ല, ഒന്നും മാറ്റാൻ കഴിയില്ല. അവൾ ഇവിടെ നിന്ന് എവിടെ പോകും, ആർക്കറിയാം? നിങ്ങൾക്ക് അവളെ നേരെയാക്കാം, അടുത്ത ജന്മത്തിൽ അവൾ മറ്റൊരാളുടെ അടുത്തേക്ക് പോകും.

സ്വയം നന്നായ ആൾക്ക് മാത്രമേ മറ്റൊരാളെ നന്നാക്കാൻ കഴിയൂ. *പ്രകൃതി* മാറ്റാനാവില്ല, ഭീഷണി കൊണ്ട് അതിനെ നിയന്ത്രിക്കാനുമാവില്ല. ഈ ഭീഷണികൾ മൂലമാണ് ലൗകികമായ

പ്രശ്നങ്ങൾ തുടർന്നുകൊണ്ടിരിക്കുന്നത്. ഭീഷണികൾ മൂലം *പ്രകൃതി* കൂടുതൽ മോശമായിത്തീരുന്നു.

നിങ്ങളുടെ പങ്കാളിയെ നേരെയാക്കണമെന്ന് നിങ്ങൾ ശരിക്കും ആഗ്രഹിക്കുന്നുണ്ടെങ്കിൽ, ഒരിക്കലും സംഘർഷം ഉണ്ടാക്കരുത്. തലക്ക് ഭാരം (തലക്കനം) കൂടിയ ആരെങ്കിലും എന്നെങ്കിലും അവളെ തീർച്ചയായും നേരെയാക്കുക തന്നെ ചെയ്യും.

നിങ്ങളുടെ സംരക്ഷണത്തിലുള്ള ഒരാളെ നിങ്ങൾ എങ്ങിനെ നശിപ്പിക്കും? നിങ്ങളുടെ ഏറ്റവും ഉയർന്ന ലക്ഷ്യം, അവരെ, എത്ര തെറ്റുകളുണ്ടെങ്കിലും, ഏത് വിധത്തിലും സംരക്ഷിക്കണം, എന്നുള്ളത് ആയിരിക്കണം. നോക്കൂ എങ്ങനെയാണ് ഈ പാക്കിസ്ഥാനി തടവു പുള്ളികൾ, അവർ തടവു പുള്ളികളായിട്ടും ഇവിടെ സംരക്ഷിക്കപ്പെടുന്നു എന്നത്. അതേ സമയം ഇതു നിങ്ങളുടെ ഭാര്യയാണ്, അവൾ നിങ്ങളുടെ സ്വന്തമല്ലേ? വീടിനു പുറത്ത് ആളുകൾ ഭീരുക്കളാണ്. എന്നാൽ വീട്ടിലവർ പോരാടുന്നു.

## [9] പ്രായോഗിക ബുദ്ധി ഉപയോഗിച്ച് എങ്ങും ഇണങ്ങിപ്പോകുക

മതിലിൽ ചെന്ന് ഇടിക്കുന്നതും ഒരാളുമായി അഭിപ്രായ വ്യത്യാസത്തിന്റെ പേരിൽ തർക്കിക്കുന്നതും തമ്മിൽ വ്യത്യാസമില്ല. ഇത് അടിസ്ഥാനപരമായി ഒരേ കാര്യമാണ്. ഒരു വ്യക്തിക്ക് കാണാൻ കഴിയാത്തതിനാൽ ഒരു മതിലിൽ ഇടിക്കുന്നു, അയാൾക്ക് കാണാൻ കഴിയാത്തതിനാൽ ഒരു വ്യക്തി സംഘർഷത്തിലാകുന്നു. ഒരാൾക്ക് തന്റെ മുന്നിലുള്ളത് കാണാൻ കഴിയില്ല, മറ്റൊരാൾക്ക് തന്റെ മുന്നിൽ ഒരു പരിഹാരം കാണാൻ കഴിയില്ല, അതിനാൽ അയാൾ തർക്കങ്ങളിൽ ഏർപ്പെടുന്നു. ദേഷ്യം, അഹങ്കാരം, ആസക്തി, അത്യാഗ്രഹം എന്നിവയുടെ ഈ ശത്രുക്കളെല്ലാം ഉണ്ടാകുന്നത് വരാനിരിക്കുന്നത് എന്താണെന്ന് കാണാനുള്ള നമ്മുടെ കഴിവില്ലായ്മ കൊണ്ടാണ്. ഇങ്ങനെയാണ് നമ്മൾ എല്ലാം മനസ്സിലാക്കേണ്ടത്. അത് മതിലിന്റെ കുറ്റമല്ല; '***അത് കഷ്ടപ്പെടുന്നവന്റെ തെറ്റാണ്'***. ഇവരെല്ലാം (ആളുകൾ) അതുപോലെ മതിലുകളാണ്. എല്ലാ സംഘർഷങ്ങളും മതിലിൽ ഇടിക്കുന്നതു

പോലെയാണ്. നിങ്ങൾ ഒരു മതിലിൽ ഇടിക്കുമ്പോൾ തെറ്റ് പറ്റിയത് ആർക്കാണ്, നിങ്ങൾക്ക്? നിങ്ങൾ പറഞ്ഞത് ശരിയാണെന്ന് തെളിയിക്കാൻ നിങ്ങൾ ശ്രമിക്കുന്നില്ല, അല്ലേ?

നിങ്ങളുമായി സംഘർഷത്തിനു വരുന്ന എല്ലാവരേയും നിങ്ങൾ ചുമരുകളായി കണക്കാക്കണം. വാതിൽ എവിടെയാണ് എന്നന്വേഷിക്കുക. ഇരുട്ടാണെങ്കിൽ പോലും നിങ്ങൾക്ക് അതുവഴി പുറത്തു കടക്കാനാവും. ആരുമായും സംഘർഷമുണ്ടാക്കുകയില്ല എന്നത് നിങ്ങൾ നിങ്ങളുടെ നിയമമാക്കി മാറ്റണം.

## [10] രണ്ടു വ്യത്യസ്തമായ ഡിപ്പാർട്ട്മെൻ്റുകൾ

പുരുഷന്മാർ സ്ത്രീകളുടെ കാര്യങ്ങളിൽ ഇടപെടരുത്. സ്ത്രീകൾ പുരുഷന്മാരുടെ കാര്യങ്ങളിലും ഇടങ്കോലിടാൻ പാടില്ല. ഓരോരുത്തരും അവരവരുടെ ഡിപ്പാർട്ട്മെൻ്റുകളിൽ ഒതുങ്ങണം.

**ചോദ്യകർത്താവ്:** എന്താണ് സ്ത്രീകളുടെ ഡിപ്പാര്ട്ടുമെന്റ്? ഏത് കാര്യങ്ങളിലാണ് പുരുഷന്മാർ ഇടപെടാൻ പാടില്ലാത്തത്?

**ദാദാശ്രീ:** പാചകം ചെയ്യലും വീട്ടുകാര്യങ്ങൾ നടത്തലും സ്ത്രീകളുടെ ഡിപ്പാര്ട്ടുമെന്റാണ്. അവൾ എവിടെ നിന്ന് പലചരക്കുസാധനങ്ങളും ധാന്യങ്ങളും വാങ്ങുന്നു എന്ന് അയാൾ അറിയേണ്ട കാര്യമില്ല. ധാന്യങ്ങൾ കിട്ടാൻ കുറച്ച് വിഷമം അനുഭവപ്പെടുന്നു എന്ന് അവൾ പറഞ്ഞാൽ കാര്യം വേറെയാണ്. സഹായമൊന്നും ആവശ്യപ്പെടുന്നില്ലയെങ്കിൽ അവളുടെ കാര്യങ്ങളിൽ ഇടപെടേണ്ട കാര്യമെന്താണ്? എന്ത് പാചകം ചെയ്യണം എന്ന് അവളോട് പറയേണ്ട കാര്യമില്ല. സമയമാകുമ്പോൾ നിങ്ങളുടെ ഭക്ഷണം തയ്യാറായിരിക്കും. അവളുടെ ഡിപ്പാര്ട്ട്മെന്റ് അവളുടെ അധികാര പരിധിക്കകത്താണ്. ഒരു ദിവസം നിങ്ങൾക്ക് എന്തെങ്കിലും കഴിക്കാനുള്ള തീവ്രമായ ആഗ്രഹം ഉണ്ടെങ്കിൽ, അത് നിങ്ങൾക്കായി പാചകം ചെയ്യാൻ നിങ്ങൾക്ക് അവളോട് ആവശ്യപ്പെടാം. നിങ്ങൾക്ക് ഒന്നും പറയാൻ കഴിയില്ലെന്ന് ഞാൻ നിങ്ങളോട് പറയുന്നില്ല, എന്നിരുന്നാലും സൂപ്പിന് ഉപ്പുരസമുള്ളത്

പോലെ നിസ്സാരമായ കാര്യങ്ങളെക്കുറിച്ച് നിങ്ങൾ പരാതിപ്പെടുമ്പോൾ, നിങ്ങൾ അവളുടെ വകുപ്പിൽ ഇടപെടുകയാണ്.

ഒരു നല്ല ഭർത്താവ് ഭാര്യയുടെ വീട്ടുകാര്യങ്ങളിൽ ഇടപെടില്ല. അങ്ങനെ ചെയ്താൽ അയാൾ ഒരു സ്ത്രീയെപ്പോലെയാണ്. കഴിഞ്ഞ രണ്ട് മാസമായി എത്രമാത്രം ഉപയോഗിച്ചുവെന്ന് അറിയാൻ അടുക്കളയിൽ കയറി മസാല പാത്രങ്ങൾ പരിശോധിക്കുന്ന ചില പുരുഷന്മാരുണ്ട്. എടാ വിഡ്ഢി, നിങ്ങൾ ഇത് ചെയ്യാൻ തുടങ്ങിയാൽ എല്ലാം എവിടെ അവസാനിക്കും? അത് ആ വകുപ്പ് ഭരിക്കുന്ന വ്യക്തിയുടെ ആശങ്കയാണ്. കാര്യങ്ങൾ ഉപയോഗ ശൂന്യമാവുകയും മാറ്റിസ്ഥാപിക്കുകയും വേണം. എന്നാൽ നിങ്ങൾ എന്തിനാണ് 'സ്മാർട്ട് അലക്' ആകാൻ ശ്രമിക്കുന്നത്? അവളുടെ അടുക്കള വകുപ്പിൽ നിങ്ങൾ ഇടപെടരുത്.

ഞങ്ങളുടെ വിവാഹത്തിന്റെ ആദ്യ വർഷങ്ങളിൽ ചില ഇടപെടലുകൾ ഉണ്ടായിരുന്നു. പിന്നെ മെല്ലെ മെല്ലെ എല്ലാം വ്യത്തിയാക്കി, അടുക്കളയും വീടിന്റെ നടത്തിപ്പും അവളുടെ ഉത്തരവാദിത്തമാണെന്നും പണം സമ്പാദിക്കുന്നത് എന്റേതാണെന്നും ഞങ്ങൾ തീരുമാനിച്ചു. ഞങ്ങൾ പരസ്പരം കാര്യങ്ങളിൽ ഇടപെടാൻ പാടില്ലായിരുന്നു.

ഞങ്ങളുടെ വീട്ടിലെ ഇടപെടൽ കണ്ടാൽ അത് വളരെ സന്തോഷകരമായി തോന്നും. ഹീരാബ ആരോഗ്യവതിയായി ഇരുന്നപ്പോൾ, ഞങ്ങളുടെ തെരുവിന്റെ അറ്റത്തുള്ള പച്ചക്കറി സ്റ്റാൻഡിൽ പച്ചക്കറി വാങ്ങാൻ അവൾ വ്യക്തിപരമായി പോകുമായിരുന്നു. ഞാൻ വീട്ടിലാണെങ്കിൽ 'എന്ത് പച്ചക്കറിയാണ് കൊണ്ടുവരേണ്ടത്' എന്ന് അവൾ എന്നോട് ചോദിക്കും. അവൾ ആഗ്രഹിക്കുന്നതെന്തും കൊണ്ടുവരാൻ ഞാൻ അവളോട് പറയും. എന്നിട്ട് അവൾ പുറത്ത് പോയി അവ വാങ്ങും. ഇത് എല്ലാ ദിവസവും ഇങ്ങനെയാണ്, ഈ സാഹചര്യത്തിൽ ഒരാൾ എന്തുചെയ്യും? അവൾ എന്നോട് ചോദിക്കുന്നത് നിർത്തി, ഇത് കുറച്ച് ദിവസത്തേക്ക് ഈ വഴിക്ക് പോയി, അതിനാൽ ഒരു ദിവസം ഞാൻ അവളോട് ചോദിച്ചു, "നീ എന്തിനാണ് ഈ കരേല (കയ്പ്പക്ക) കൊണ്ടുവന്നത്? അവൾ മറുപടി പറഞ്ഞു, "ഞാൻ എന്താണ് കൊണ്ടുവരേണ്ടത്' എന്ന് ഞാൻ

നിങ്ങളോട് ചോദിക്കുമ്പോഴെല്ലാം, എനിക്ക് ആവശ്യമുള്ളത് വാങ്ങണമെന്ന് നിങ്ങൾ എന്നോട് പറയുന്നു, ഇപ്പോൾ നിങ്ങൾ എന്റെ തെറ്റുകൾ ചൂണ്ടിക്കാണിക്കുകയാണോ?" ഞാൻ മറുപടി പറഞ്ഞു, “ഇല്ല, എന്ത് പച്ചക്കറികൾ വാങ്ങണം എന്ന് നിങ്ങൾ എന്നോട് ചോദിക്കുന്ന ഒരു സമ്പ്രദായം നമ്മൾ പാലിക്കണം, നിങ്ങൾക്ക് തോന്നുന്നതെന്തും എന്ന് ഞാൻ നിങ്ങളോട് പറയും. നമ്മളുടെ ഈ ആചാരം തുടരുക!” ഈ ആചാരം അവൾ അവസാനം വരെ തുടർന്നു. ഞങ്ങളെ കാണാൻ വന്നവർ പോലും ആശ്ചര്യപ്പെട്ടു. ഈ വീട്ടിലെ ആചാരം എത്ര അത്ഭുതകരമായിരുന്നു! അതിനാൽ നിങ്ങളുടെ ലൗകിക ഇടപാടുകൾ ബാഹ്യമായി നല്ലതായിരിക്കണം. അത് ഏകപക്ഷീയമായി ഇരിക്കരുത്. മഹാവീർ ഭഗവാൻ എത്ര ജ്ഞാനിയായിരുന്നു! അദ്ദേഹം യഥാർത്ഥവും ബന്ധുവും വേർപെടുത്തി. ഒട്ടും ഏകപക്ഷീയമല്ല. ലൗകിക ഇടപെടലുകൾ ആളുകൾ ശ്രദ്ധിക്കുന്നില്ലേ? ആളുകൾ ഞങ്ങളെ ദിവസവും കണ്ടു. "അവൾ ഇത് എന്നും നിങ്ങളോട് ചോദിക്കാറുണ്ടോ?" എന്റെ സുഹൃത്തുക്കൾ ചോദിക്കും. ഞാൻ അവരോട് 'അതെ' എന്ന് പറഞ്ഞപ്പോൾ അവർ ചോദിച്ചു, "അവൾക്ക് ക്ഷീണം വരുന്നില്ലേ?" അവർ ചോദിച്ചു. ഞാൻ തിരിച്ചു ചോദിച്ചു, “അവൾ എന്തിനാണ് തളരുന്നത്? അവൾ കോണിപ്പടികളോ മലയോ കയറേണ്ടതു പോലെയല്ല. ആളുകൾ വിലമതിക്കുന്ന രീതിയിൽ നിങ്ങളുടെ ലൗകിക ഇടപെടൽ നടത്തുക.

**ചോദ്യകർത്താവ്:** ഭർത്താവിൻ്റെ ഏത് കാര്യങ്ങളിലാണ് ഭാര്യ ഇടപെടാൻ പാടില്ലാത്തത് ?

**ദാദാശ്രീ:** ഭർത്താവിന്റെ ഒരു കാര്യത്തിലും അവൾ ഇടപെടാൻ പാടില്ല. “ഇന്ന് കടയിൽ എത്ര സാധനങ്ങൾ വന്നു? നിങ്ങൾ എത്ര ചരക്ക് വിറ്റു? നിങ്ങളെന്താ വരാൻ വൈകിയത്?" അപ്പോൾ ഭർത്താവ് പറയേണ്ടി വരും, “എനിക്ക് ഒമ്പത് മണിക്കുള്ള ട്രെയിൻ നഷ്ടമായി!” അപ്പോൾ അവൾ ചോദിക്കും, "നിങ്ങൾക്ക് ട്രെയിൻ നഷ്ടമായതിന് നിങ്ങൾ എന്താണ് ചെയ്യുന്നത്?" അത് അവനെ പ്രകോപിപ്പിക്കാൻ കാരണമാകുന്നു. ദൈവം തന്നോട് അത്തരം

ചോദ്യങ്ങൾ ചോദിച്ചാലും അത് അനുവദിക്കുമെന്ന് അയാൾ കരുതുന്നു. എന്നാൽ ഇവിടെ അയാൾക്ക് എന്ത് ചെയ്യാൻ കഴിയും? അനാവശ്യമായ ഇടപെടലുണ്ട്. നല്ല ഭക്ഷണം കല്ലുകൾ ചേർത്ത് വിളമ്പുന്നത് പോലെയാണ് ഇത്. എങ്ങനെ നല്ല രുചി ലഭിക്കും? സ്ത്രീകളും പുരുഷന്മാരും പരസ്പരം സഹായിക്കണം. ഭർത്താവിന് ആകുലതകളുണ്ടെങ്കിൽ, ഭാര്യയുടെ പ്രധാന ഉത്കണ്ഠ അവന്റെ ഉത്കണ്ഠ കുറയ്ക്കാനുള്ള വഴികൾ കണ്ടെത്തണം. തന്റെ ഭാര്യയെ വിഷമകരമായ അവസ്ഥയിൽ ഉൾപ്പെടുത്താതിരിക്കാൻ ഭർത്താവ് ശ്രദ്ധിക്കണം. കുട്ടികൾ എത്രമാത്രം ബുദ്ധിമുട്ടുന്നവരാണെന്ന് ഭർത്താവ് തിരിച്ചറിയണം. വീട്ടിൽ എന്തെങ്കിലും തകരാറുണ്ടെങ്കിൽ, പുരുഷന്മാർ ഒരു വാക്ക് പോലും പറയരുത്, പകരം അവർ പരാതിപ്പെടുന്നു, “കഴിഞ്ഞ തവണ ഞാൻ മികച്ച കപ്പുകളും സോസറുകളും വാങ്ങി, നിങ്ങൾ അവ തകർത്തു. നിങ്ങൾ എല്ലാം നശിപ്പിച്ചു." അപ്പോൾ ഭാര്യ ചിന്തിക്കും, “ഞാൻ മനഃപൂർവം അവയെ തകർത്തതാണോ? അവ തകർന്നാൽ ഞാൻ എന്തു ചെയ്യും? എനിക്ക് എന്ത് ചെയ്യാൻ കഴിയും?" ഇത്തരം നിസ്സാര കാര്യങ്ങളിൽ പോലും വഴക്കുണ്ട്. ഒന്നും നേടാനില്ലാത്തപ്പോൾ എന്തിനാണ് വഴക്ക് തുടങ്ങുന്നത്? യുദ്ധം ചെയ്യാൻ ഒരു കാരണവുമില്ലാത്തിടത്ത്, എന്തിന് തുടങ്ങണം?

തുടക്കം മുതൽ, ചെറുപ്പത്തിൽ, ഞാൻ ഈ വിഭജനം നടത്തിയിരുന്നു: അടുക്കള അവളുടേതും ബിസിനസ്സ് എന്റേതുമായിരുന്നു. ചെറുപ്പത്തിൽ, ഞങ്ങളുടെ കൂട്ടുകുടുംബത്തിലെ ഏതെങ്കിലും സ്ത്രീ ബിസിനസ്സ് അക്കൗണ്ടുകളെ കുറിച്ച് എന്നോട് ചോദ്യങ്ങൾ ചോദിച്ചാൽ എനിക്ക് ദേഷ്യം വരുമായിരുന്നു. ഇത് അവരുടെ കാര്യമായിരുന്നില്ല. യാതൊരു ബന്ധമോ കാരണമോ ഇല്ലാതെ ആളുകൾ ചോദിക്കുന്നു. നിങ്ങൾ ചോദ്യങ്ങൾ ചോദിക്കുകയാണെങ്കിൽ, അതിന് എന്തെങ്കിലും ബന്ധമോ കാരണമോ ഉണ്ടായിരിക്കണം. ഹീരാബ എന്നോട് ചോദിച്ചാൽ, "ഈ വർഷം നിങ്ങൾ എത്രമാത്രം സമ്പാദിച്ചു?" എന്റെ വ്യക്തിപരമായ കാര്യമായതിനാൽ എന്നോട് അങ്ങനെയൊരു ചോദ്യം ചോദിക്കാൻ അവൾക്ക് അവകാശമില്ലെന്ന് ഞാൻ

അവളോട് പറയും. അതിനുള്ള കാരണം, ഇന്ന് ഞാൻ അവളെ എന്നോട് അത്തരം ചോദ്യങ്ങൾ ചോദിക്കാൻ അനുവദിച്ചാൽ, നാളെ ഞാൻ ആർക്കെങ്കിലും 500 രൂപ നൽകാൻ തീരുമാനിച്ചാൽ, അവൾ എന്റെ ബിസിനസ്സിൽ ഇടപെടുകയും പണം പോയതിനെക്കുറിച്ച് പരാതിപ്പെടുകയും ചെയ്യും. അതുകൊണ്ട് ആളുകളുടെ വ്യക്തിപരമായ കാര്യങ്ങളിൽ ഇടപെടരുത്.

## [11] സംശയം ആത്മ നാശമാണ്

കുടുംബങ്ങളിൽ കൂടുതൽ സംഘർഷങ്ങൾ ഉണ്ടാകുന്നത് സംശയങ്ങളിൽ നിന്നാണ്. ഈ സംശയങ്ങളിൽ നിന്നും സ്പന്ദനങ്ങൾ ഉണ്ടാകുന്നു. പിന്നീട് അവ ജ്വാലകളായി കത്തിപ്പിടിക്കുന്നു. ഒരാളിൽ അവിശ്വാസം ഒന്നും ഇല്ലെങ്കിൽ ഈ ജ്വാലകൾ കെട്ടുപോകുന്നു. എന്നാൽ ഭർത്താവും ഭാര്യയും സംശയമുള്ളവർ ആണെങ്കിൽ, ഈ ജ്വാലകൾ എല്ലാം നശിപ്പിച്ചു കളയുന്നു. അവരിൽ ഒരാളെങ്കിലും സംശയരഹിതർ ആയിരിക്കണം. മാതാപിതാക്കളുടെ വഴക്കുകളാണ് കുട്ടികളെ വൈകാരിക സ്ഥിരത ഇല്ലാത്തവരാക്കുന്നത്. അതുകൊണ്ട് കുട്ടികളെ രക്ഷിക്കുന്നതിന് മാതാപിതാക്കൾ ഒത്തുതീർപ്പിൽ എത്തുകയും, ഒരു സംഘർഷവും ഉണ്ടാക്കുകയില്ല എന്ന തീരുമാനത്തിൽ എത്തുകയും, സംഘർഷങ്ങൾ അവസാനിപ്പിക്കുകയും വേണം. ആർക്കാണ് ഈ സംശയങ്ങളെല്ലാം നീക്കാൻ കഴിയുക? നമ്മുടെ ഈ ***ജ്ഞാനം*** നിങ്ങളെ പൂർണ്ണമായും സംശയരഹിതമാക്കാൻ കഴിവുള്ളതാണ്.

ഒരാൾക്ക് ഭാര്യയെ സംശയം തോന്നി. അതെപ്പോഴെങ്കിലും നീക്കാൻ കഴിയുമോ? ഇല്ല! അതിനെയാണ് ജീവിതകാലം മുഴുവൻ നീണ്ട അവിശ്വാസം എന്നു പറയുന്നത്. അതുപോലെ ഭാര്യക്ക് ഭർത്താവിനെ കുറിച്ച് സംശയം തോന്നിയാൽ അത് ജീവിതകാലം മുഴുവൻ അവസാനിക്കാതെ നിലനിൽക്കും.

**ചോദ്യകർത്താവ്:** നമ്മുടെ ഇഷ്ടത്തിനു വിരുദ്ധമായി സംശയം വന്നാൽ എന്താണ് നമുക്ക് ചെയ്യാൻ കഴിയുക?

**ദാദാശ്രീ:** "അയാൾ എന്റെ ഭർത്താവാണ്" എന്ന ഉടമസ്ഥാവകാശ ബോധമാണ് കാരണം. ഒരു ഭർത്താവ് ഉള്ളതിലോ അയാളെ 'എന്റെ ഭർത്താവ്' എന്ന് പറയുകയോ പരാമർശിക്കുകയോ ചെയ്യുന്നതിലും തെറ്റൊന്നുമില്ല, എന്നാൽ ഉള്ളിൽ എന്തെങ്കിലും അടുപ്പമോ കൈവശ അവകാശമോ ഉണ്ടാകരുത്.

ഉപരിപ്ലവമായ വിശ്വാസവും, ഉപരിപ്ലവമായ സംശയവും ആയ രണ്ട് കാര്യങ്ങൾ ജീവിതത്തിൽ ലക്ഷ്യമിടു. ഒന്നിലും അധികം ആഴത്തിൽ കടക്കരുത്. അവസാനം, അവിശ്വാസങ്ങളും സംശയങ്ങളും ഉള്ള വ്യക്തിക്ക് വിവേകം നഷ്ടപ്പെടുകയും മെൻ്റൽ ഹോസ്പിറ്റലിൽ അഡ്മിറ്റാവേണ്ടിവരും. എന്നെങ്കിലും ഒരു ഭർത്താവ് തന്റെ ഭാര്യയുടെ വിശ്വസ്തതയെ ചോദ്യം ചെയ്താൽ, അവൾ അയാളെ വിഡ്ഢി എന്ന് വിളിച്ച് അയാളെ ഉപേക്ഷിക്കാൻ ആവശ്യപ്പെടും.

പെൺമക്കൾ സ്കൂളിൽ പോകുമ്പോഴോ, കോളേജിൽ പോകുമ്പോഴോ പോലും പുരുഷന്മാർക്ക് സംശയം തോന്നും. ചിലർ ഭാര്യമാരെയും സംശയിക്കും. ഇത് തികഞ്ഞ വഞ്ചനയാണ്. ഈ യുഗം ഭവനത്തിൽ വഞ്ചന നിറഞ്ഞതാണ്; അതിൽ ചതിയും വഞ്ചനയും മാത്രം നിറഞ്ഞിരിക്കുന്നു. സാധ്യമായ എന്ത് സന്തോഷമാണ് അയാൾക്ക് നേടാൻ കഴിയുക? ആളുകൾ എന്ത് സന്തോഷത്തിനായി പരിശ്രമിച്ചാലും, യഥാർത്ഥ സന്തോഷം എന്താണെന്നതിനെക്കുറിച്ച് യാതൊരു ധാരണയുമില്ലാതെ അവർ അത് ചെയ്യുന്നു, മാത്രമല്ല അവർ മയക്കത്തിലാണ് എല്ലാം ചെയ്യുന്നത്. ശുദ്ധബുദ്ധിയുള്ള ആളുകൾക്ക് ചതിയും വഞ്ചനയും ഉണ്ടാകില്ല. ചതിയും വഞ്ചനയും വിഡ്ഢികളിൽ മാത്രമേ കാണപ്പെടുകയുള്ളൂ. *കലിയുഗത്തിന്റെ* ഇപ്പോഴത്തെ കാലചക്രത്തിൽ വിഡ്ഢികളുടെ കൂട്ടുകെട്ട് മാത്രമേയുള്ളൂ.

മറ്റുള്ളവർ ഒരു വ്യക്തിയെ അധാർമ്മികനാണെന്ന് മുദ്രകുത്തിയാലും, നിങ്ങൾ അയാളെ ധാർമ്മികനായി പരിഗണിക്കണം, കാരണം യഥാർത്ഥത്തിൽ അയാൾ അധാർമ്മികനായിരിക്കില്ല. നിങ്ങൾ അയാളെ അധർമ്മി എന്ന് വിളിക്കുകയാണെങ്കിൽ, നിങ്ങൾ വളരെ ഗുരുതരമായ ബാധ്യതയാണ് നേരിടുന്നത്. നിങ്ങൾ ഒരു സദ്ഗുണ സമ്പന്നയായ സ്ത്രീയെ, വേശ്യയെന്ന് വിളിച്ചാൽ, നിങ്ങൾ ഗുരുതരമായ ഒരു ബാധ്യതയാണ്

വരുത്തുന്നത്, അതിന്റെ അനന്തരഫലങ്ങൾ വരും ജന്മങ്ങളിൽ നിങ്ങൾ സഹിക്കേണ്ടി വരും. അതിനാൽ, ആരുടെയും ധാർമ്മിക പെരുമാറ്റത്തെക്കുറിച്ച് ഒന്നും പറയുകയോ അഭിപ്രായം പറയുകയോ ചെയ്യരുത്. നിങ്ങൾ തെറ്റാണെങ്കിൽ എന്തുചെയ്യും? നമ്മളും മറ്റുള്ളവരോടൊപ്പം അഭിപ്രായം പറയുമ്പോൾ നമ്മുടെ സ്വന്തം വില എന്താണ്? ഞാനൊരിക്കലും ആരെയും കുറിച്ച് അത്തരം അഭിപ്രായങ്ങളൊന്നും പറഞ്ഞിട്ടില്ല. ഞാൻ ഒരിക്കലും ഇടപെടാറില്ല. അത്തരമൊരു ബാധ്യത ആരാണ് ഏറ്റെടുക്കുക? ആരുടെയും ധാർമ്മിക സ്വഭാവത്തെക്കുറിച്ച് നിങ്ങൾക്ക് ഒരിക്കലും സംശയം തോന്നരുത്. അത് വളരെ അപകടകരമാണ്. ഞാൻ ഒരിക്കലും സംശയം അനുവദിക്കില്ല. എന്തുകൊണ്ടാണ് ഞാൻ അത്തരമൊരു ഗുരുതരമായ ബാധ്യത ഏറ്റെടുക്കാൻ ആഗ്രഹിക്കുന്നത്?

ഒരാൾക്ക് തന്റെ ഭാര്യയെ കുറിച്ച് സംശയമായി. സംശയത്തിന് കാരണമെന്താണ് എന്ന് ഞാനയാളോടു ചോദിച്ചു. അവളെ സംശയിക്കാവുന്ന തരത്തിലുള്ള എന്തെങ്കിലും നിങ്ങൾ കണ്ടോ? നിങ്ങൾ അവളെ പിടിക്കുന്നതിനു മുമ്പും അങ്ങനെ നടന്നിട്ടുണ്ടാവില്ലേ? പിടിക്കപ്പെട്ട ആളെയാണ് ലോകം കള്ളനെന്നു മുദ്ര കുത്തുന്നത്. പിടിക്കപ്പെടാതെ കളവു ചെയ്തുകൊണ്ടിരിക്കുന്നവരും കള്ളന്മാർ തന്നെയാണ്. പക്ഷെ ഇവിടെ പിടിക്കപ്പെടുന്ന ആൾ മാത്രം കള്ളനാവുന്നു. നിങ്ങളെന്താണ് അയാളെ കള്ളനെന്നു വിളിക്കുന്നത്, വിഡ്ഢികളേ? അയാളൊരു പാവമാണ്. ശീലമില്ലാത്തതുകൊണ്ടാണ് അയാൾ പിടിക്കപ്പെട്ടത്. വിദഗ്ധരായ കള്ളന്മാർ ഒരിക്കലും പിടിക്കപ്പെടില്ല.

ഭാര്യമാരുടെ പെരുമാറ്റത്തിൽ മനസ്സമാധാനം ആഗ്രഹിക്കുന്ന പുരുഷന്മാർ അനാകർഷകയായ ഒരു സ്ത്രീയെ വിവാഹം കഴിക്കണം, അങ്ങനെ അവളെ ആരും ആഗ്രഹിക്കരുത്. അവൾ തന്നെ പറയും, "ആരും എന്നെ സൂക്ഷിക്കാൻ ആഗ്രഹിക്കുന്നില്ല. എന്റെ ഭർത്താവ് മാത്രമേ എന്നെ സൂക്ഷിക്കുകയുള്ളൂ, അയാൾ മാത്രമാണ് എന്നെ പരിപാലിക്കുന്നത്. അപ്പോൾ അവൾ നിങ്ങളോട് തികഞ്ഞ ആത്മാർത്ഥത പുലർത്തും. എന്നാൽ അവൾ സുന്ദരിയാണെങ്കിൽ, മറ്റുള്ളവർ അവളെ ആസ്വദിക്കാൻ ആഗ്രഹിക്കും എന്നതിൽ

സംശയമില്ല. അവൾ സുന്ദരിയാണെങ്കിൽ, അവർ അവളെ കൊതിക്കും. ആരെങ്കിലും സുന്ദരിയായ ഒരു സ്ത്രീയെ വിവാഹം കഴിക്കുമ്പോൾ, അയാൾ നേരിടാൻ പോകുന്ന ദുരവസ്ഥയെക്കുറിച്ച് ഞാൻ ചിന്തിക്കുന്നു, അവൾ അനാകർഷകയാണെങ്കിൽ, അയാളുടെ വിവാഹത്തെ സംബന്ധിച്ചിടത്തോളം അയാൾക്ക് സുരക്ഷിതമായ ഒരു വശം മാത്രമേ ഉണ്ടാകൂ.

ഒരാൾക്ക് സുന്ദരിയായ ഭാര്യയുണ്ടെങ്കിൽ, അയാൾ ദൈവത്തെ മറക്കും. ഇല്ലേ? ഭർത്താവ് സുന്ദരനാണെങ്കിൽ ഭാര്യ ദൈവത്തെ മറക്കും. അതുകൊണ്ടാണ് പഴയ തലമുറക്കാർ പറഞ്ഞിരുന്നത്, "പാടം വെട്ടി നിരത്തിക്കോളൂ, പൊട്ടിപ്പെണ്ണിനെ കൂടെ നിർത്തിക്കോളൂ" എന്ന്.

ഈ ആളുകൾ എത്തരക്കാരാണ്? കാണുന്ന ഹോട്ടലിലെല്ലാം കയറി അവർ ഭക്ഷണം കഴിക്കും. (ഒരു പെണ്ണിനെ കണ്ടാലുടനെ അവരവളെ ആഗ്രഹിക്കും.) അതുകൊണ്ട് ഈ ലോകത്ത് സംശയം വെച്ചുപുലർത്തുന്നതിൽ ഒരു അർത്ഥവുമില്ല. സംശയങ്ങൾ സ്വയം സങ്കടം കൊണ്ടു വരുന്നു.

ഭാര്യ വീട്ടിൽ വരാൻ അൽപ്പം വൈകിയാൽ ഭാര്യയെ സംശയിക്കുമെന്ന തരത്തിലാണ് ചില പുരുഷന്മാർ. നിങ്ങൾ തീർത്തും ഒഴിവാക്കേണ്ട ഒന്നാണ് സംശയം. നിങ്ങളുടെ കർമ്മ അക്കൗണ്ടിന്റെ പരിധിക്കപ്പുറം ഒന്നും സംഭവിക്കാൻ പോകുന്നില്ല. അവൾ വീട്ടിൽ വരാൻ വൈകുമ്പോൾ, അവളോട് കാര്യങ്ങൾ വിശദീകരിക്കുക, പക്ഷേ അവളെ സംശയിക്കരുത്. സംശയം തീയിൽ ഇന്ധനം ചേർക്കുന്നു. അവളെ അറിയിക്കുക, പക്ഷേ അവളെ സംശയിക്കരുത്. സംശയങ്ങൾ ഉള്ളവർക്ക് അവരുടെ സ്വൈരവും മോക്ഷവും നഷ്ടപ്പെടുന്നു. അതിനാൽ നിങ്ങൾക്ക് ***മോക്ഷം*** ലഭിക്കണമെങ്കിൽ എല്ലാ സംശയങ്ങളും ഉപേക്ഷിക്കണം. അല്ലാതെ മറ്റൊരു പുരുഷൻ നിങ്ങളുടെ ഭാര്യയെ ചുറ്റി നടക്കുന്നത് കണ്ടാൽ നിങ്ങൾ ആത്മഹത്യ ചെയ്യുമോ?

അതിനാൽ നിങ്ങൾക്ക് ആരെയെങ്കിലും കുറിച്ച് എന്തെങ്കിലും സംശയമുണ്ടെങ്കിൽ, അത് നിലനിർത്തരുത്. ജാഗ്രത പാലിക്കുക, പക്ഷേ സംശയിക്കരുത്. സംശയങ്ങൾ നിങ്ങളെ കൊല്ലും. നിങ്ങൾ

മരിക്കുന്നതുവരെ അത് നിങ്ങളെ വിട്ടുപോകില്ല എന്നതാണ് സംശയങ്ങൾ. മറ്റൊരാൾക്ക് എന്ത് സംഭവിച്ചാലും, നിങ്ങളുടെ സംശയം തീർച്ചയായും നിങ്ങളെ കൊല്ലും, കാരണം നിങ്ങൾ മരിക്കുന്നതുവരെ സംശയം നിങ്ങളെ വിട്ടുപോകില്ല. സംശയം മനുഷ്യനെ ശവം പോലെ ജീവിക്കാൻ പ്രേരിപ്പിക്കുന്നു.

## [12] ഭർത്താവിന്റെ അധികാരഭാവം എന്ന തെറ്റ്

**ചോദ്യകർത്താവ്:** ഭാര്യമാരെ സഹിക്കാനാവാതെ വീട്ടിൽ നിന്നും ഓടിപ്പോകുന്ന ചില പുരുഷന്മാരുണ്ട്. എന്താണത്?

**ദാദാശ്രീ:** അത് പാടില്ല. നാമെന്തിന് ഒളിച്ചോട്ടക്കാരാവണം? ***നാം ശുദ്ധാത്മാക്കളാണ്.*** നാം ഓടിപ്പോകേണ്ട ആവശ്യം എന്താണ്? ഭാര്യമാരുമായി നമുക്ക് എല്ലാ കാര്യങ്ങളും സമത്വഭാവത്തിൽ തീർക്കേണ്ടതുണ്ട്.

**ചോദ്യകർത്താവ്:** എല്ലാം സമചിത്തതയോടെ പരിഹരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു, പക്ഷേ ഞാൻ അത് എങ്ങനെ ചെയ്യും? ഞാൻ അത് ഒരു മുൻകാല കണക്കായി മനസ്സിൽ സ്വീകരിക്കണോ?

**ദാദാശ്രീ:** അങ്ങനെ ചെയ്യുന്നതുകൊണ്ട് മാത്രം നിങ്ങൾക്ക് കണക്കു തീർക്കാനാവില്ല. സമത്വഭാവത്തിൽ കൈകാര്യം ചെയ്യുക എന്നു പറഞ്ഞാൽ, നിങ്ങൾ മറ്റേയാളുടെ ആത്മാവിന് 'ഫോൺ' ചെയ്യണം. നിങ്ങൾ അവളുടെ ആത്മാവിനെ അറിയിക്കണം. നിങ്ങൾ ആ ആത്മാവിനോട് ചെയ്ത തെറ്റുകൾ സ്വീകരിക്കുകയും സമ്മതിക്കുകയും വേണം. അതായത് നിങ്ങൾ വളരെയധികം പശ്ചാത്താപവും മാപ്പപേക്ഷയും നടത്തേണ്ടി വരും.

**ചോദ്യകർത്താവ്:** ആരെങ്കിലും എന്നെ അപമാനിച്ചാലും ഞാൻ പ്രതിക്രമണം (തെറ്റു സമ്മതിക്കുക, പശ്ചാത്താപം, മാപ്പ് ചോദിക്കൽ, ഒരിക്കലും തെറ്റ് ആവർത്തിക്കില്ലെന്ന് പ്രതിജ്ഞയെടുക്കൽ എന്നിവയുടെ ദാദായുടെ നിർദ്ദേശിത സാങ്കേതികത) ചെയ്യേണ്ടതുണ്ടോ?

**ദാദാശ്രീ:** അവർ നിങ്ങളെ അപമാനിക്കുമ്പോൾ മാത്രം *പ്രതിക്രമണം* ചെയ്യുക, അവർ നിങ്ങളെ പ്രശംസിക്കുമ്പോൾ അല്ല.

*പ്രതിക്രമണം* ചെയ്യുമ്പോൾ ആ വ്യക്തിയോട് വെറുപ്പ് തോന്നുകയേ ഇല്ല. നേരെമറിച്ച്, നിങ്ങൾ ആ വ്യക്തിയിൽ നല്ല സ്വാധീനം ചെലുത്തും. നിങ്ങളുടെ *പ്രതിക്രമണത്തിൻ്റെ* ആദ്യ ഘട്ടത്തിൽ, നിങ്ങൾക്ക് വ്യക്തിയോട് വെറുപ്പോ നിഷേധാത്മക വികാരമോ ഇല്ലെന്ന വസ്തുതയെക്കുറിച്ച് നിങ്ങൾക്ക് ബോധ്യമാകും. പിന്നീട്, നിങ്ങളുടെ *പ്രതിക്രമണത്തിൻ്റെ* നല്ല ഫലങ്ങൾ മറ്റേ വ്യക്തിക്കും അനുഭവപ്പെടും.

**ചോദ്യകർത്താവ്:** അത് അയാളുടെ ആത്മാവിൽ എത്തിച്ചേരുമോ?

**ദാദാശ്രീ:** അതെ, തീർച്ചയായും. അയാളുടെ ആത്മാവ് അയാളുടെ പുദ്ഗലിനെ (ഭൗതിക ശരീരം; ചിന്തകൾ, സംസാരം, പ്രവൃത്തികൾ എന്നിവയുടെ സമുച്ചയം), "നിങ്ങൾക്കായി ഒരു ഫോൺ കോൾ ഉണ്ട്!"എന്ന് അറിയിക്കും. നമ്മുടെ ഈ പ്രതിക്രമണം ആക്രമണാത്മക ചിന്തകളെയും സംസാരത്തെയും പ്രവൃത്തികളെയും നശിപ്പിക്കാൻ ഉദ്ദേശിച്ചുള്ളതാണ്.

**ചോദ്യകർത്താവ്:** ഞങ്ങൾ കുറെ അധികം *പ്രതിക്രമണങ്ങൾ* ചെയ്യേണ്ടതുണ്ടോ?

**ദാദാശ്രീ:** പെട്ടെന്ന് വീട് പണിയണമെങ്കിൽ കൂടുതൽ ബിൽഡർമാരെ നിയമിക്കേണ്ടിവരും. പുറത്തുനിന്നുള്ളവർക്കായി നിങ്ങൾക്ക് *പ്രതിക്രമണം* ചെയ്യാൻ കഴിയുന്നില്ലെങ്കിൽ അത് സാരമില്ല, എന്നാൽ നിങ്ങളുടെ ചുറ്റുമുള്ളവർക്കും നിങ്ങളോട് അടുപ്പമുള്ളവർക്കും വേണ്ടി നിങ്ങൾ ധാരാളം *പ്രതിക്രമണം* ചെയ്യണം. നിങ്ങളുടെ വീട്ടിലെ ആളുകൾക്ക്, "ഇവർ എന്റെ അടുത്താണ് ജനിച്ചത്, അവർ എന്നോടൊപ്പം ഒരുമിച്ച് ജീവിക്കുന്നു, ഒരു ദിവസം അവർ ഈ അത്ഭുതകരമായ മോക്ഷ ശാസ്ത്രം പ്രയോജനപ്പെടുത്തണം" എന്ന ഉദ്ദേശ്യം നിങ്ങൾ നിലനിർത്തണം.

ഒരിക്കൽ ഒരാൾ എന്റെ അടുത്ത് വന്ന് പറഞ്ഞു: ദാദാ ഞാൻ ഇപ്പോൾ വിവാഹിതനാണ്, പക്ഷേ എനിക്ക് എന്റെ ഭാര്യയെ ഇഷ്ടമല്ല. ഞാൻ അയാളോട് കാരണം ചോദിച്ചു, അവൾ മുടന്തയായി നടന്നതിനാൽ അയാൾക്ക് അവളെ ഇഷ്ടമല്ലെന്ന് അയാൾ എന്നോട് പറഞ്ഞു. അതുകൊണ്ട് ഞാൻ അയാളോട് ചോദിച്ചു "നിന്റെ ഭാര്യക്ക്

നിന്നെ ഇഷ്ടമാണോ?" അയാൾ മറുപടി പറഞ്ഞു, "ദാദാ, ഞാൻ ഇഷ്ടപ്പെടാവുന്ന വ്യക്തിയാണ്! ഞാൻ സുന്ദരനാണ്, വിദ്യാസമ്പന്നനാണ്, ഞാൻ നല്ല പണം സമ്പാദിക്കുന്നു, എനിക്ക് വൈകല്യങ്ങളൊന്നുമില്ല. ഞാൻ അയാളോട് പറഞ്ഞു, അപ്പോൾ ***"തെറ്റ് നിങ്ങളുടേതാണ്"***. അവളെപ്പോലെ മുടന്തുന്ന ഒരു ഭാര്യയെ അർഹിക്കാൻ നിങ്ങൾ എന്ത് തെറ്റാണ് ചെയ്തത്, നിങ്ങളെപ്പോലെ ഒരു വലിയ ഭർത്താവിനെ ലഭിക്കാൻ അവൾ എന്ത് നല്ല കർമ്മമാണ് ചെയ്തത്? ഇവിടെ കേൾക്കൂ, നിങ്ങളുടെ സ്വന്തം പ്രവൃത്തിയാണ് നിങ്ങളിലേക്ക് മടങ്ങിവരുന്നത്. പിന്നെ എന്തിനാണ് അവളുടെ തെറ്റുകൾ നോക്കുന്നത്? നിങ്ങളുടെ മുൻകാല തെറ്റുകളുടെ ഫലം സമചിത്തതയോടെ അനുഭവിക്കുക, പുതിയ തെറ്റുകൾ ഒന്നും ചെയ്യരുത്." ആ മനുഷ്യൻ ഇത് മനസ്സിലാക്കുകയും നാശത്തിന്റെ വക്കിലുള്ള അയാളുടെ ജീവിതം സമന്വയിപ്പിക്കുകയും ചെയ്തു.

## [13] എല്ലാ ഭർത്താക്കന്മാരും! ദാദായുടെ കാഴ്ചപ്പാട് അനുസരിച്ചുള്ള പ്രവൃത്തികൾ

**ചോദ്യകർത്താവ്:** എന്റെ മാതാപിതാക്കൾ ഞങ്ങളോടൊപ്പം താമസിക്കുന്നത് ഭാര്യക്ക് ഇഷ്ടമല്ല, അതുകൊണ്ട് അവരെ ഇങ്ങോട്ട് വിളിക്കണ്ട എന്ന് ഭാര്യ പറഞ്ഞാൽ എന്തു ചെയ്യണം?

**ദാദാശ്രീ:** അപ്പോൾ അവളെ കാര്യം പറഞ്ഞു മനസ്സിലാക്കി നിങ്ങളുടെ കാര്യം നേടാൻ നോക്കൂ. ഒരു ജനാധിപത്യ പ്രക്രിയയിലൂടെ കാര്യം നടക്കട്ടെ. അവളുടെ മാതാപിതാക്കളെ വിളിച്ച് വരുത്തി അവരെ നന്നായി പരിചരിക്കൂ.

**ചോദ്യകർത്താവ്:** എന്റെ മാതാപിതാക്കളുടെയും ഭാര്യയുടെയും ഇടയിൽ തിരഞ്ഞെടുക്കണമെങ്കിൽ, ഞാൻ ആദ്യം ആരെയാണ് കേൾക്കേണ്ടത്?

**ദാദാശ്രീ:** നിങ്ങളുടെ മാതാപിതാക്കളെ പരിപാലിക്കാൻ ഭാര്യ നിങ്ങളോട് പറയുന്നിടത്തോളം നിങ്ങളുടെ ബന്ധം മെച്ചപ്പെടുത്തുക. എന്തുകൊണ്ടാണ് നിങ്ങൾ ഇങ്ങനെ പെരുമാറുന്നത്? നിങ്ങളുടെ ഭാര്യയോട് നിങ്ങളുടെ മാതാപിതാക്കളെ കുറിച്ച് കുറച്ച് മോശമായ

കാര്യങ്ങൾ പറയണം, നിങ്ങൾ അവൾക്ക് അനുകൂലമാണെന്ന് അവൾക്ക് തോന്നും. എന്നാൽ പുരുഷന്മാർ പകരം എന്താണ് പറയുന്നത്? ‘‘എന്റെ അമ്മയെപ്പോലെ ആർക്കും ഇല്ല. നിങ്ങൾ അവളോട് ഒന്നും പറയാതിരിക്കുന്നതാണ് നല്ലത്. അപ്പോൾ നിങ്ങളുടെ ഭാര്യ വിഷമിച്ചാൽ അവളോട് പറയണം, ‘‘അമ്മയുടെ സ്വഭാവം അങ്ങനെയായി. അവളെ മൈൻഡ് ചെയ്യരുത്. അവളോട് ക്ഷമിക്കുക.’’ ഇന്ത്യൻ മനസ്സിന് തെറ്റായ ദിശയിലേക്ക് മാറാനുള്ള പ്രവണതയുണ്ട്.

ചില ആളുകൾ ഭാര്യമാരെ അവരുടെ ഗുരുവാക്കുന്നു. അത് നിങ്ങൾക്ക് അറിയാമോ?

**ചോദ്യകർത്താവ്:** ഞാനങ്ങനെ ചെയ്യുന്നു.

**ദാദാശ്രീ:** നിങ്ങളുടെ ഭാര്യയെ നിങ്ങളുടെ ഗുരു ആക്കുന്നത് ഉചിതമല്ല; നിങ്ങൾ അങ്ങനെ ചെയ്താൽ നിങ്ങൾ ഉൾപ്പെടെ നിങ്ങളുടെ മാതാപിതാക്കളെയും നിങ്ങളുടെ എല്ലാ കുടുംബ അംഗങ്ങളെയും ബുദ്ധിമുട്ടിലാക്കും. നിങ്ങൾ അവളെയും കളിപ്പിക്കേണ്ട സമയങ്ങൾ ഉണ്ടാകും, പക്ഷേ അവളെ നിങ്ങളുടെ ബോസാക്കിയാൽ നിങ്ങൾക്ക് അത് ചെയ്യാൻ കഴിയില്ല. എന്റെ അടുത്ത് വരുന്നവർക്ക് ഇത് സംഭവിക്കില്ല. എന്റെ '**ജ്ഞാനം**' കൊണ്ട് അവരുടെ ഒരുമിച്ചുള്ള ജീവിതം യോജിപ്പിൽ നിറയുന്നു. എല്ലാ സൂക്ഷ്മവും ആന്തരികവുമായ അക്രമം അപ്രത്യക്ഷമാകുന്നു. മറ്റുള്ളവരെ എങ്ങനെ സന്തോഷിപ്പിക്കാം എന്നതിനെക്കുറിച്ചാണ് അവർ ചിന്തിക്കുന്നത്.

പുതിയ ഭാര്യയോട് നിങ്ങൾ വളരെ ശ്രദ്ധയോടെ ഇരിക്കുകയും ഒത്തുതീർപ്പിൽ ആയിരിക്കുകയും വേണം. എല്ലാം പുതിയത് ആണെങ്കിൽ, നിങ്ങൾ അവളെ അതിനോട് യോജിച്ച് പോകാൻ സഹായിക്കേണ്ടി വരും. ആദ്യദിവസം തന്നെ അവൾ പിണങ്ങുകയും നിങ്ങൾ ദ്വേഷ്യപ്പെടുകയും ചെയ്താൽ ആ സാഹചര്യം കൊണ്ട് ഒരു ഗുണവും ഉണ്ടാകാൻ പോകുന്നില്ല. അവൾ പിണങ്ങിയാൽ , അവളെ ശാന്തയാക്കു, നിങ്ങൾ രണ്ടുപേരും ഒന്നാണ് എന്ന് അവളെ പറഞ്ഞു മനസ്സിലാക്കു. ഈ രീതിയിൽ അവളെ സന്തോഷിപ്പിക്കാൻ ശ്രമിക്കുക. നിങ്ങൾ രണ്ടുപേരും ഒച്ചവെക്കാൻ തുടങ്ങിയാൽ എന്തു

സംഭവിക്കും? ഭാര്യയോട് എങ്ങനെ പെരുമാറണമെന്ന് നിങ്ങൾ പഠിച്ചിരിക്കണം. വേണ്ടേ?

**ചോദ്യകർത്താവ്:** തുടർച്ചയായ വീട്ടു ജോലികൾ മൂലം ചില സ്ത്രീകൾ അസ്വസ്ഥരാകുന്നു. നിങ്ങൾ അവരോട് എന്തെങ്കിലും പറഞ്ഞാൽ, അവർ എല്ലാ തരം ക്ഷമാപണങ്ങളും നടത്തും, ഞാൻ ക്ഷീണിച്ചിരിക്കുന്നു, എനിക്കു തല വേദനിക്കുന്നു, എന്റെ പുറം വേദനിക്കുന്നു.... എന്നിങ്ങനെ.

**ദാദാശ്രീ:** രാവിലെ തന്നെ അവളോടു പറയുക, "പ്രിയപ്പെട്ടവളേ, ഇന്ന് നിങ്ങൾ ക്ഷീണിച്ചിരിക്കുന്നു. ഇന്ന് എല്ലാറ്റിൽ നിന്നും നിങ്ങൾ ഒന്നു മാറി നിന്നോളൂ. റെസ്റ്റ് എടുക്കൂ." അത് അവളെ ഊർജ്ജസ്വലതയാക്കും. അവൾ പറയും, "നിങ്ങൾ മിണ്ടാതിരിക്കൂ. ഞാനതെല്ലാം നോക്കിക്കോളാം." ആളുകളെക്കൊണ്ട് എന്തെങ്കിലും ചെയ്യിപ്പിക്കാനുള്ള കല നാം അറിഞ്ഞിരിക്കണം.

**ചോദ്യകർത്താവ്:** വണ്ടി ഓടിക്കുമ്പോൾ പോലും അവൾ എങ്ങനെ വണ്ടി ഓടിക്കണം എന്നു പറയും. എവിടെ തിരിയണം, എപ്പോൾ വേഗത കുറയ്ക്കണം, എപ്പോൾ ബ്രേക്ക് പിടിക്കണം എന്നെല്ലാം അവൾ പറഞ്ഞുകൊണ്ടിരിക്കും. അവൾ എപ്പോഴും ശല്യം ചെയ്തുകൊണ്ടിരിക്കും. "ഇങ്ങനെ ഓടിക്ക്, അങ്ങനെ ഓടിക്ക്" എന്നിങ്ങനെ.

**ദാദാശ്രീ:** അപ്പോൾ ഡ്രൈവിംഗ് അവൾക്കു വിട്ടുകൊടുത്തോളൂ. അപ്പോൾ പ്രശ്നം ഇല്ലല്ലോ!

**ചോദ്യകർത്താവ്:** അപ്പോൾ അവൾ പറയും, എനിക്ക് ധൈര്യമില്ലെന്ന്.

**ദാദാശ്രീ:** എങ്കിൽ നിങ്ങൾ അവളോടു ചോദിക്കുക, എന്തുകൊണ്ടാണ് അവൾക്ക് ഇതിലെല്ലാം ഇടപെടേണ്ടി വരുന്നത് എന്ന്. എന്റെ ഡ്രൈവിങ്ങ് നിങ്ങളെ ഏതെങ്കിലും തരത്തിൽ വേദനിപ്പിക്കുന്നുണ്ടോ? ഞാൻ ഭർത്താവായതു കൊണ്ടാണ് നിങ്ങൾ എന്നെ വിമർശിക്കുന്നത്. അതേ രീതിയിൽ ഡ്രൈവറെ വിമർശിക്കുമോ എന്ന് അവളോട് ചോദിക്കുക. അങ്ങനെ ചെയ്താൽ അയാൾ അവളോട് മിണ്ടാതിരിക്കാനോ പുറത്തു പോകാനോ പറയുമെന്ന് അവൾക്കറിയാം, അവളെ ഒരു പ്രതിസന്ധിയിലാക്കും.

**ചോദ്യകർത്താവ്:** നാം ഭാര്യയുടെ ഭാഗത്തു നിന്നില്ലെങ്കിൽ അപ്പോൾ വഴക്കുണ്ടാവും.

**ദാദാശ്രീ:** നിങ്ങൾ ഭാര്യയുടെ ഭാഗത്ത് നിൽക്കണം. അവളുടെ ഭാഗം പിടിക്കുന്നതിൽ ഒരു തെറ്റുമില്ല. അവളുടെ ഭാഗം പിടിച്ചാലേ നിങ്ങൾക്ക് സമാധാനമായി ഉറങ്ങാനാവൂ. ഇല്ലെങ്കിൽ നിങ്ങൾക്ക് എങ്ങനെ ഉറങ്ങാനാവും? ഇവിടെ ഒരു വക്കീലിനെപ്പോലെ നിങ്ങൾ നിങ്ങളുടെ ബുദ്ധി ഉപയോഗിക്കരുത്.

**ചോദ്യകർത്താവ്:** അയൽക്കാർ നമ്മുടെ ഭാര്യമാരോട് വഴക്കിടുമ്പോൾ നമ്മൾ അവരുടെ പക്ഷം ചേരരുത്, അല്ലേ?

**ദാദാശ്രീ:** അല്ല, എല്ലാ തർക്കങ്ങളിലും നിങ്ങൾ എപ്പോഴും ഭാര്യയുടെ പക്ഷത്ത് നിൽക്കണം, അയൽക്കാരുടെ പക്ഷത്തല്ല, നിങ്ങളുടെ ഭാര്യയുടെ തെറ്റാണെങ്കിലും. ആദ്യം സ്വന്തം വീട്ടിലുള്ളവരെ പരിപാലിക്കുക. നിങ്ങളുടെ ഭാര്യ കുറ്റക്കാരി ആണെങ്കിലും, നിങ്ങൾ അവളെ പ്രതിരോധിക്കണം. അവിടെ നിങ്ങൾ നീതി അന്വേഷിക്കേണ്ടതില്ല, അവളെ തെറ്റായി ആരോപിക്കേണ്ടതില്ല. ഇവിടെ മാത്രം ഭക്ഷണം കഴിച്ച് ഉറങ്ങണം. നിങ്ങളുടെ സ്വന്തം കുടുംബത്തെ പിന്തുണച്ചുകൊണ്ട് നിങ്ങൾ കേസ് വാദിക്കണം.

**ചോദ്യകർത്താവ്:** മറ്റെ പാർട്ടി സംതൃപ്തരായി എന്ന് എങ്ങനെയാണ് പറയാൻ കഴിയുക? ആ എതിർപ്പിൽ വിജയിക്കാൻ കഴിഞ്ഞു എന്നു വരാം. എന്നാൽ അക്കാര്യത്തിൽ മറ്റേ പാർട്ടിക്ക് ദോഷമുണ്ടായാൽ എന്തു ചെയ്യും?

**ദാദാശ്രീ:** അത് നിങ്ങൾ അന്വേഷിക്കേണ്ട കാര്യമല്ല. അതിൽ അവർക്ക് ദോഷമുണ്ടായാൽ അത് അന്വേഷിക്കേണ്ടത് അവരാണ്. മററുള്ളവരുടെ ഗുണ ദോഷങ്ങൾ നിങ്ങൾ കണക്കിലെടുക്കണം. പക്ഷെ, നിങ്ങൾക്ക് അതെല്ലാം ശരിയാക്കാനുള്ള ശക്തിയുണ്ടോ? നിങ്ങൾക്ക് തന്നെ ഗുണകരവും ദോഷവുമായത് എന്താണെന്ന് നോക്കാനുള്ള കഴിവുപോലും നിങ്ങൾക്കില്ല. പിന്നെ എന്തിനാണ് നിങ്ങൾ മറ്റുള്ളവരുടെ ഗുണദോഷങ്ങളെ കുറിച്ച് ചിന്തിക്കുന്നത്? ഓരോ വ്യക്തിയും സ്വന്തം ഗുണത്തിനാണ് അവരുടെ കഴിവനുസരിച്ച്

പ്രവർത്തിച്ചു കൊണ്ടിരിക്കുന്നത്. മറ്റേ ആളുടെ ഗുണത്തിനുവേണ്ടി ഇവിടെ ഒരു അഭിപ്രായവ്യത്യാസം ഉണ്ടാവാൻ പാടില്ല.

**ചോദ്യകർത്താവ്:** ആരോടെങ്കിലും ഒരു സംഘർഷം അവസാനിപ്പിക്കാൻ ശ്രമിക്കുമ്പോൾ, അതിന്റെ ഫലം തൃപ്തികരമല്ല എന്നു കാണുമ്പോൾ, ഞങ്ങൾ എന്തു ചെയ്യണം?

**ദാദാശ്രീ:** അന്തിമഫലം എന്തും ആകാം, പക്ഷേ നിങ്ങൾ ചെയ്യേണ്ടത് അത് അവസാനിപ്പിക്കാൻ ഒരു തീരുമാനം എടുക്കുക എന്നതാണ്. സമചിത്തതയോടെ പരിഹരിക്കാൻ തീരുമാനിക്കുക. അപ്പോൾ അടച്ചുപൂട്ടൽ ഉണ്ടോ ഇല്ലയോ എന്ന ആശങ്ക വേണ്ട. ഇന്നല്ലെങ്കിൽ എന്നെങ്കിലും അത് സംഭവിക്കും. ഇത് (നിങ്ങളുടെ കർമ്മ അക്കൗണ്ട്) സ്റ്റിക്കി ആണെങ്കിൽ, അതിന് രണ്ടോ, മൂന്നോ, അഞ്ചോ വർഷം എടുത്തേക്കാം. നിങ്ങളുടെ ഭാര്യ, കുട്ടികൾ, മാതാപിതാക്കൾ എന്നിവരുമായുള്ള കർമ്മ അക്കൗണ്ടുകൾ വളരെ ഒട്ടിപ്പിടിക്കുന്നതും സങ്കീർണ്ണവുമാണ്, അതിനാൽ അവരുമായി അടയ്ക്കുന്നതിന് കൂടുതൽ സമയമെടുക്കും. ഈ ബന്ധുക്കൾ എപ്പോഴും നമ്മോടൊപ്പമുണ്ട്. ഇവിടെ ഒത്തു തീർപ്പിന് സമയമെടുക്കും, എന്നാൽ സമചിത്തതയോടെ പരിഹരിക്കാൻ നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ, ഒരു ദിവസം അത് പരിഹരിക്കപ്പെടും. അത് അവസാനിക്കും.

## [14] ഭാര്യയുമായുള്ള ബന്ധനത്തിന്റെ ചരടുകൾ ഇങ്ങനെ അഴിക്കുക

ഒരു ദിവസം ഒരാൾ കരഞ്ഞുകൊണ്ട് എന്റെ അടുക്കൽ വന്നു, ഞാൻ അയാളോട് എന്താണ് കുഴപ്പമെന്ന് ചോദിച്ചു. അയാൾ എന്നോട് പറഞ്ഞു, ''എന്റെ യുവഭാര്യ അടുത്തിടെ മരിച്ചു, എനിക്ക് അവളെക്കുറിച്ച് ചിന്തിക്കാതിരിക്കാൻ കഴിയില്ല. എനിക്ക് രണ്ട് ചെറിയ കുട്ടികളുണ്ട്.'' അപ്പോൾ ഞാൻ ചോദിച്ചു, അവരുടെ വിവാഹം കഴിഞ്ഞിട്ട് എത്ര നാളായി എന്ന്. ''ഇന്ന് കൃത്യം പന്ത്രണ്ട് വർഷം,'' അയാൾ മറുപടി പറഞ്ഞു. അപ്പോൾ ഞാൻ അയാളോട്

ചോദിച്ചു, പന്ത്രണ്ടര വർഷം മുമ്പ് ഒരു ബസ്സിൽ വെച്ച് അവളെ കണ്ടുമുട്ടിയിരുന്നെങ്കിൽ അയാൾക്ക് അവളോട് വികാരങ്ങൾ ഉണ്ടാകുമായിരുന്നോ എന്ന്, അതിന് അയാൾ മറുപടി പറഞ്ഞു, "ഇല്ല".

വിവാഹച്ചടങ്ങിൽ വരനെയും വധുവിനെയും ചെറിയ മണ്ഡപത്തിൽ (*ചോരി* - ഹിന്ദുവിവാഹ ചടങ്ങുകൾ നടക്കുന്ന ഒരു മേലാപ്പ്) ഇരുത്താറില്ലേ? അയാൾ മണ്ഡപത്തിൽ (*ചോരി*) ഇരിക്കുമ്പോൾ, എതിർ വശത്തുള്ള സ്ത്രീയെ നോക്കി, "അതെ, ഇതാണ് എന്റെ ഭാര്യ" എന്ന് സ്വയം പറയുന്നു. അയാൾ ഇത് സ്വയം പറയുമ്പോൾ, അയാൾ "എന്റെ ഭാര്യ" എന്ന ആദ്യ കെട്ട് ചുറ്റുന്നു. "എന്റെ ഭാര്യ, എന്റെ ഭാര്യ, എന്റെ ഭാര്യ" എന്ന എണ്ണമറ്റ ട്വിസ്റ്റുകൾ അയാളിൽ അടിഞ്ഞുകൂടാൻ തുടങ്ങുന്നു. മണ്ഡപത്തിൽ (*ചോരി*) ഇരുന്ന നിമിഷം മുതൽ, 'എന്റെ ഭാര്യ' എന്ന കെട്ടുകൾ അയാൾ ഈ രീതിയിൽ ചുറ്റിക്കൊണ്ടിരുന്നു, ആ കെട്ടുകൾ ഈ നിമിഷം വരെ തുടരുന്നു, അതിനാൽ അയാൾ എത്ര കെട്ടുകൾ കെട്ടിയിട്ടുണ്ടെന്ന് സങ്കൽപ്പിക്കുക. അയാൾ എങ്ങനെ ഈ കുരുക്കുകൾ അഴിക്കും? ഇവയാണ് *മമതയുടെ* (അറ്റാച്ച്മെന്റ്) കെട്ടുകൾ.

ആ നിമിഷം മുതൽ, "എന്റേതല്ല, എന്റേതല്ല, എന്റേതല്ല" എന്ന് അയാൾ പാരായണം ചെയ്യണമെന്ന് ഞാൻ അയാളോട് പറഞ്ഞു. "ഈ സ്ത്രീ എന്റേതല്ല, അവൾ എന്റേതല്ല" എന്ന് അയാൾ സ്വയം പറഞ്ഞുകൊണ്ടേയിരിക്കണം. ഇങ്ങനെ അയാൾ കെട്ടിയ കെട്ടുകളെല്ലാം അഴിഞ്ഞു പോകും. എന്റേത്, എന്റെത്, എന്റേത് എന്ന് പറഞ്ഞുകൊണ്ട് നിങ്ങൾ അമ്പതിനായിരം കെട്ടുകൾ കെട്ടിയിട്ടുണ്ടെങ്കിൽ, "എന്റേതല്ല, എന്റേതല്ല, എന്റേതല്ല" എന്ന് അമ്പതിനായിരം തവണ പറഞ്ഞുകൊണ്ട്, നിങ്ങളുടെ ബന്ധത്തിൽ നിന്ന് നിങ്ങൾ സ്വയം മോചിതരാകും. എന്താണ് ഈ അർത്ഥശൂന്യമായ അഭിനിവേശം?

അപ്പോൾ അയാൾ എന്താണ് ചെയ്തത്? "അവൾ എന്റേതല്ല, അവൾ എന്റേതല്ല, അവൾ എന്റേതല്ല" എന്ന് മൂന്ന് ദിവസമായി അയാൾ പറഞ്ഞുകൊണ്ടിരുന്നു, അങ്ങനെ ചെയ്തപ്പോൾ അയാൾക്ക് കരച്ചിൽ നിർത്താൻ കഴിഞ്ഞു. അയാളുടെ സങ്കടം അപ്രത്യക്ഷമായി.

ഇതെല്ലാം നമ്മൾ ഇഴചേർത്ത കെട്ടുകൾ മാത്രമാണ്, ഈ കുരുക്കുകൾ മൂലമാണ് നാം കഷ്ടപ്പെടുന്നത്. അത്തരം കഷ്ടപ്പാടുകളെല്ലാം വ്യാജമാണ്. ഞാൻ പറയുന്നത് നിങ്ങൾക്ക് മനസ്സിലായോ? ഇപ്പോൾ ആരാണ് നിങ്ങൾക്ക് ഇത്രയും ലളിതവും നേരായതുമായ വഴി കാണിക്കാൻ പോകുന്നത്?

ദിവസം മുഴുവനും നിങ്ങൾ നിങ്ങളുടെ ഭർത്താവിനു വേണ്ടി *പ്രതിക്രമണം* തുടരണം. നിങ്ങൾ ഇത് ചെയ്യുമ്പോൾ, ആറ് മാസത്തെ അസുഖകരമായ വികാരങ്ങൾ ഒരു ദിവസം കൊണ്ട് നശിപ്പിക്കപ്പെടും. അര ദിവസം ചെയ്താലും മൂന്ന് മാസമെങ്കിലും ക്ലിയർ ആകും. വിവാഹത്തിന് മുമ്പ് നിങ്ങളുടെ ഭർത്താവുമായി എന്തെങ്കിലും അടുപ്പം ഉണ്ടായിരുന്നോ? ഇല്ല. അപ്പോൾ ഈ അറ്റാച്ച്മെന്റ് എപ്പോഴാണ് ആരംഭിച്ചത്? നിങ്ങൾ രണ്ടുപേരും വിവാഹ പന്തലിന് താഴെ പരസ്പരം എതിരായി ഇരുന്നു, നിങ്ങൾ സ്വയം ചിന്തിച്ചപ്പോൾ തീരുമാനിച്ചു, "ഇതാണ് എന്റെ ഭർത്താവ്. അയാൾ അൽപ്പം തടിച്ചതും കറുത്ത നിറം ഉള്ളവനുമാണ്." അയാളും തീരുമാനിച്ചു, "ഇതാണ് എന്റെ ഭാര്യ." ആ നിമിഷം മുതൽ "എന്റെ, എന്റെ" എന്ന ഈ കുരുക്കുകൾ ആരംഭിച്ചു. പതിനഞ്ച് വർഷമായി ഈ സിനിമ തുടരുന്നു, "അയാൾ എന്റേതല്ല, അയാൾ എന്റേതല്ല" എന്ന് നിങ്ങൾ പറഞ്ഞാൽ മാത്രമേ അത് അയവുള്ളതാകൂ. അപ്പോൾ മാത്രമേ, ഈ തെറ്റായ അറ്റാച്ച്മെന്റ് അവസാനിക്കൂ. ഈ അഭിപ്രായങ്ങൾ നിങ്ങളുടെ വിവാഹകാലം മുതൽ ഉയർന്നുവന്നതാണ്. മുൻവിധികൾ, "അയാൾ ഇങ്ങനെയാണ്. അയാൾ അങ്ങനെയാണ്," പിടിച്ചു. അവ എപ്പോഴെങ്കിലും അവിടെ ഉണ്ടായിരുന്നോ? ഇനി നിങ്ങൾ തീരുമാനിക്കണം, "അയാൾ എങ്ങനെയായാലും എനിക്ക് അയാൾ മാത്രം." നിങ്ങൾ തന്നെ അയാളെ തിരഞ്ഞെടുത്തു. നിങ്ങൾ ഇപ്പോൾ മറ്റൊരു ഭർത്താവിനെ ചോദിക്കുന്നത് ഉചിതമാണോ?

## [15] ഏറ്റവും വലിയ സ്നേഹത്തെ കുറിച്ചുള്ള തിരിച്ചറിവ്

ലൗകിക ജീവിതത്തിൽ "ഒരു സ്ത്രീയുടെ പ്രേമം വിലമതിക്കാവുന്നതല്ലേ?'' എന്ന് ആരെങ്കിലും ചോദിച്ചാൽ ഞാൻ പറയും, കൂടുന്നതും കുറയുന്നതുമായ പ്രേമം യഥാർത്ഥ പ്രേമമല്ല എന്ന്. ഒരു ജോഡി വജ്ജ്രം കൊണ്ടുള്ള കമ്മൽ വാങ്ങി കൊടുത്താൽ അവളുടെ പ്രേമം ഉയർന്നു പോകും. പിന്നീട് ഒരു മോതിരം വാങ്ങിക്കൊടുക്കാതിരുന്നാൽ അത് താഴ്ന്ന പോകും. ഇത് പ്രേമമല്ല.

**ചോദ്യകർത്താവ്:** കൂടാതെയും കുറയാതെയും ഇരിക്കുന്ന യഥാർത്ഥ പ്രേമത്തിന്റെ സ്വഭാവം എന്താണ്?

**ദാദാശ്രീ:** യഥാർത്ഥ പ്രേമം ഒരിക്കലും കൂടുകയും കുറയുകയും ഇല്ല. ഏതു തന്നെ സാഹചര്യമായാലും എന്തു തന്നെ സംഭവിച്ചാലും, യഥാർത്ഥ പ്രേമം അതുപോലെ തന്നെ നിലനിൽക്കും. നിങ്ങൾക്കു വേണ്ടി അവർ എന്തെങ്കിലും ചെയ്യുന്ന കാലത്തോളം നിങ്ങളുടെ സ്നേഹം നിലനിൽക്കുന്നു. എന്തെങ്കിലും ചെയ്യാതിരുന്നാൽ സ്നേഹം ഇല്ലാതാകുന്നു. എങ്ങനെ അതിനെ പ്രേമം എന്നു വിളിക്കും? സ്വാർത്ഥത ഇല്ലാത്തിടത്ത് നിങ്ങൾ പരിശുദ്ധമായ സ്നേഹം കാണും. എവിടെയാണ് നിങ്ങൾ സ്വാർത്ഥത കാണാതിരിക്കുക? "എന്റെ'', "നിന്റെ" എന്ന് ഇല്ലാത്തിടത്ത്! പക്ഷെ, എല്ലായിടത്തും "എന്റേയും നിന്റേയും" ഉണ്ട്. ***ജ്ഞാനം*** (ആത്മാവിനെ കുറിച്ചുള്ള അറിവ്) ഉള്ളിടത്ത് "എന്റെയും നിന്റേയും" ഇല്ല! *ജ്ഞാനം* ഇല്ലാത്തിടത്ത് എപ്പോഴും 'എന്റേയും' 'നിന്റേയും' ഉണ്ടായിരിക്കും.

ഇതെല്ലാം "തെറ്റായ വിശ്വാസങ്ങളാണ്''. "ഞാൻ ചന്ദുഭായ് ആണ്" എന്നത് തെറ്റായ വിശ്വാസമാണ്. പിന്നെ അയാളുടെ വീട്ടിൽ പോകുമ്പോൾ നാം ചോദിക്കും, "ഇതാരാണ്?'' അപ്പോൾ അയാൾ പറയും, "എന്നെ മനസ്സിലായില്ലേ?'' "ഞാൻ ഈ സ്ത്രീയുടെ ധനി (ഭർത്താവ്) ആണ്''. ഇതെല്ലാം തെറ്റായ വിശ്വാസങ്ങളാണ്. നിങ്ങൾ എന്തിനാണ് അവളുടെ യജമാനൻ (ഭർത്താവ്) ആവാൻ ശ്രമിക്കുന്നത്? ഇവളെന്റെ കൂട്ടുകാരിയാണ് (കമ്പാനിയൻ) എന്നു പറയുന്നതിൽ എന്താണ് തെറ്റ്?

**ചോദ്യകർത്താവ്:** ദാദാ അങ്ങ് വളരെ മോഡേൺ ആയ വാക്ക് ഉപയോഗിച്ചു.

**ദാദാശ്രീ:** പിന്നല്ലാതെ? എങ്കിൽ മാത്രമേ ഈ വാഗ്വാദങ്ങളെല്ലാം അവസാനിക്കൂ. രണ്ടു കൂട്ടുകാർ ഒരു മുറിയിൽ താമസിക്കുമ്പോൾ അവർ എല്ലാ ജോലികളും പരസ്പരം പങ്കുവെക്കും. അങ്ങനെയാണ് സൗഹൃദം നിലനിർത്തുന്നത്.

**ചോദ്യകർത്താവ്:** കൂട്ടുകെട്ടിൽ എന്തെങ്കിലും അഭിനിവേശമോ ആകർഷണമോ ഉണ്ടോ?

**ദാദാശ്രീ:** അതിൽ അറ്റാച്ച്മെന്റ് ഉണ്ട്, പക്ഷേ ആ അറ്റാച്ച്മെന്റ് തീ പോലെയല്ല. വാക്കുകളുടെ പിന്നിലെ ബലവും ശക്തിയും നിങ്ങൾ തിരിച്ചറിയേണ്ടതുണ്ട്. 'ഭർത്താവ്, 'ഭാര്യ' എന്നീ വാക്കുകൾ തീവ്രമായ അഭിനിവേശവും അറ്റാച്ച്മെന്റും കൊണ്ട് നിറഞ്ഞിരിക്കുന്നു, എന്നാൽ നിങ്ങൾ 'കൂട്ടുകാരൻ' എന്ന വാക്ക് ഉപയോഗിക്കുമ്പോൾ ആ അടുപ്പം ദുർബലമാകും.

ഇരുപത് വർഷം മുമ്പ് ഒരാൾക്ക് ഭാര്യയെ നഷ്ടപ്പെട്ടിരുന്നു. ആ സമയത്ത്, ഒരു കുട്ടി എന്റെ അടുത്ത് വന്ന് എന്നോട് ചോദിച്ചു: "ഞാൻ ഇയാളെ കരയിപ്പിക്കട്ടെ?" ഞാൻ അവനോട് ചോദിച്ചു, "കുട്ടി അത് എങ്ങനെ ചെയ്യും? ഈ പ്രായത്തിൽ അയാൾ കരയുകയില്ല. യുവാവ് മറുപടി പറഞ്ഞു, "കാത്തിരിക്കൂ, അയാൾ എത്രമാത്രം സെൻസിറ്റീവ് ആണെന്ന് നോക്കൂ." എന്നിട്ട് കുട്ടി ആ മനുഷ്യനോട് സംസാരിക്കാൻ തുടങ്ങി, "അമ്മാവാ, നിങ്ങളുടെ ഭാര്യ എന്തൊരു സ്ത്രീയായിരുന്നു, അവൾക്ക് എത്ര മഹത്തായ വ്യക്തിത്വമായിരുന്നു." ഇതു പറഞ്ഞപ്പോൾ വൃദ്ധൻ കരയാൻ തുടങ്ങി. എന്തൊരു മണ്ടൻ, അറുപതാം വയസ്സിലും ഭാര്യയെ ഓർത്ത് അയാൾ കരയുന്നു. ഈ ആളുകൾ എത്ര വിഡ്ഢികളാണ്? സിനിമ കാണുമ്പോളും ആളുകൾ കരയുന്നു, അല്ലേ? സിനിമയിൽ ആരെങ്കിലും മരിച്ചാൽ പ്രേക്ഷകർ കരയാൻ തുടങ്ങും.

**ചോദ്യകർത്താവ്:** എന്താണ് ഞങ്ങൾക്ക് ഈ അടുപ്പം അവസാനിപ്പിക്കാൻ കഴിയാത്തത്?

**ദാദാശ്രീ:** നിങ്ങൾക്കത് കളയാനാവില്ല. നിങ്ങൾ "എൻ്റെ എൻ്റെ" എന്നു പറഞ്ഞുകൊണ്ട് സൃഷ്ടിച്ചത്, "എൻ്റെയല്ല,

എൻ്റെയല്ല" എന്നു പറഞ്ഞാൽ മാത്രമേ ഇല്ലാതാവൂ. നിങ്ങൾ ചുറ്റിയ ചുറ്റുകളെല്ലാം അഴിച്ചു കളയണം. ഇതെല്ലാം ആസക്തികളാണ്. ഇതിലൊന്നും യഥാർത്ഥ ജീവിതത്തിൻ്റെ ഒരു ഘടകവും ഇല്ല. ഇതെല്ലാം ചാവി കൊടുത്തു വിട്ട പാവകളാണ്.

ആസക്തിയുള്ളിടത്തെല്ലാം കുറ്റപ്പെടുത്തലുകളും ഉണ്ടാകും. അതാണ് ആസക്തിയുടെ സ്വഭാവം. ആളുകൾ പരസ്പരം കുറ്റപ്പെടുത്തുമ്പോൾ ചില കാര്യങ്ങൾ ചെയ്യുന്നത്, അല്ലെങ്കിൽ ഒരു പ്രത്യേക രീതിയിൽ പെരുമാറുന്നത് അറ്റാച്ച്മെന്റ് മൂലമാണ്. ആളുകൾ ഇത്തരം കാര്യങ്ങൾ പറയാറില്ലേ? അറ്റാച്ച്മെന്റ് കൊണ്ടാണ് അവർ ഇത്തരം കാര്യങ്ങൾ പറയുന്നത്.

ഇന്ന് പെൺകുട്ടികൾ തങ്ങളുടെ ഭർത്താക്കന്മാരെ സൂക്ഷ്മപരിശോധനയ്ക്ക് ശേഷം തിരഞ്ഞെടുക്കുന്നു, എന്നാൽ പിന്നീട് അവരോട് ദേഷ്യപ്പെടുന്നു. അവർ ഭർത്താക്കന്മാരുമായി വഴക്കിടാറില്ലേ? അപ്പോൾ നിങ്ങൾക്ക് അതിനെ സ്നേഹം എന്ന് വിളിക്കാൻ കഴിയില്ല, അല്ലേ? സ്നേഹം അചഞ്ചലമായിരിക്കണം. എപ്പോൾ കണ്ടാലും ഒരേ സ്നേഹം. അവിടെയാണ് ആശ്വാസം കണ്ടെത്തുക. ഇവിടെ നിങ്ങൾക്ക് അവളോട് സ്നേഹം ഉണ്ടായിരിക്കാം, പക്ഷേ അടുത്ത ദിവസം അവൾ ആക്രോശിച്ചാൽ, നിങ്ങൾ സ്വയം ചിന്തിക്കും, "ഈ സ്നേഹം നരകത്തിലേക്ക്. അഴുക്കുചാലിൽ ഇടൂ! സദാസമയവും പരിഹസിച്ചുകൊണ്ട് അവൾ നടക്കുമ്പോൾ അത്തരമൊരു സ്നേഹം കൊണ്ട് എന്ത് പ്രയോജനം? നിങ്ങൾ എന്ത് ചിന്തിക്കുന്നു?

അമിതമായ സ്നേഹം (ആസക്തിയോടും പ്രതീക്ഷകളോടും കൂടിയ സ്നേഹം; വ്യവസ്ഥകളോടുകൂടിയ സ്നേഹം) ഉള്ളിടത്തെല്ലാം വെറുപ്പിന്റെയും വികർഷണത്തിന്റെയും അടിയൊഴുക്ക് നില നിൽക്കുന്നതാണ് മനുഷ്യ സ്വഭാവം.

രണ്ടുപേരും കൂടി സിനിമക്കു പോകുമ്പോൾ, അവർ പരസ്പരാകർഷണം കൊണ്ട് ഉത്തേജിതരായിരിക്കും. സിനിമ കണ്ട് മടങ്ങുമ്പോൾ വികർഷണം ആരംഭിക്കുന്നു. അവർ പരസ്പരം പോരാട്ടം തുടങ്ങും. അയാൾ പറയും, "നിനക്കൊരു ബോധവുമില്ല." അവൾ പറയും "പിന്നെ..... നിങ്ങൾക്കെന്ത് വിവരമാണുള്ളത്?" ഇങ്ങനെ

പരസ്പരം സംസാരിച്ചുകൊണ്ടും വഴക്കുകൂടിക്കൊണ്ടും അവർ വീട്ടിലെത്തും. അയാൾ ബോധം അന്വേഷിക്കുന്നു, അവൾ വിവരം അന്വേഷിക്കുന്നു.

യഥാർത്ഥ സ്നേഹം കൊണ്ട് മാത്രമേ ഒരാൾക്ക് മെച്ചപ്പെടാൻ കഴിയൂ. ഇവരെല്ലാം എന്റെ സ്നേഹം അനുഭവിക്കുകയും, സ്വയം മെച്ചപ്പെടുത്തുകയും ചെയ്തു. സ്നേഹമാണ് എന്റെ യഥാർത്ഥ സ്വഭാവം, അതിനാൽ വിയോജിപ്പിന് സാധ്യതയില്ല. ഞാൻ ആളുകളോട് കാര്യങ്ങൾ പറയുമ്പോഴെല്ലാം, ഞാൻ സംസാരിക്കുന്നത് സ്നേഹമല്ലാതെ മറ്റൊന്നുമല്ല, അതുകൊണ്ടാണ് ഒന്നും നശിപ്പിക്കാത്തത്. ഇഷ്ടക്കേടിന്റെ ഒരു സൂചനയെങ്കിലും ഞാൻ സംസാരിച്ചാൽ, അത് എല്ലാം നശിപ്പിക്കും.

**ചോദ്യകർത്താവ്:** യഥാർത്ഥ പ്രേമവും ആസക്തിയിൽ നിന്നുള്ള പ്രേമവും തമ്മിലുള്ള വ്യത്യാസം വിശദീകരിച്ചു തരുമോ?

**ദാദാശ്രീ:** പ്രേമത്തിന്റെ സ്വാഭാവികമായ അതിര് വിട്ടു പോകുന്നതാണ്, ആസക്തിയിൽ നിന്നും ആകർഷണത്തിൽ നിന്നും ഉള്ള പ്രേമം. ലോകം പ്രേമം എന്നു പറയുന്നത് ഇതിനെയാണ്. അത് വികർഷണത്തിലേക്ക് നീങ്ങുന്ന താൽക്കാലികമായ ആകർഷണമാണ്.

ഈ ആകർഷണവും, 'പ്രേമം' എന്ന് വിളിക്കപ്പെടുന്നതും ഒരു കാന്തവും സൂചിയും തമ്മിലുള്ള ആകർഷണം പോലെയാണ്. അതിൽ പ്രണയം എന്നൊന്നില്ല. ഒരു സൂചിയും കാന്തവും തമ്മിലുള്ള ആകർഷണത്തിന് സമാനമാണ് പുരുഷനെയും സ്ത്രീയെയും ആകർഷിക്കുന്ന ആന്തരിക ശക്തി. ഈ പ്രതിഭാസത്തെക്കുറിച്ച് അറിയാതെ, തന്നെ വലിക്കുന്നത് പ്രേമമാണെന്ന് അവർ കരുതുന്നു. ഉണർന്നിരിക്കുന്ന ഒരു *ജ്ഞാനിയുടെ* ഹൃദയത്തിലാണ് യഥാർത്ഥ '*പ്രേമം*' നിലനിൽക്കുന്നത്.

പരിശുദ്ധ *പ്രേമം* പരിപൂർണ്ണമായ ആത്മാവാണ്. പരിപൂർണ്ണമായ ആത്മാവിന് വേറെ ഒരു നിർവചനമില്ല. അന്തിമമായ സമാധാനവും ഐക്യവും അവിടെയാണ് ഇരിക്കുന്നത്. അവിടെ മാത്രമേ ഹൃദയത്തിന് വിശ്രമിക്കാനാവൂ. രണ്ടു തരത്തിൽ ഹൃദയത്തിന് ആശ്വാസമുണ്ടാവും, ഒരു സ്ത്രീയിലൂടെയും, ഒരു

*ജ്ഞാനി*യിലൂടെയും. സ്ത്രീ നിങ്ങളെ ലോകത്തിലേക്ക് തള്ളിയിടും. ***ജ്ഞാനി*** നിങ്ങളെ ലൗകിക ജീവിതത്തിൽ നിന്നും മുക്തമാക്കും. നിങ്ങളെ എന്നെന്നേക്കുമായി ***മോക്ഷത്തിൽ*** എത്തിക്കും.

കോപം, അഹങ്കാരം, അത്യാഗ്രഹം, ആസക്തി എന്നിവയില്ലാത്ത പ്രേമം, ലൈംഗിക ലിംഗഭേദങ്ങൾക്ക് അതീതമായ പ്രേമം, സ്ഥിരമായി നിലനിൽക്കുന്ന പ്രേമം, കുറയുകയോ വർദ്ധിക്കുകയോ ചെയ്യാത്ത പ്രേമത്തെ 'ശുദ്ധമായ പ്രേമം' (pure love) എന്ന് വിളിക്കുന്നു. ഇതാണ് *ജ്ഞാനിയുടെ* പ്രേമം. ഇവിടെയാണ് ഹൃദയം വിശ്രമിക്കുന്നത്.

***ഞാൻ പരിശുദ്ധ പ്രേമത്തിൻ്റെ മൂർത്തരൂപമാണ്. ഈ പ്രേമത്തിന്റെ ലഹരി നിങ്ങൾ അനുഭവിച്ചാൽ നിങ്ങൾ ലോകത്തെ മറക്കുന്നു.*** ഈ പ്രേമം കണ്ടെത്തു. അതിന്റെ ലഹരി അനുഭവിക്കൂ. നിങ്ങളുടെ ലൗകിക ജീവിതം വളരെ സുഖകരവും ഐക്യവുമുള്ളതായി മാറും.

## [16] വിവാഹം ഒരു പ്രോമിസറി നോട്ടാണ് - കൊടുക്കാമെന്ന് വാഗ്ദാനം ചെയ്തിരിക്കുന്നു.

1943-ൽ ഹിരാബയ്ക്ക് ഗ്ലോക്കോമ ബാധിച്ച് അവളുടെ ഒരു കണ്ണ് നഷ്ടപ്പെട്ടു. ഈ അവസ്ഥ ശരിയാക്കാനുള്ള ശ്രമത്തിനിടെ അവളുടെ കണ്ണിന് കൂടുതൽ കേടുപാടുകൾ സംഭവിച്ചു.

ആളുകൾ ചിന്തിക്കാൻ തുടങ്ങി, "ഇപ്പോൾ നമുക്ക് ഒരു പുതിയ വരൻ ഉണ്ട്. നമുക്ക് അവനെ വീണ്ടും വിവാഹം കഴിപ്പിക്കാം". അക്കാലത്ത് വിവാഹം കഴിക്കാൻ സാധ്യതയുള്ള ധാരാളം വധുക്കൾ ഉണ്ടായിരുന്നു. വരൻ എങ്ങനെയായാലും പെൺമക്കളെ കല്യാണം കഴിപ്പിക്കണം എന്നായിരുന്നു അന്നത്തെ മാതാപിതാക്കളുടെ നിലപാട്. 1944-ൽ എനിക്ക് മുപ്പത്തിയാറു വയസ്സായിരുന്നു. ദാദായുടെ പട്ടണമായ ഭാധരനിൽ നിന്നുള്ള ഒരു പട്ടേൽ ഒരു ദിവസം തന്റെ ഭാര്യയുടെ സഹോദരന് ഒരു മകളുണ്ടെന്ന് പറഞ്ഞ് എന്നെ സമീപിച്ചു. എന്തിനാണ് എന്റെ അടുത്ത് വന്നതെന്ന് ഞാൻ

അദ്ദേഹത്തോട് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു, "നിങ്ങൾക്ക് ഇപ്പോൾ ഒരു അപകടമുണ്ടായി. ഒന്നാമതായി, ഹീരാബയുടെ കണ്ണ് നഷ്ടപ്പെട്ടു, അതിലുപരി നിങ്ങൾക്ക് കുട്ടികളില്ല". ഞാൻ അയാളോട് പറഞ്ഞു, "എനിക്ക് കുട്ടികളില്ല, പക്ഷേ സമ്പത്തിന്റെ കാര്യത്തിൽ എനിക്ക് സ്വത്തുക്കളൊന്നുമില്ല. എനിക്ക് ആകെയുള്ളത് ഒരു ചെറിയ തുണ്ട് ഭൂമിയും തലയ്ക്ക് മുകളിലുള്ള ഒരു മേൽക്കൂരയും മാത്രമാണ്. എനിക്ക് പിൻതലമുറയ്ക്ക് ഒരു എസ്റ്റേറ്റും ഇല്ലായിരുന്നു. എന്നാലും എന്തിനാ ഇതൊക്കെ എന്നോട് ചോദിക്കുന്നത്? ഹീരാബയെ വിവാഹം കഴിച്ച ദിവസം ഞാൻ അവളോട് ഒരു വാക്ക് കൊടുത്തിരുന്നു. അപ്പോൾ അവളുടെ കണ്ണ് നഷ്ടപ്പെട്ടാൽ ഇനി എന്ത് ചെയ്യും? അവളുടെ രണ്ട് കണ്ണുകളും നഷ്ടപ്പെട്ടാലും "ഞാൻ അവളുടെ കൈപിടിച്ച് അവളെ നയിക്കും".

**ചോദ്യകർത്താവ്:** ഞങ്ങൾ രണ്ടുപേരും വിവാഹത്തിന് ശേഷം പരസ്പരം നന്നായി അറിഞ്ഞു, പരസ്പരം തിരഞ്ഞെടുക്കുന്നതിൽ ഞങ്ങൾക്ക് പിഴവ് സംഭവിച്ചതായി ഇപ്പോൾ ഞങ്ങൾക്ക് തോന്നുന്നു. ഞങ്ങൾ പരസ്പരം പൊരുത്തപ്പെടുന്നില്ല. ഞങ്ങൾക്ക് സന്തുഷ്ടരായിരിക്കാൻ പരസ്പരം ഇണങ്ങിച്ചേരാൻ ഞങ്ങൾ എന്താണ് ചെയ്യേണ്ടത്?

**ദാദാശ്രീ:** നിങ്ങൾ ഇതുവരെ പറഞ്ഞ എല്ലാ വാചകങ്ങളും തെറ്റാണ്. ആദ്യവാചകത്തിൽ നിങ്ങൾ പറഞ്ഞു വിവാഹശേഷം നിങ്ങൾ പരസ്പരം നന്നായി അറിഞ്ഞു, എന്നിരുന്നാലും ഇത് സത്യമല്ല. നിങ്ങൾ ഒന്നും അറിഞ്ഞിട്ടില്ല. നിങ്ങൾ പരസ്പരം അറിഞ്ഞിരുന്നുവെങ്കിൽ പ്രശ്നങ്ങളൊന്നും ഉണ്ടാവുമായിരുന്നില്ല.

എന്റെ ഇടപെടുന്ന ബുദ്ധിയിൽ നിന്ന് മുക്തി നേടിയതിന് ശേഷം എന്റെ വിവാഹത്തിലെ എല്ലാ തർക്കങ്ങളും ഞാൻ നിർത്തി. അപ്പോഴാണ് എനിക്ക് എന്റെ ഭാര്യയെ ശരിക്കും അറിയാൻ കഴിഞ്ഞത്. എപ്പോഴാണ് ഞാൻ ഹീരാബയെ മനസ്സിലാക്കിയത്? എനിക്ക് അറുപത് വയസ്സുള്ളപ്പോൾ. ഞാൻ പതിനഞ്ചാം വയസ്സിൽ വിവാഹിതനായി, അങ്ങനെ നാൽപ്പത്തിയഞ്ച് വർഷത്തോളം

ഞാൻ സൂക്ഷ്മമായി നിരീക്ഷിച്ചു, അപ്പോൾ മാത്രമാണ് അവൾ എങ്ങനെയുള്ളവളാണെന്ന് എനിക്ക് മനസ്സിലായത്.

**ചോദ്യകർത്താവ്:** *ജ്ഞാനം* നേടിയ ശേഷമാണ് അങ്ങക്ക് അവരെ മനസ്സിലായത്, അല്ലേ?

**ദാദാശ്രീ:** അതെ. ജ്ഞാനം നേടിയതിനുശേഷം എനിക്കവളെ മനസ്സിലായി. അതല്ലെങ്കിൽ ഒരാൾക്ക് മനസ്സിലാവുകയേ ഇല്ല. ഒരു വ്യക്തിക്ക് തന്റെ ഭാര്യയെ മനസ്സിലാക്കാനോ കാണാനോ ഉള്ള കഴിവില്ല. ഭാര്യയുടെ കാര്യം വിടൂ. ഒരു പുരുഷന് സ്വയം താനാരാണ്, എന്താണ് എന്നൊന്നും മനസ്സിലാക്കാൻ കഴിയില്ല. അതുകൊണ്ട് "ഞങ്ങൾ പരസ്പരം അറിഞ്ഞു" എന്ന വാചകത്തിന് ഒരു അർത്ഥവുമില്ല. പരസ്പരം തിരഞ്ഞെടുക്കുന്നതിൽ ഒരു തെറ്റും സംഭവിച്ചിട്ടില്ല.

**ചോദ്യകർത്താവ്:** എങ്ങനെ അറിയാം എന്നെനിക്കു വിശദീകരിച്ചു തരൂ. എങ്ങനെ ഒരാൾക്ക് സാവധാനം സൂക്ഷ്മമായി പ്രേമത്തോടെ അവളെ മനസ്സിലാക്കാം? തന്റെ ഭാര്യക്കു വേണ്ടി പുരുഷന് അതെങ്ങനെ ചെയ്യാം എന്നു വിശദീകരിച്ചു തരൂ.

**ദാദാശ്രീ:** എപ്പോഴാണ് നിങ്ങൾക്ക് മനസ്സിലാവുക? അവളെ നിങ്ങൾ നിങ്ങൾക്കു തുല്യമാക്കുമ്പോൾ. നിങ്ങൾക്ക് അടുത്തു തന്നെ അവൾക്ക് സ്ഥാനം നൽകൂ. പടവെട്ടു കളിക്കുമ്പോൾ ഇരുഭാഗത്തിനും തുല്യമായ അവകാശങ്ങളും ഊഴങ്ങളും ഉണ്ടാവുമ്പോൾ മാത്രമേ കളി ആസ്വദിക്കാനാവൂ. എന്നാൽ, വിവാഹത്തിൽ, നിങ്ങൾ പുരുഷന്മാർ എവിടെയാണ് തുല്യാവകാശം നല്കുന്നത്? ഞാൻ തുല്യമായ അവകാശം നല്കുന്നു.

**ചോദ്യകർത്താവ്:** അങ്ങ് അതെങ്ങനെയാണ് ചെയ്യുന്നത്? പ്രായോഗികമായി അതെങ്ങനെ ചെയ്യാം?

**ദാദാശ്രീ:** മനസ്സിൽ പോലും, നിങ്ങൾ അവളെ വേറെ ആളായി കണക്കാക്കാൻ പാടില്ല, അല്ലെങ്കിൽ നിങ്ങളിൽ നിന്നും വേർപെട്ടവളാണ് എന്നവൾക്ക് തോന്നാൻ പാടില്ല. അവളുടെ വാക്കുകൾക്ക് അനുയോജ്യമായി തോന്നിയില്ലെങ്കിലും നിങ്ങൾ അവളെ തുല്യമായി കണക്കാക്കണം; അങ്ങനെ നിങ്ങൾ അവളിൽ ഒരു തരത്തിലുള്ള സമ്മർദ്ദവും ഉണ്ടാക്കുകയില്ല.

അതുകൊണ്ട് മറ്റേ ആളുടെ ***പ്രകൃതി*** മനസ്സിലാക്കുക. നിങ്ങൾക്ക് സഹായകമായ മറ്റെന്തെങ്കിലും മാർഗ്ഗം കണ്ടെത്താൻ ശ്രമിക്കുക. ആളുകളെ കൊണ്ട് കാര്യങ്ങൾ ചെയ്യാൻ ഞാൻ വ്യത്യസ്തമായ മാർഗ്ഗങ്ങൾ ഉപയോഗിക്കില്ലേ? ഞാൻ പറയുന്നതു പോലെ ആളുകൾ ചെയ്യുന്നില്ലേ? അവർ ചെയ്യുന്നുണ്ട്. അത് എന്റെ നൈപുണ്യം കൊണ്ടല്ല. ഞാൻ വ്യത്യസ്തമായ മാർഗ്ഗങ്ങൾ സ്വീകരിക്കുന്നതു കൊണ്ടാണ്. അവരിൽ എന്തെങ്കിലും സമ്മർദ്ദം ചെലുത്തുന്നുണ്ട് എന്ന് അവർക്ക് തോന്നുന്നില്ല.

വീട്ടിലിരിക്കാൻ ഇഷ്ടമല്ലെങ്കിലും നിങ്ങൾ പറയണം, "നിൻ്റെ അടുത്ത് നിന്നും പോകാൻ എനിക്ക് ഇഷ്ടമല്ല" എന്ന്. എങ്കിൽ മാത്രമേ നിങ്ങൾക്ക് മുക്തി ലഭിക്കൂ. ഇപ്പോൾ നിങ്ങൾ ദാദായെ കണ്ടുമുട്ടിയിരിക്കുന്നു. അതുകൊണ്ട് തീർച്ചയായും നിങ്ങൾക്ക് മോക്ഷം ലഭിക്കും.

**ചോദ്യകർത്താവ്:** അങ്ങ് ഹീരാബയോട് അങ്ങനെ പറയാറുണ്ടോ?

**ദാദാശ്രീ:** ഞാൻ ഇപ്പോഴും ഹീരാബയോട് അങ്ങനെ പറയും.

എന്റെ പ്രായത്തിലും ഞാൻ ഹീരാബയോട് പറയും, "ഞാൻ നിന്നിൽ നിന്ന് അകന്നിരിക്കുന്നത് എനിക്കിഷ്ടമല്ല." അവൾ ഒരു പക്ഷെ മനസ്സിൽ ചോദിക്കുന്നുണ്ടാവും, "എനിക്കത് ഇഷ്ടമാണല്ലോ, എന്താണ് അദ്ദേഹത്തിന് ഇഷ്ടമല്ലാത്തത്?" ഈ രീതിയിൽ നിങ്ങൾ സംസാരിക്കുമ്പോൾ നിങ്ങളുടെ കുടുംബത്തിൽ നല്ല ഐക്യമുണ്ടാവും. കുറച്ച് ക്രീം അതിൽ ഒഴിക്കൂ. ഭാര്യയുമായുള്ള നിങ്ങളുടെ ജീവിതം സമ്പന്നമാക്കൂ. അതല്ലെങ്കിൽ അത് വളരെ വരണ്ടുപോകും. കുറച്ച് നല്ല വികാരങ്ങൾ അതിൽ കൂട്ടിച്ചേർക്കൂ. ഞാൻ ഇവിടെ സംസാരിക്കുമ്പോൾ, അവൾ (ഹീരാബ) അവിടെ ഇരിക്കുന്നുണ്ട്. അവൾ എന്നോടു ചോദിക്കുന്നു, "നിങ്ങളുടെ ചിന്തകളിൽ ഞാൻ വരുന്നുണ്ടോ?" ഞാൻ പറയും, "ഉണ്ട്. വളരെയേറെ വരുന്നുണ്ട്. ഈ ആളുകളൊക്കെ എൻ്റെ മനസ്സിൽ വരുന്നുണ്ട്. പിന്നെ എന്താ നീ മാത്രം വരാതിരിക്കാൻ?" ശരിക്കും അവൾ എൻ്റെ മനസ്സിലുണ്ട്.

ഞങ്ങളുടെ ജീവിതം ഒരു മാതൃകയാണ്. ഹീരാബ പോലും നേരത്തെ വീട്ടിൽ വരൂ എന്നു പറയും.

എപ്പോഴാണ് ഒരാൾ ഭർത്താവിന്ടെ ഭാഗം നന്നായി നിറവേറ്റി എന്നു പറയാനാവുക? ഭാര്യക്ക് അയാളോട് നിരന്തരം ബഹുമാനം വളരുമ്പോഴാണ് അത്. ഒരു ഭർത്താവ് എങ്ങനെ ആയിരിക്കണം? അയാൾ അവളിലോ കുട്ടികളിലോ ഒരു വിഷമവും ഉണ്ടാവാതെ നോക്കണം. ഭാര്യ എങ്ങനെയായിരിക്കണം? അവൾ ഒരിക്കലും അയാൾക്ക് പ്രശ്നങ്ങൾ ഉണ്ടാക്കരുത്. അവൾ നിരന്തരം ഈ ബോധത്തോടെ ആയിരിക്കണം ജീവിക്കുന്നത്.

## [17] ഭാര്യയുമായി വഴക്കുകൾ

ഭാര്യാഭർത്താക്കന്മാർ തമ്മിൽ വാക്കുതർക്കം ഉണ്ടാകുമ്പോൾ അത് പൊതുവെ ഉപരിപ്ലവമാണ്. ഉള്ളിൽ നിന്ന് ഒരു പ്രതികാരവും അവർ ഉൾക്കൊള്ളുന്നില്ല. നിങ്ങൾ ഇടപെടുകയും ഇടയ്ക്ക് വരികയും ചെയ്താൽ, അവർ അവരുടെ ജോലി പൂർത്തിയാക്കും, പക്ഷേ ഒടുവിൽ അവർ എപ്പോഴും ഒരുമിച്ച് നിൽക്കും. വേർപിരിയലിൽ കലാശിക്കാത്ത വഴക്കുകൾ കേവലം തത്തയുടെ സംസാരങ്ങളും തത്തയുടെ വഴക്കുകളും മാത്രമാണ്. ഇവ രണ്ടും ഒരു തത്തയുടെ വഴക്കിലാണെന്നും അവരെ ഗൗരവമായി കാണേണ്ടതില്ലെന്നും ഞാൻ പെട്ടെന്ന് തിരിച്ചറിയും.

നിങ്ങളുടെ ഭാര്യയെയോ വേലക്കാരിയെയോ കുട്ടികളെയോ ഒരു മണിക്കൂർ മാത്രം ശകാരിച്ചാൽ, അടുത്ത ജന്മത്തിൽ അവർ നിങ്ങളുടെ ഭാര്യയായോ അമ്മായിയമ്മയായോ നിങ്ങളുടെ അടുക്കൽ വന്ന് ജീവിതകാലം മുഴുവൻ നിങ്ങളെ ശല്യപ്പെടുത്തും. നീതി എപ്പോഴും ഉണ്ട്. നിങ്ങൾക്ക് ഈ കഷ്ടപ്പാടുകൾ ഒഴിവാക്കാൻ കഴിയില്ല. നിങ്ങൾ ആർക്കെങ്കിലും ദുരിതം സൃഷ്ടിച്ചാൽ, അതേ ഡോസ് നിങ്ങൾക്ക് തിരികെ ലഭിക്കും. മറ്റുള്ളവർക്ക് നൽകിയ ഒരു മണിക്കൂറിന്റെ ദുരിതം നിങ്ങൾക്ക് ജീവിതകാലം മുഴുവൻ വേദന നൽകും. അപ്പോൾ നിങ്ങൾ പരാതിപ്പെടും, "എന്റെ ഭാര്യ നല്ലവളല്ല, അവൾ എന്നെ ശല്യപ്പെടുത്തുന്നു. എന്തുകൊണ്ടാണ് നിങ്ങളുടെ ദുരിതത്തിന് കാരണം എന്ന് ഭാര്യ സ്വയം ചിന്തിച്ചേക്കാം. അവളും കഷ്ടപ്പെടുന്നു. പക്ഷേ ഒരു വഴിയുമില്ല. അപ്പോൾ ഞാൻ ഈ മനുഷ്യനോട് ചോദിച്ചാൽ, "നീ

അവളെ നിന്റെ ഭാര്യയായി തിരഞ്ഞെടുത്തോ അതോ അവൾ നിന്നെ അവളുടെ ഭർത്താവായി തിരഞ്ഞെടുത്തോ?" അയാൾ അവളെ തിരഞ്ഞെടുത്തു എന്ന് പറയും. പിന്നെ എന്തിനാണ് അവളെ കുറ്റപ്പെടുത്തുന്നത്? പിന്നീട്, നിങ്ങൾ അവളെ അനുയോജ്യമല്ലെന്ന് കണ്ടാൽ അത് അവളുടെ തെറ്റല്ല. അവൾക്ക് എവിടെ പോകാനാകും?

**ചോദ്യകർത്താവ്:** കാര്യം അവസാനിപ്പിക്കാനായി ഒരാളോട് സംസാരം നിർത്തിയാൽ പ്രശ്നം അവസാനിക്കുമോ?

**ദാദാശ്രീ:** ഇല്ല. അത് അവസാനിക്കില്ല. നിങ്ങൾ അയാളെ കണ്ടുമുട്ടിയാൽ, നിങ്ങൾ അയാളോട് എങ്ങനെയുണ്ട് എന്ന് വിശേഷങ്ങൾ അന്വേഷിക്കണം. അയാൾ അൽപ്പം ഉച്ചത്തിൽ സംസാരിക്കുകയും കോപം പ്രകടിപ്പിക്കുകയും ആണെങ്കിൽ, നിങ്ങൾ ശാന്തമായി സമഭാവത്തിൽ കാര്യം അവസാനിപ്പിക്കണം. ഇപ്പോഴല്ലെങ്കിൽ എപ്പോഴെങ്കിലും നിങ്ങൾക്ക് അതിനെ നേരിടേണ്ടി വരും. നിങ്ങൾ അതിനെക്കുറിച്ച് സംസാരിക്കുന്നില്ല എന്നത് ആ പ്രശ്നം അവസാനിച്ചു എന്ന് അർത്ഥമാകുമോ? പ്രശ്നങ്ങൾ പരിഹരിക്കപ്പെടാത്തതുകൊണ്ടാണ് ആളുകൾ സംസാരിക്കാത്തത്. ആളുകൾ സംസാരിക്കുന്നതു നിർത്തിയാൽ അതിൻ്റെ അർത്ഥം വലിയൊരു ഭാരം നിലനിൽക്കുന്നു എന്നാണ്. അവരുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ കഴിയാത്തതിൻ്റെ ഭാരം. നിങ്ങൾ ഉടനെ അയാളെ തടഞ്ഞു നിർത്തി ചോദിക്കണം, "പറയൂ, എന്റെ ഭാഗത്തു നിന്നും തെറ്റുപറ്റിയോ? എനിക്കെപ്പോഴും തെറ്റുകൾ പറ്റും. നിങ്ങൾ വിദ്യാഭ്യാസമുള്ളവനും സമർത്ഥനുമാണ്. നിങ്ങളിൽ നിന്നും തെറ്റുകളൊന്നും സംഭവിക്കില്ല. എനിക്കു വിദ്യാഭ്യാസം കുറവാണ്. എനിക്കെപ്പോഴും തെറ്റുകൾ പറ്റുന്നു." നിങ്ങൾ അയാളോട് ഈ രീതിയിൽ സംസാരിക്കണം, അങ്ങനെ അയാൾ സന്തോഷവാനായിരിക്കുകയും ചുറ്റും വരുകയും ചെയ്യും.

**ചോദ്യകർത്താവ്:** അങ്ങനെയൊക്കെ പറഞ്ഞിട്ടും അയാൾ വഴിക്കു വരുന്നില്ലെങ്കിൽ എന്തു ചെയ്യണം?

**ദാദാശ്രീ:** അയാൾ തണുക്കുന്നില്ലെങ്കിൽ നിങ്ങൾക്ക് എന്തു ചെയ്യാനാവും? നിങ്ങൾ നിങ്ങൾക്ക് ചെയ്യാവുന്നത് ചെയ്തു സ്വയം സ്വതന്ത്രനാവൂ. വേറെ എന്തു പരിഹാരമാണ് ഉള്ളത്? ഒരു ദിവസം

അയാൾ തണുക്കും. അവനോട് കടന്നു പോകാൻ പറഞ്ഞ് തണുപ്പിക്കാൻ നോക്കിയാൽ അത് നടക്കുന്ന കാര്യമല്ല. ഇന്ന് അയാൾ ശാന്തനായി എന്നു തോന്നിയേക്കാം. എന്നാൽ അയാൾ അത് മനസ്സിൽ കുറിച്ചു വെച്ചിരിക്കും. ഒരു ദിവസം നിങ്ങൾ ശാന്തനായിരിക്കുമ്പോൾ അയാൾ അതെല്ലാം എടുത്തു പുറത്തിടും. ഈ ലോകം മുഴുവനും പ്രതികാരമാണ്. എല്ലാ ജീവജാലങ്ങളും പ്രതികാരം നിലനിർത്തുന്നു എന്നത് പ്രകൃതിനിയമമാണ്. ഈ പ്രതികാരത്തിന്റെ പരമാണുക്കൾ അവർ നിലനിർത്തുന്നു. എല്ലാ സംഘർഷങ്ങളും പരിഹരിച്ച് അവസാനിപ്പിക്കാൻ നിങ്ങൾ എപ്പോഴും ശ്രമിക്കണം.

**ചോദ്യകർത്താവ്:** അപ്പോൾ ഞങ്ങൾ ഒന്നും പറയാൻ പാടില്ല എന്നാണോ?

**ദാദാശ്രീ:** വേണം. നിങ്ങൾ തീർച്ചയായും പറയണം. പക്ഷെ, മറ്റെ ആൾ ഹൃദയപൂർവം സ്വീകരിക്കുന്നു എങ്കിൽ മാത്രം. അതല്ലെങ്കിൽ നായയെപ്പോലെ കുരച്ചിട്ട് എന്താണ് കാര്യം? നിങ്ങൾ സംസാരിക്കുന്നത് മറ്റേ ആൾക്ക് സ്വീകാര്യമായിരിക്കണം.

**ചോദ്യകർത്താവ്:** പക്ഷെ അയാൾ കളവു പറയുകയാണെങ്കിൽ ഞാൻ എന്തു ചെയ്യണം?

**ദാദാശ്രീ:** അയാൾ നുണ പറയുകയാണോ അല്ലയോ എന്ന് നിങ്ങൾ അന്വേഷിക്കേണ്ട കാര്യമില്ല. അയാൾ നുണ പറഞ്ഞാലും സത്യം പറഞ്ഞാലും അത് അയാളുടെ ഉത്തരവാദിത്തമാണ്.

**ചോദ്യകർത്താവ്:** ഞങ്ങൾക്ക് അത് വേണ്ട രീതിയിൽ പറയാൻ അറിയില്ലയെങ്കിൽ , ഞങ്ങൾ നിശ്ശബ്ദരായിരിക്കണോ?

**ദാദാശ്രീ:** നിശ്ശബ്ദരായി എന്ത് സംഭവിക്കുന്നു എന്ന് നിരീക്ഷിക്കുക. ഒരു സിനിമയിൽ കുട്ടികൾ വീഴുന്നതു കണ്ടാൽ നിങ്ങൾ എന്തു ചെയ്യും? എല്ലാവർക്കും എന്തെങ്കിലും ഒക്കെ പറയാനുള്ള അവകാശം ഉണ്ട്. പക്ഷെ അവരുടെ അവകാശം കൂടുതൽ ഉരസലും സംഘർഷവും ഉണ്ടാവാത്ത തരത്തിൽ മാത്രമേ പാടുള്ളൂ. ഒരു പ്രശ്നം വഷളാക്കുന്ന തരത്തിൽ എന്തും വിളിച്ചു പറയുന്നത് വിഡ്ഢിത്തമാണ്.

നിങ്ങളുടെ വാക്കുകൾ യഥാർത്ഥ പ്രേമം നിറഞ്ഞതാണെങ്കിൽ, നിങ്ങൾ വഴക്കു പറഞ്ഞാലും അവർക്ക് വേദനിക്കില്ല.

**ചോദ്യകർത്താവ്:** അതെ. അത് വളരെ പ്രധാനപ്പെട്ട കാര്യമാണ്.

**ദാദാശ്രീ:** നിങ്ങൾ രാഗ-ദ്വേഷങ്ങളുടെ ദൗർബല്യത്തിൽ നിന്നും മുക്തനായാൽ ആളുകളോട് പോകാൻ പറഞ്ഞാലും ഒരു പ്രശ്നവും ഉണ്ടാവില്ല. ഈ ദൗർബല്യമാണ് പ്രശ്നം.

**ചോദ്യകർത്താവ്:** ഞങ്ങൾ വീട്ടിലൊരാളോടും വഴക്കോ വാഗ്വാദങ്ങളോ ആരംഭിക്കാൻ ആഗ്രഹിക്കുന്നില്ലെങ്കിലും, വീട്ടിലുള്ള മറ്റുള്ളവർ എന്നും എന്തെങ്കിലും ഒക്കെ നിരന്തരം ഉണ്ടാക്കുന്നു. അപ്പോൾ ഞങ്ങളെന്തു ചെയ്യും?

**ദാദാശ്രീ:** നിങ്ങൾ 'ഫൈറ്റ്പ്രൂഫ്' ആവണം. നിങ്ങൾ 'ഫൈറ്റ്പ്രൂഫ്' ആയാലേ നിങ്ങൾക്ക് ഈ ലോകത്തിൽ സമാധാനമായി ജീവിക്കാനാവൂ. ഞാൻ നിങ്ങളെ 'ഫൈറ്റ്പ്രൂഫ്' ആക്കിത്തരാം. നിങ്ങളോട് പോരാടാൻ വരുന്ന ആൾ മടുത്ത് എല്ലാം വിട്ടു പോകുന്ന തരത്തിൽ നിങ്ങൾ ഫൈറ്റ് പ്രൂഫ് ആയിത്തീരണം. ഈ ലോകത്തിൽ ഒരാൾക്കും നിങ്ങളെ സമ്മർദ്ദത്തിലാക്കാൻ കഴിയില്ല. നിങ്ങൾ അങ്ങനെ ആയിത്തീരണം. നിങ്ങൾ ഫൈറ്റ്പ്രൂഫ് ആയാൽ പിന്നെ പ്രശ്നങ്ങൾ ഒന്നും ഇല്ല. മറ്റുള്ളവർക്ക് നിങ്ങളെ കുറ്റം പറയാൻ തോന്നിയാലും നിങ്ങളോട് വഴക്കു കൂടാൻ തോന്നിയാലും ഒരു എതിർപ്പും പ്രതികരണവും ഉണ്ടാവില്ല. ആരും നിങ്ങളെ ശ്രദ്ധയില്ലാത്തവൻ എന്നു പറയില്ല. അതേ സമയം നിങ്ങളുടെ *ജാഗ്രതി (ജ്ഞാനത്തിന്റെ ആന്തരിക ബോധം)* വർദ്ധിക്കും.

കഴിഞ്ഞ ജന്മത്തിൽ സൃഷ്ടിച്ച വഴക്കുകൾ പ്രതികാരത്തിലേക്ക് നയിക്കുന്നു. ഇന്ന് അവ വഴക്കുകളും അഭിപ്രായവ്യത്യാസങ്ങളുമായി പുറത്തുവരുന്നു. വാഗ്വാദത്തിന്റെ സമയത്ത് പ്രതികാരത്തിന്റെ ഒരു വിത്ത് വിതക്കപ്പെടുന്നു. അത് അടുത്ത ജന്മത്തിൽ മുളച്ച് വളരുന്നു.

**ചോദ്യകർത്താവ്:** എങ്ങനെ ആ വിത്ത് വിതക്കപ്പെടാതെ നോക്കാം?

**ദാദാശ്രീ:** സാവധാനത്തിലും, സ്ഥിരമായും, സമചിത്തതയോടെ നിങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നത് തുടരുകയാണെങ്കിൽ, പുതിയ

വിത്തുകൾ വിതയ്ക്കുന്നത് തടയാനാകും. കാരണകർമ്മം വളരെ ശക്തമാണെങ്കിൽ നിങ്ങൾ വളരെ ക്ഷമാലുവായിരിക്കണം, കാരണം അത് പരിഹരിക്കപ്പെടാൻ സമയമെടുക്കും. നിങ്ങൾ ധാരാളം *പ്രതിക്രമണം* ചെയ്യേണ്ടി വരും. ആരും നിങ്ങളിൽ നിന്നും ഒന്നും തന്നെ എടുത്തു കൊണ്ടു പോവില്ല. നിങ്ങളൊരു ഷർട്ട് ധരിച്ചിട്ടുണ്ട്. നിങ്ങൾക്ക് ദിവസവും രണ്ടു നേരം ഭക്ഷണം കിട്ടുന്നുണ്ട്. പിന്നെന്താ നിങ്ങൾക്ക് വേണ്ടത്. അവർ (നിങ്ങളുടെ കുട്ടികൾ) പുറത്തു പോകുന്നതിന് മുമ്പ് നിങ്ങളെ നിങ്ങളുടെ മുറിയിൽ പൂട്ടിയിട്ടേക്കാം, പക്ഷേ നിങ്ങൾക്ക് ഇപ്പോഴും രണ്ട് ഭക്ഷണമെങ്കിലും ലഭിക്കുന്നു, അതിനാൽ വിശ്രമിക്കുകയും ശാന്തമായി ഉറങ്ങുകയും ചെയ്യുക. പ്രതികാരത്തിന്റെ വിത്തുകൾ ആയതിനാൽ അവർ നിങ്ങളെ പൂട്ടുന്നു. അത് പ്രതികാരമല്ലാതെ മറ്റൊന്നുമല്ല, എന്തിനധികം, അത് അജ്ഞതയിൽ സൃഷ്ടിക്കപ്പെട്ടതാണ്. അജ്ഞതയിൽ ചെയ്യുന്ന പ്രവൃത്തികളുടെ എല്ലാ അനന്തരഫലങ്ങളും പരാജയപ്പെടാതെ സഹിക്കേണ്ടിവരും.

ഇപ്പോൾ എല്ലാ പ്രതികാരങ്ങളും ഉപേക്ഷിക്കാൻ, എന്റെ അടുക്കൽ വന്ന് ആത്മ-സാക്ഷാത്കാരത്തിന്റെ ഈ ***ജ്ഞാനം*** (അറിവ്) സ്വീകരിക്കുക. എല്ലാ പ്രതികാരവും അലിഞ്ഞുപോകും. ഈ ജീവിതകാലത്ത് തന്നെ എല്ലാ പ്രതികാരവും നിഷേധാത്മക വികാരങ്ങളും നിങ്ങൾ ഉപേക്ഷിക്കണം. ഞാൻ നിങ്ങൾക്ക് വഴി കാണിച്ചു തരാം.

കൊതുകുകളോ മൂട്ടകളോ കടിക്കുമ്പോൾ, ആ കടികൾ ഭർത്താവിന്റെയോ ഭാര്യയുടെയോ കടിയേക്കാൾ വളരെ മികച്ചതാണ്. അതെല്ലാം കൈകാര്യം ചെയ്യുന്നത് വളരെ ബുദ്ധിമുട്ടാണ്. ഭാര്യയും ഭർത്താവും പരസ്പരം കടിക്കാറില്ലേ?

**ചോദ്യകർത്താവ്:** ഉവ്വ്. അവർ കടിക്കാറുണ്ട്.

**ദാദാശ്രീ:** അതിനാൽ ആ കടി നിർത്തേണ്ടതുണ്ട്. വയറു നിറയുമ്പോൾ കൊതുകുകൾ കടി വിടും. എന്നാൽ ഭാര്യ ഭർത്താവിനെ നിരന്തരം കടിച്ചുകൊണ്ടിരിക്കുകയാണ്. ഒരാൾ എന്നോട് പറഞ്ഞു, "എന്റെ ഭാര്യ എന്നെ പാമ്പിനെപ്പോലെ കടിക്കുന്നു." എടാ വിഡ്ഢി!

പിന്നെ എന്തിനാ ഈ പാമ്പിനെ വിവാഹം കഴിച്ചത്? പാമ്പിനെ വിവാഹം കഴിക്കണമെങ്കിൽ നിങ്ങൾ പാമ്പായിരിക്കണം!

ഭാര്യയോട് വഴക്കിട്ടതിന് ശേഷം നിങ്ങൾക്ക് ഭാര്യയുമായി ഒരു ബന്ധവുമില്ലായിരുന്നുവെങ്കിൽ, അത് മറ്റൊരു കാര്യമായിരിക്കും, പക്ഷേ നിങ്ങൾക്ക് അവളോട് വീണ്ടും സംസാരിക്കണം, അതിനാൽ തമ്മിലുള്ള വഴക്ക് തെറ്റാണ്. ഒരു മണിക്കൂറിന് ശേഷം ഞങ്ങൾ തമ്മിൽ വീണ്ടും സംസാരിക്കേണ്ടിവരുമെന്ന വസ്തുത എനിക്ക് എപ്പോഴും അറിയാം, അതിനാൽ ഞാൻ ഒരിക്കലും തർക്കിക്കുന്നില്ല. നിങ്ങളുടെ അഭിപ്രായം ഒരിക്കലും മാറുന്നില്ലെങ്കിൽ, അല്ലെങ്കിൽ നിങ്ങൾ ഇനി ഒരിക്കലും അവളോടൊപ്പം ഉണ്ടായിരിക്കുന്നില്ലെങ്കിൽ അത് തികച്ചും വ്യത്യസ്തമായ കാര്യമാണ്. അപ്പോൾ മാത്രമേ നിങ്ങളുടെ വഴക്ക് സ്വീകാര്യമാകൂ, എന്നാൽ അടുത്ത ദിവസം ഇവിടെ നിങ്ങൾ ഒരുമിച്ച് ഇരുന്ന് ഭക്ഷണം കഴിക്കേണ്ടിവരും. അപ്പോൾ അതിനർത്ഥം നിങ്ങളുടെ വഴക്കെല്ലാം വെറും നാടകമായിരുന്നു എന്നാണോ? നിങ്ങൾ ഇന്നലെ സൃഷ്ടിച്ച ദൃശ്യത്തിന് എന്ത് സംഭവിച്ചു? അതിനെക്കുറിച്ച് ചിന്തിക്കേണ്ടേ?

ഭർത്താവാണ് ആദ്യം പശ്ചാത്തപിക്കേണ്ടത്. ഭർത്താവ് തുറന്ന മനസ്സുള്ളവൻ ആയിരിക്കണം. ആദ്യം ക്ഷമ ചോദിക്കുന്നത് ഭാര്യയാകരുത്. പുരുഷന്മാർ, സ്വഭാവമനുസരിച്ച്, കൂടുതൽ ക്ഷമിക്കുന്നവരാണ്. ഞാൻ പറയുന്നത് നിങ്ങൾക്ക് മനസ്സിലായോ?

**ചോദ്യകർത്താവ്:** ഭർത്താവിന് കൂടുതൽ ക്ഷമാശീലം ഉണ്ട് എന്നു പറഞ്ഞതുകൊണ്ട് സന്തോഷമായി.

**ദാദാശ്രീ:** ഇല്ല, പുരുഷന്മാർക്ക് തുറന്നതും ക്ഷമിക്കുന്നതുമായ മനസ്സുണ്ട്; അവർക്ക് വളരെ തുറന്ന മനസ്സുണ്ട്, അതേ സമയം സ്ത്രീകൾ അവരുടെ പ്രവർത്തനങ്ങളിൽ നൈസർഗ്ഗികത ഉള്ളവരും സഹജ സ്വഭാവം ഉള്ളവരുമാണ്. അതിനർത്ഥം ക്ഷമ ചോദിക്കാൻ അത് ഉള്ളിൽ നിന്ന് അവരുടെ മനസ്സിലേക്ക് വന്നാൽ, അവർ ചെയ്യും. അത് അവരുടെ മനസ്സിൽ ഉദിക്കുന്നില്ലെങ്കിൽ അവർ പശ്ചാത്തപിക്കുകയില്ല. എന്നാൽ ഒരു ഭർത്താവെന്ന നിലയിൽ നിങ്ങൾ മുൻകൈ എടുത്ത് ക്ഷമ ചോദിക്കുകയാണെങ്കിൽ, അവളും ഉടൻ തന്നെ അത് ചെയ്യും. നിങ്ങളുടെ അനാവരണം ചെയ്യുന്ന

കർമ്മത്തെ നിങ്ങൾ പൂർണ്ണമായും ആശ്രയിക്കുകയില്ല; നിങ്ങൾ നിങ്ങളുടെ *ജാഗ്രതിയെ* (അവബോധം) ആശ്രയിച്ചിരിക്കുന്നു, പക്ഷേ അവൾ അവളുടെ വികസിക്കുന്ന കർമ്മത്തെ ആശ്രയിച്ചിരിക്കുന്നു. സ്ത്രീകൾ അവരുടെ പ്രവർത്തനങ്ങളിൽ നൈസർഗ്ഗികത ഉള്ളവരും സഹജ സ്വഭാവം ഉള്ളവരുമാണ്. അത്തരം സഹജ സ്വാഭാവികത പുരുഷന്മാരിൽ ഒരു സ്വഭാവമല്ല. നിങ്ങൾ തീർച്ചയായും ആ സ്വഭാവം നേടിയെടുക്കുകയാണെങ്കിൽ, നിങ്ങൾ വളരെ സന്തോഷവാൻ ആയിരിക്കും.

**ചോദ്യകർത്താവ്:** ഈഗോ തെറ്റാണ്, അതാണ് നമ്മളോട് പറയുന്നത്, നമ്മൾ കേൾക്കുന്നത് പോലും. നമ്മൾ അത് വീണ്ടും വീണ്ടും കേൾക്കുന്നു. എല്ലാ മതഗ്രന്ഥങ്ങളും മതപണ്ഡിതന്മാരും ഇതും പ്രബോധനം ചെയ്യുന്നു. ഇതൊക്കെയാണെങ്കിലും, എന്തുകൊണ്ട് ഈ ഈഗോ പോകുന്നില്ല?

**ദാദാശ്രീ:** എപ്പോഴാണ് അഹങ്കാരം പോവുക? അത് തെറ്റാണ് എന്ന വസ്തുത നാം അംഗീകരിക്കുമ്പോൾ, അപ്പോൾ മാത്രമേ അത് പോവുകയുള്ളൂ. നിങ്ങൾ നിങ്ങളുടെ ഭാര്യയോട് വഴക്കു കൂടുകയാണെങ്കിൽ, നിങ്ങൾ മനസ്സിലാക്കണം നിങ്ങളുടെ അഹങ്കാരം തെറ്റാണ് എന്ന്. അതുകൊണ്ട് ആ അഹങ്കാരം കൊണ്ടു തന്നെ ഉള്ളിൽ നിന്നും നിങ്ങൾ അവളോട് മാപ്പു ചോദിക്കണം. അപ്പോൾ അഹങ്കാരം പോകും. നിങ്ങൾ ഒരു പരിഹാരം കണ്ടെത്തണം. വേണ്ടേ?

ഞാൻ നിങ്ങൾക്ക് നേരിട്ടുള്ള വഴി കാണിച്ചു തരികയാണ്. മാത്രമല്ല, ഈ വാഗ്വാദങ്ങളൊന്നും എല്ലാ ദിവസവും ഉണ്ടാവില്ല. ഉണ്ടാവുമോ? അത് നമ്മുടെ ഉദയകർമ്മം അനുസരിച്ചാണ് വരുന്നത്. നിങ്ങൾ അതിനനുസരിച്ച് അഡ്ജസ്റ്റ് ചെയ്യുകയേ വേണ്ടൂ. ഒരു വഴക്കു കഴിഞ്ഞാൽ അവളെ അത്താഴത്തിന് പുറത്തു കൊണ്ടു പോകുക. അവളെ സന്തോഷിപ്പിക്കുക. ഇന്നു മുതൽ പിണക്കവും ഉള്ളിലുള്ള ഇഷ്ടക്കേടും നിലനിൽക്കാൻ പാടില്ല.

നിങ്ങൾക്ക് ഇപ്പോൾ ഈ ***ജ്ഞാനം*** ഉള്ളതുകൊണ്ട്, ആ പ്രശ്നം ഉണ്ടാവില്ല. നിങ്ങൾക്ക് ജ്ഞാനം ഉണ്ടെങ്കിൽ, രാവിലെ നിങ്ങൾ ആദ്യം കാണുന്നത്, ഭാര്യക്കുള്ളിലെ യഥാർത്ഥ ആത്മാവിനെ

(ആത്മാവ്) ആയിരിക്കും. നിങ്ങൾ ഭാര്യയിൽ ദൈവത്തെ കാണണം, കാണില്ലേ? ഭാര്യയിൽ ദാദായെ കാണാൻ കഴിഞ്ഞാൽ മോക്ഷം നിങ്ങൾക്കു സ്വന്തം ആണ്. ഭാര്യയെ നോക്കുമ്പോൾ നിങ്ങൾക്ക് ദാദായെ കാണാൻ കഴിയുന്നുണ്ടോ? നിങ്ങൾക്ക് ശുദ്ധാത്മാവിനെ കാണാം. അപ്പോൾ മോക്ഷം നിങ്ങളുടെ കൈവശമാണ്.

അതുകൊണ്ട് ഏതു രീതിയിലും അഡ്ജസ്റ്റ് ചെയ്യാനായി ശ്രമിക്കുക. കാലം പോകും. നിങ്ങളുടെ കണക്കുകൾ തീരും. കഴിഞ്ഞ ജന്മത്തിലെ ഡെബിറ്റ് എക്കൗണ്ടുകൾ ഇപ്പോൾ നിങ്ങൾ തീർക്കേണ്ടതുണ്ട്. ചിലർക്ക് അതിന് ഇരുപത്തിയഞ്ച് വർഷം വേണ്ടി വരും, ചിലർക്ക് പതിനഞ്ചു വർഷം, ചിലർക്ക് മുപ്പതു വർഷം. അതിൽ നിങ്ങൾക്ക് തെരഞ്ഞെടുപ്പിന് അവസരമില്ല. നിങ്ങൾക്ക് ഇഷ്ടമില്ലെങ്കിലും ഒരേ മുറിയിൽ തന്നെ നിങ്ങൾക്ക് കഴിയേണ്ടി വരും. ഒരു ഭാഗത്ത് നിങ്ങളുടെ കിടക്കയും മറുഭാഗത്ത് അവളുടെ കിടക്കയും. നിങ്ങൾ മറുഭാഗത്തേക്ക് തല തിരിച്ച് കിടന്നാലും രണ്ടുപേർക്കും പരസ്പരം മറ്റേ ആളെ കുറിച്ചുള്ള ചിന്തകളായിരിക്കും. ഇതിൽ നിന്നും രക്ഷപ്പെടാൻ ഒരു വഴിയുമില്ല. ലോകം മുഴുവൻ ഇങ്ങനെ തന്നെയാണ്.

നിങ്ങൾക്ക് അവളെ ഇഷ്ടമല്ല എന്നതു മാത്രമാണ് എന്നു കരുതണ്ട. അവൾക്കും നിങ്ങളെ ഇഷ്ടമല്ല. അതുകൊണ്ട് ഈലോകം നിങ്ങൾക്ക് ശരിയായ ആനന്ദം പിഴിഞ്ഞെടുക്കാവുന്ന തരത്തിൽ ഉള്ളതാണ് എന്നു കരുതണ്ട.

നിയമങ്ങൾ നോക്കരുത്. ദയവായി തീർപ്പാക്കുക. ഏത് സംഘർഷവും സമഭാവത്തോടെ തീർപ്പാക്കുക. "അതിങ്ങനെ ചെയ്യ്, ഈ രീതിയിൽ തീർപ്പാക്ക്" എന്നൊക്കെ മറ്റേ ആളോട് പറയാൻ നമുക്ക് എവിടെയാണ് സമയം? മറ്റേ ആൾ ഒരു നൂറ് തെറ്റു ചെയ്താലും അത് നിങ്ങളുടേതാണ് എന്ന് കണക്കാക്കി നിങ്ങൾ മുന്നോട്ട് പോകണം. നിങ്ങളുടെ ഭാഗം ശരിയാണ് എങ്കിൽ പോലും, ലൗകിക നിയമങ്ങൾ ഉപയോഗിച്ച് പോരാടി സമയം നഷ്ടപ്പെടുത്താനാവില്ല. ഇന്നത്തെ ഈ കാലത്ത് നിയമം നോക്കിയിട്ട് കാര്യമില്ല. ഇത് വളരെ ഗൗരവമേറിയ കാര്യമാണ്. അനന്ത ജന്മങ്ങളായി, നിങ്ങൾ നിങ്ങളുടെ കയറിൻടെ അറ്റത്തായിരുന്നു. ഇതുപോലെയുള്ള അവസരങ്ങൾ വീണ്ടും വരികയില്ല.

**ചോദ്യകർത്താവ്:** ചിലപ്പോൾ വീട്ടിൽ വലിയ വഴക്കുകൾ ഉണ്ടാകുന്നു. ഞങ്ങളെന്താണ് ചെയ്യുക?

**ദാദാശ്രീ:** വിവേകിയായ ഒരാൾ, പത്തു ലക്ഷം രൂപ ആരെങ്കിലും തരാം എന്നു പറഞ്ഞാലും, വഴക്കിനു തയ്യാറാവില്ല. ഇവിടെ ആളുകൾ പ്രതിഫലം ഒന്നും ഇല്ലാതെ വഴക്കു കൂടുന്നു. അത് വിഡ്ഢിത്തമല്ലാതെ മറ്റെന്താണ്? മഹാവീർ ഭഗവാന് അറുപതു മൈൽ നടന്ന് പ്രാകൃതരായ ജനങ്ങൾ താമസിക്കുന്ന സ്ഥലത്ത് പോകേണ്ടി വന്നു, തൻ്റെ കർമ്മങ്ങൾ അവസാനിപ്പിക്കാൻ. ഇന്നത്തെ കാലത്ത് ഭാഗ്യവാന്മാരായ നിങ്ങൾക്ക് കർമ്മങ്ങൾ തീർക്കാൻ നിങ്ങളുടെ വീടുകൾ വിട്ടു പോകേണ്ട ആവശ്യമില്ല. എത്ര ഭാഗ്യവാന്മാരാണ് നിങ്ങൾ! ഇതെല്ലാം (വഴക്കിടൽ) ഒരാൾക്ക് തൻ്റെ കർമ്മങ്ങൾ അവസാനിപ്പിക്കുന്നതിന് സഹായകമാണ്. എങ്ങനെ സ്വയം നയിക്കണം എന്ന് അറിഞ്ഞാൽ മാത്രം മതി.

വീട്ടിൽ ആരെങ്കിലും ചോദിച്ചാൽ മാത്രം ഉപദേശമോ അഭിപ്രായമോ നൽകുക. ചോദിക്കാതെ ഉപദേശിക്കുന്നത് അഹംഭാവമാണെന്ന് ഭഗവാൻ പറഞ്ഞിട്ടുണ്ട്. വെള്ളം കുടിക്കാനുള്ള ഗ്ലാസുകൾ എവിടെ അടുക്കിവെക്കണമെന്ന് ഒരു ഭർത്താവ് ഭാര്യയോട് ചോദിക്കുകയും അവൾ അയാളോട് പറയുകയും ചെയ്യുന്നു. പക്ഷേ അത് ഗ്ലാസുകൾ സൂക്ഷിക്കാൻ പറ്റിയ സ്ഥലമല്ലെന്നും, അവൾക്ക് ബുദ്ധിയില്ലെന്നും പറഞ്ഞ് വഴക്ക് തുടങ്ങി. അവൾ മറുപടി പറഞ്ഞു, ''എനിക്ക് ഒരു ബോധവുമില്ല, അതിനാലാണ് അവ അവിടെ വയ്ക്കാൻ ഞാൻ നിങ്ങളോട് പറഞ്ഞത്. ഇപ്പോൾ നിങ്ങൾ നിങ്ങളുടെ സ്വന്തം ബുദ്ധി ഉപയോഗിക്കുകയും നിങ്ങൾക്ക് ആവശ്യമുള്ളിടത്ത് അവയെ സ്ഥാപിക്കുകയും ചെയ്യുക. ഇത്തരത്തിലുള്ള വഴക്കുകൾ നിങ്ങൾക്ക് എങ്ങനെ പരിഹരിക്കാനാകും? ഇതെല്ലാം സാഹചര്യങ്ങളുടെ ഏറ്റുമുട്ടലുകൾ മാത്രമാണ്. ഈ പമ്പരങ്ങൾ (ദാദാ എല്ലാ മനുഷ്യരെയും 'ടോപ്പ്' എന്ന് വിളിക്കുന്നു; നാമെല്ലാവരും ഈ ജീവിതത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്ന ടോപ്പുകളാണ്, നമ്മുടെ ഭൂതകാല കർമ്മ ഫലങ്ങളാൽ നിർണ്ണയിക്കപ്പെടുന്നു.) അവർ ഭക്ഷണം കഴിക്കുമ്പോഴോ ഉണരുമ്പോഴോ ഏറ്റുമുട്ടുന്നു. ഈ പമ്പരങ്ങൾ പിന്നീട് ചതവുകളാകുകയും രക്തം വരികയും ചെയ്യുന്നു. ഇതെല്ലാം

മാനസിക രക്തസ്രാവമാണ്. ശാരീരിക മുറിവിൽ നിന്നുള്ള രക്തസ്രാവമാണ് അഭികാമ്യം, കാരണം നിങ്ങൾക്ക് അത് ഒരു ബാൻഡേജ് ഉപയോഗിച്ച് നിർത്താൻ കഴിയും, എന്നാൽ നിങ്ങൾക്ക് ഈ മാനസിക പരിക്കുകളിൽ ബാൻഡേജ് ഉപയോഗിക്കാൻ കഴിയില്ല.

നിങ്ങളുടെ കുടുംബത്തിലോ പുറത്തോ ഉള്ള ആരെയെങ്കിലും അപമാനിച്ചാൽ നിങ്ങൾക്ക് ***മോക്ഷം*** ലഭിക്കില്ല. വെറുപ്പുമായി ബന്ധപ്പെട്ട അപമാനങ്ങൾ വളരെ അപകടകരമാണ്. അത് തീർച്ചയായും നിങ്ങളുടെ *മോക്ഷത്തെ* തടസ്സപ്പെടുത്തും. വ്യത്യസ്ത അളവിലുള്ള അപമാനങ്ങളുണ്ട്. ഒരാൾക്ക് നേരിയ ആന്തരിക വെറുപ്പും ആന്തരിക വിദ്വേഷവും ഉണ്ടാകാം, അത് മറ്റുള്ളവർക്ക് വ്യക്തമല്ല. പിന്നെ, അപമാനിക്കപ്പെട്ട വ്യക്തിയിൽ കടുത്ത മാനസിക മുറിവുകൾ ഉണ്ടാക്കുന്ന, വെറുപ്പോടെയുള്ള തീവ്രമായ അധിക്ഷേപങ്ങൾ ഉണ്ടാകുന്നു. അതിനാൽ അടുത്ത ജന്മത്തിൽ നിങ്ങൾ ഒരുപാട് ദുരിതങ്ങൾ സഹിക്കേണ്ടി വരും.

ഒരു സ്ത്രീ എന്നോട് പറഞ്ഞു, അവളുടെ മുൻകാല ജീവിതത്തിൽ ഞാൻ അവളുടെ പിതാവാണെന്ന് അവൾക്ക് തോന്നി. അവൾ വളരെ നല്ലവളും വളരെ സംസ്കാരം ഉള്ളവളുമായിരുന്നു. ഞാൻ അവളോട് അവളുടെ ഭർത്താവുമായി എങ്ങനെ ഇടപഴകുന്നു എന്ന് ചോദിച്ചു. അദ്ദേഹം ഒന്നും പറയില്ല എന്നവൾ പറഞ്ഞു. എപ്പോഴും ശാന്തനും സ്വയം നിയന്ത്രണമുള്ളവനും ആണ്. തീർച്ചയായും എന്നെങ്കിലും എന്തെങ്കിലും അഭിപ്രായവ്യത്യാസം ഉണ്ടായിട്ടുണ്ടാവും എന്നു ഞാൻ പറഞ്ഞു. അവൾ പറഞ്ഞു, ഇല്ല, ചിലപ്പോൾ അദ്ദേഹം പരിഹാസ ഭാവത്തിലുള്ള ഒരു അഭിപ്രായം പറയും. എനിക്കു മനസ്സിലായി. അദ്ദേഹം പരിഹാസ രൂപത്തിലുള്ള അഭിപ്രായം പറയുമ്പോൾ നിങ്ങൾ എന്തു ചെയ്യും എന്നു ഞാൻ ചോദിച്ചു. തിരിച്ചടിക്കുമോ? എന്നു ഞാൻ ചോദിച്ചു. "ഇല്ല. ഉദയകർമ്മം കൊണ്ട് നാം ഒന്നിച്ചിരിക്കുകയാണ്. ഞാനും വേറെയാണ് നിങ്ങളും വേറെയാണ്. പിന്നെ എന്തിനാണ് നിങ്ങൾ ഇത് ചെയ്യുന്നത്? എന്തിനാണ് പരിഹാസരൂപത്തിലുള്ള ഭാവങ്ങൾ കാണിക്കുന്നത്? എന്തിനാണ് ഇതൊക്കെ? ആരും ഇക്കാര്യത്തിൽ തെറ്റുകാരല്ല. അത് ഉദയ

കർമ്മത്തിൻ്റെ തെറ്റാണ്. അതുകൊണ്ട് പരിഹാസരൂപത്തിലുള്ള അഭിപ്രായ പ്രകടനത്തിനു പകരം നിങ്ങൾക്ക് കർമ്മം സമഭാവത്തിൽ അവസാനിപ്പിച്ചു കൂടേ? എന്തിനാണ് നാം സംഘർഷമുണ്ടാക്കുന്നത്?" എന്നു പറയും. ഞാൻ ധാരാളം സ്ത്രീകളെ കണ്ടിട്ടുണ്ട്. എന്നാൽ ഇത്രയും ഉയർന്ന രീതിയിൽ തിരിച്ചറിവ് കാണിക്കുന്ന മറ്റൊരു സ്ത്രീയേയും ഞാൻ കണ്ടിട്ടില്ല.

ജന്മനാ ക്ഷത്രിയ ഗുണങ്ങളാണ് എനിക്കുള്ളത്. എനിക്കു കീഴിലുള്ളവരെയും എന്നെ അഭയം പ്രാപിച്ചവരേയും സംരക്ഷിക്കുന്ന മനോഭാവം എനിക്കുണ്ട്. എനിക്കു മുകളിൽ ഉള്ളവരേയും ഉയർന്ന ആളുകളേയും നേരിടുന്നതിന് എനിക്കു ഭയമില്ല. അതൊക്കെയാണ് ക്ഷത്രിയ ഗുണങ്ങൾ. തെറ്റുചെയ്താലും ഞാനെന്റെ ഭാര്യയേയും എന്നെ ആശ്രയിക്കുന്ന ജോലിക്കാരേയും സംരക്ഷിക്കും. പാവങ്ങളായ ആളുകളെ ഞാൻ ഒന്നും പറയില്ല. എന്നാൽ ഉയർന്നവരോട് പോരാടാൻ ഞാൻ തയ്യാറാണ്. ലൗകിക സ്വഭാവം സാധാരണയായി കീഴിലുള്ളവരെ പീഡിപ്പിക്കുന്ന തരത്തിൽ ഉള്ളതാണ്. വിഡ്ഢി! നിങ്ങൾ ഒരു സ്ത്രീയാണോ? സ്ത്രീകൾ മാത്രമേ കീഴിലുള്ളവരോട് ഇങ്ങനെ പെരുമാറുകയുള്ളൂ. ഇതിനെ കുറിച്ച് നിങ്ങൾക്ക് എന്തു തോന്നുന്നു?

നിങ്ങൾ വിവാഹം കഴിക്കുന്നു. അവളെ വീട്ടിലേക്കു കൊണ്ടു വരുന്നു. പിന്നെ അവളെ വഴക്കു പറഞ്ഞുകൊണ്ടിരിക്കുന്നു. ഇത് എന്തിനുമായി താരതമ്യപ്പെടുത്താവുന്നതാണ്? ഒരു പശുവിനെ കുറ്റിയിൽ കെട്ടിയിട്ട് അടിക്കുന്നതു പോലെയാണ് ഇത്. നിങ്ങൾ അവളെ കുറ്റിയിൽ കെട്ടിയിട്ട് അടിക്കുന്നത് എങ്ങനെയിരിക്കും? ഒരു ഭാഗത്തു നിന്നും അടിക്കുമ്പോൾ അവൾ മറുഭാഗത്തേക്കോടും. കെട്ടിയിട്ടിരിക്കുമ്പോൾ അവൾക്ക് എന്തു ചെയ്യാനാവും? സമൂഹമാകുന്ന ഈ കുറ്റി അവളെ എങ്ങും പോയി രക്ഷപ്പെടാൻ അനുവദിക്കുന്നില്ല. കെട്ടിയിട്ട ഒരാളെ അടിച്ചുകൊണ്ടിരുന്നാൽ, നിങ്ങളുടെ അടുത്ത ജന്മത്തിലേക്ക് വളരെ ഭയങ്കരമായ കർമ്മമാണ് ബന്ധിപ്പിക്കുന്നത്. അവളെ കെട്ടിയിടാതെ അടിച്ചാൽ അവൾ എന്താണ് ചെയ്യുക? അതിൽ വ്യത്യാസമുണ്ട്. അത്ര ഗൗരവമുള്ളതല്ല. കെട്ടിയിട്ടില്ലെങ്കിൽ അവൾക്ക് രക്ഷപ്പെടാനാവും. ഇവിടെ അവൾക്ക്

സമുദായത്തിൻ്റെ സമ്മർദ്ദങ്ങൾ ഉണ്ട്. അതുകൊണ്ട് അവൾക്ക് ഒരിടത്തും പോകാൻ കഴിയുന്നില്ല. അതല്ലെങ്കിൽ അവൾ എന്നേ പോയേനെ. വിവാഹ ബന്ധം വേർപെടുത്തി അവളെ മർദ്ദിച്ചു നോക്കൂ. എന്തു സംഭവിക്കും?

ഭാര്യയുമായി ഒരൊറ്റ അഭിപ്രായ വ്യത്യാസവും ഇല്ലാത്ത ആളാണ് യഥാർത്ഥ ഭർത്താവ്. നിങ്ങളും കൂട്ടുകാരനും തമ്മിൽ ഒരു അഭിപ്രായ വ്യത്യാസവും വരാതെ നോക്കുന്നതു പോലെ ഇവിടേയും നിങ്ങൾ അവളെ ശ്രദ്ധിക്കണം. നിങ്ങൾ നിങ്ങളുടെ കൂട്ടുകാരനെ ശ്രദ്ധിക്കാൻ പോയില്ലെങ്കിൽ, ആ സൗഹൃദം അവസാനിക്കും. സൗഹൃദം എന്നു പറഞ്ഞാൽ സൗഹൃദമാണ്. നിങ്ങളവളെ വെല്ലുവിളിക്കും, "നമ്മുടെ സൗഹൃദത്തിൽ, നിങ്ങൾ അത് തകർത്താൽ അതിനുത്തരവാദി നിങ്ങൾ മാത്രമാണ്. നമുക്ക് ഈ സൗഹൃദത്തിൽ ഒന്നിച്ചു ജീവിക്കാം.''

ഒരു സൗഹൃദത്തിൽ വളരെയധികം ആത്മാർത്ഥതയുണ്ട്. സുഹൃത്ത് പറയും, " എനിക്ക് ഒരു നല്ല സുഹൃത്തുണ്ട്. അയാൾക്ക് എന്നെ കുറിച്ച് ഒരൊറ്റ നെഗറ്റീവ് ചിന്തയും ഉണ്ടാവില്ല.'' അതേ രീതിയിൽ നിങ്ങൾക്ക് അവളെ കുറിച്ച് ചീത്തയായി ഒന്നും ചിന്തിക്കാനേ കഴിയില്ല. അവൾ ഒരു സുഹൃത്തിനെക്കാളും കൂടുതലായി പരിഗണിക്കപ്പെടേണ്ടവൾ അല്ലേ?

## [18] ഒരു വലിയ ചുറ്റിക കൊണ്ട് അവൾ നിങ്ങളോട് പ്രതികാരം ചെയ്യും

ഇപ്പോൾ നിങ്ങൾ രണ്ടുപേരും ഒരു രാത്രി വഴക്കുണ്ടായാൽ, അവൾക്ക് ഒരു *ടാന്റോ* (ദീർഘമായ ആന്തരിക കോപവും പ്രക്ഷുബ്ധവും) ഉണ്ടാകും. പിറ്റേന്ന് രാവിലെ ചായ തരുമ്പോൾ അവൾ ആ കപ്പ് മേശപ്പുറത്ത് ഇടിച്ചുകൊണ്ടാവും അവൾ അത് വെക്കുന്നത്. തലേ ദിവസത്തെ വഴക്കിൽ നിന്ന് അവൾ തീരെ സുഖം പ്രാപിച്ചിട്ടില്ലെന്ന് ഇത് നിങ്ങളോട് പറയും. തലേ രാത്രിയിലെ തർക്കവും അവളുടെ ഇപ്പോഴത്തെ അവസ്ഥയും തമ്മിലുള്ള ബന്ധം അതാണ്.

എന്തുകൊണ്ടാണ് അവൾ ഞരക്കം തുടരുന്നത്? കാരണം അവൾക്ക് നിങ്ങളെ അവളുടെ തള്ളവിരലിനടിയിൽ (അവളുടെ വിരലിൽ ചുറ്റി) കൊണ്ടുവരണം. നിങ്ങൾക്ക് ദേഷ്യം വന്നാൽ അവൾക്കു മനസ്സിലാവും നിങ്ങൾ ദുർബ്ബലനാണ് എന്ന്. നിങ്ങൾക്ക് ദേഷ്യം വന്നില്ലെങ്കിൽ അവൾ കൂടുതൽ ശക്തിയോടെ ശ്രമിക്കും.

അങ്ങനെയുള്ള പ്രകടനം കൊണ്ടൊന്നും അയാൾക്ക് ദേഷ്യം വരുന്നില്ലെങ്കിൽ അവൾ അടുക്കളയിൽ ചെന്ന് കുറച്ച് പാത്രങ്ങൾ എടുത്തെറിയും. ആ ശബ്ദം കേൾക്കുമ്പോൾ അയാൾ അസ്വസ്ഥൻ ആകുന്നു. ആ ഘട്ടത്തിൽ അയാൾക്ക് ഇളക്കമില്ലെങ്കിൽ അവൾ മുട്ടിലിഴയുന്ന കുട്ടിയെ നുള്ളി കരയിക്കും. അപ്പോൾ അയാൾക്ക് ദേഷ്യം വരും! "നിങ്ങൾ ഇപ്പോൾ നമ്മുടെ മകന്റെ പിന്നാലെയാണോ? എന്തിനാണ് നമ്മുടെ മകനെ ഇതിനിടയിലേക്ക് കൊണ്ടുവരുന്നത്? അപ്പോൾ അവൾക്കു മനസ്സിലായി, "ആ ഹാ... ഇപ്പോൾ അയാൾ തോറ്റു!"

പുരുഷന്മാർ സംഭവങ്ങൾ മറന്നു പോകും. പക്ഷെ സ്ത്രീകൾ അവരുടെ ജീവിതകാലത്തേക്കു മുഴുവനായി അതെല്ലാം കുറിച്ചു വെച്ചിരിക്കും. പുരുഷന്മാർ സാധുക്കളാണ്. തുറന്ന മനസ്സുള്ളവരും ക്ഷമാശീലരുമാണ്. അവരതെല്ലാം മറക്കും, മറുവശത്ത് സ്ത്രീകൾ വഴക്കിന്റെ ദിവസം നിങ്ങൾ പറഞ്ഞത് ഓർമ്മിപ്പിച്ചു കൊണ്ടിരിക്കും. ദൈവമേ! ഇരുപതു വർഷം കഴിഞ്ഞിട്ടും അവളുടെ ഓർമ്മ ഇപ്പോഴും തിളങ്ങി നിൽക്കുന്നു. മകന് ഇപ്പോൾ ഇരുപതു വയസ്സായി. അവന് വിവാഹപ്രായമായി. ഇപ്പോഴും അവൾ ആ സംഭവത്തിൽ തൂങ്ങി നിൽക്കുന്നു. എല്ലാം പഴയതാവും. എന്നാൽ അവളുടെ ഈ മനസ്സിൽ കുറിച്ചു വെച്ച കാര്യങ്ങൾക്ക് ഒരു പഴക്കവുമുണ്ടാവില്ല. നിങ്ങൾ ഒരു സ്ത്രീയെ വേദനിപ്പിച്ചാൽ, അവൾ അത് ഹൃദയത്തിൽ ഒരു പ്രത്യേക സ്ഥലത്ത് സൂക്ഷിച്ചു വെക്കുന്നു. അതുകൊണ്ട് ഒരിക്കലും അവളെ വേദനിപ്പിക്കരുത്. ഈ കാര്യത്തിൽ നിങ്ങൾ വളരെ ശ്രദ്ധ ഉള്ളവൻ ആയിരിക്കണം.

വാക്കുകൾ കൊണ്ട് നിങ്ങൾ ഒരു സ്ത്രീയെ വേദനിപ്പിക്കുമ്പോൾ, നിങ്ങൾ ഭാവിയിലേക്ക് ഒരു ബാധ്യത ഉണ്ടാക്കുകയാണ്. ഇപ്പോൾ അവൾ അത് സഹിക്കും. കാരണം നിങ്ങൾ ഇപ്പോൾ ശക്തനാണ്.

എന്നാൽ, പിന്നീട് നിങ്ങൾ ദുർബ്ബലനാവുമ്പോൾ, നിങ്ങളുടെ സന്ധികൾ ശബ്ദിക്കാൻ തുടങ്ങുമ്പോൾ, അവൾ പ്രതികാരം ചെയ്യും. അതുകൊണ്ട് സൂക്ഷിച്ചോളൂ. ഞാനിത് വളരെയേറെ കണ്ടിട്ടുള്ളതാണ്. അതുകൊണ്ടാണ് ഞാൻ ആളുകൾക്ക് ഉപദേശം നല്കുന്നത്. വഴക്കു കൂടരുത്, വിഡ്ഢി! ഭാര്യയുമായി വഴക്കു കൂടരുത്. ഭാര്യയുമായി പ്രതികാരം ബന്ധിപ്പിക്കരുത്. അതല്ലെങ്കിൽ നിങ്ങൾ വലിയ കഷ്ടപ്പാടുകളാണ് സൃഷ്ടിക്കാൻ പോകുന്നത്.

യഥാർത്ഥ പ്രകൃതിയിൽ നമ്മുടെ സ്ത്രീകളെല്ലാം ദേവിമാരാണ്. ലൗകിക വ്യവഹാരങ്ങൾ അവരുടെ യഥാർത്ഥ സ്വഭാവത്തിൽ മാറ്റം വരുത്തുന്നു. അവരെ അപകടകാരികൾ ആക്കുന്നു. പ്രകോപിപ്പിക്കുകയോ അത്യധികമായി വേദനിപ്പിക്കുകയോ ചെയ്താൽ , കോപത്താൽ പൊട്ടിത്തെറിക്കാവുന്ന തരത്തിലുള്ള ശക്തി അവളിലുണ്ട്. അതുകൊണ്ടാണ് പറയുന്നത്, ''സ്ത്രീയെ കളിപ്പിക്കാനും സന്തോഷിപ്പിക്കാനും വളരെ എളുപ്പമാണ്, എന്നാൽ അവൾക്ക് ദേഷ്യം വന്നാൽ ഭയങ്കരിയായിരിക്കും'' എന്ന്. ദേഷ്യം വന്നാൽ അവൾ ഒരു പെൺ സിംഹം ആണ്. നമ്മൾ കാര്യങ്ങൾ അതുവരെ ഒരിക്കലും എത്തിക്കരുത്. നമ്മൾ പരിമിതികൾ മനസ്സിലാക്കണം. നിങ്ങൾ ആ പാവം സ്ത്രീയെ പീഡിപ്പിച്ചുകൊണ്ടിരുന്നാൽ, അവൾ എവിടെ പോകും? അതുകൊണ്ടാണ് അവൾ കോപിക്കുന്നത്. അവളുടെ കോപ പ്രകടനം, ചെറിയ അളവു മുതൽ അങ്ങേയറ്റം വരെയെത്തുന്ന തരത്തിൽ, വിവിധ തീവ്രതകളിലായിരിക്കും.

ഒരു സ്ത്രീയുടെ കോപം പൊട്ടിത്തെറിക്കാവുന്ന തലത്തിൽ എത്തിയാൽ നിങ്ങളുടെ ബുദ്ധികൊണ്ടൊന്നും യാതൊരു ഗുണവും ഉണ്ടാവില്ല. നിങ്ങളുടെ ബുദ്ധികൊണ്ട് അവളെ നിയന്ത്രിക്കാനാവില്ല. അതുകൊണ്ട് അവളെ പ്രകോപിപ്പിക്കാത്ത തരത്തിൽ സംസാരിക്കുക. നിങ്ങളുടെ കണ്ണുകളിൽ യഥാർത്ഥ പ്രേമം നിലനിൽക്കട്ടെ. ചിലപ്പോൾ അവൾ തെറ്റായ കാര്യങ്ങൾ പറഞ്ഞാലും, അവളൊരു സ്ത്രീയാണ്, നിങ്ങൾ അത് വിട്ടുകളയൂ. അതുകൊണ്ട് ഒരു കണ്ണിൽ പൂർണ്ണമായ സ്നേഹമുണ്ടാവണം. മറ്റെ കണ്ണിൽ ഒരല്പം തീവ്രത സൂക്ഷിച്ചോളൂ. നിങ്ങൾ ആ രീതിയിൽ വേണം ജീവിക്കാൻ. സാഹചര്യം അനുസരിച്ച് രണ്ടും

ഉപയോഗപ്പെടുത്തൂ. ദിവസം മുഴുവനും നിങ്ങൾക്ക് കർശന സ്വഭാവത്തിൽ ഇരിക്കാനാവില്ല. ഒരു കണ്ണിൽ നിങ്ങൾ കാഠിന്യം സൂക്ഷിച്ചോളൂ, എന്നാൽ മറ്റേ കണ്ണുകൊണ്ട് അവളെ ദേവിയായി കാണണം. മനസ്സിലായോ?

**ചോദ്യകർത്താവ്:** ഒരു കണ്ണിൽ കാഠിന്യം, മറ്റേ കണ്ണിൽ ദേവിയും. എങ്ങനെയാണ് ഇതു രണ്ടും ഒരുമിച്ച് സാധ്യമാകുന്നത്?

**ദാദാശ്രീ:** ഒരു പുരുഷന് അതെല്ലാം കഴിയും. എനിക്ക് ഏതാണ്ട് മുപ്പതു വയസ്സുള്ളപ്പോൾ, ഞാൻ വീട്ടിൽ വരുമ്പോൾ, ഹീരാബായും മറ്റു സ്ത്രീകളും കാണാൻ വരും. ഹീരാബ മാത്രമല്ല, മറ്റു സ്ത്രീകളും എന്റെ ഒരു കണ്ണിൽ കാഠിന്യവും മറ്റേ കണ്ണിൽ ആദരവും ദർശിക്കും. സ്ത്രീകൾ അവരുടെ മുഖം സാരിയിൽ മറച്ചായിരിക്കും ഇരിക്കുന്നത്. പക്ഷെ ഞാൻ വീട്ടിനകത്ത് പ്രവേശിക്കുമ്പോൾ അവരെല്ലാം നിവർന്നിരിക്കും. ഹീരാബ പോലും, ഞാൻ വീട്ടിനകത്ത് പ്രവേശിക്കുന്നതിനു മുമ്പ് ഭയപ്പെട്ടിരുന്നു. എന്റെ ഷൂസിന്റെ ശബ്ദം കേട്ടാലുടനെ അവൾ ഭയപ്പെടും. ഒരു കണ്ണിൽ കാഠിന്യവും മറു കണ്ണിൽ സ്നേഹവും നിലനിർത്തുക. ഒരു പുരുഷനിൽ നിന്നുള്ള ഈ നിയന്ത്രണവും സ്നേഹവും ഇല്ലാതെ സ്ത്രീകൾക്ക് ജീവിക്കാനാവില്ല. അതുകൊണ്ടാണ് ഹീരാബ പറയാറുള്ളത്, "ദൈവമേ, നോക്കു, ദാദാ എങ്ങനെയാണ്" എന്ന്.

**ചോദ്യകർത്താവ്:** പെട്ടന്ന് ദേഷ്യം വരുന്ന ആൾ.

**ദാദാശ്രീ:** ക്ഷിപ്ര കോപിയാണ് എന്ന ഭാവം; ഞാനെപ്പോഴും അത് സൂക്ഷിച്ചിരുന്നു. പക്ഷെ നിങ്ങളാരും അവളെ അനാവശ്യമായി പേടിപ്പിക്കരുത്. ഞാൻ പ്രവേശിച്ചാലുടനെ എല്ലാം നിശ്ശബ്ദമാവും. എന്റെ കാലടി കേട്ടാലുടനെ എല്ലാം തണുക്കും.

എന്തിനാണ് കാഠിന്യം? അത് അവളെ ജീവിതത്തിൽ വീണു പോകുന്നതിൽ നിന്നും തടയാനാണ്. അതുകൊണ്ടാണ് ഒരു കണ്ണിൽ നിയന്ത്രണവും മറ്റേ കണ്ണിൽ പ്രേമവും സൂക്ഷിക്കുന്നത്.

ഞാൻ പലപ്പോഴും സ്ത്രീകളുടെ പക്ഷത്ത് നിൽക്കുന്നതായി ആരോപിക്കപ്പെടുന്നു. നിങ്ങളുടെ ഭാര്യയെ സ്തുതിക്കാൻ ഞാൻ നിങ്ങളോട് പറയുന്നു, എന്നാൽ അതിനർത്ഥം നിങ്ങൾ അവളുടെ ആരതി (ഭക്തിപരമായ ആചാരം) രാവിലെ ചെയ്യണമെന്ന്

അർത്ഥമാക്കുന്നില്ല. അങ്ങനെ ചെയ്താൽ അവൾ നിങ്ങളെ കീറിമുറിക്കും. ഞാനെന്താണ് ഇതുകൊണ്ട് ഉദ്ദേശിക്കുന്നത്? ഞാൻ നിങ്ങളോട് ഒരു കണ്ണിൽ കാഠിന്യവും മറു കണ്ണിൽ പ്രേമവും സൂക്ഷിക്കാനാണ് പറയുന്നത്. അവളെ ഒരു സ്തൂപത്തിൽ കയറ്റി വെക്കേണ്ട കാര്യമില്ല. അവൾക്ക് ആ ഗുണങ്ങളൊന്നുമില്ല. മനസ്സാ നിങ്ങളവളെ പ്രശംസിക്കൂ.

**ചോദ്യകർത്താവ്:** അങ്ങ് പുരുഷന്മാരെ കുറിച്ച് പറഞ്ഞു. എന്നാലൊരു സ്ത്രീ എന്താണ് ചെയ്യേണ്ടത്? സ്ത്രീകൾക്ക് അവരുടെ ഇരു കണ്ണുകളിലും എന്തു ഭാവമാണ് വേണ്ടത്?

**ദാദാശ്രീ:** സ്ത്രീകൾ, തൻ്റെ ഭർത്താവ് എങ്ങനെയായാലും, അയാളെ സ്വന്തം എക്കൗണ്ട് ആയി സ്വീകരിക്കണം. ഒരു ഭർത്താവിനെ കിട്ടുന്നത് ആകസ്മികമായി ഒന്നുമല്ല. നിങ്ങളുടെ ഭർത്താവ് എങ്ങനെയായാലും, നിങ്ങളുടെ പരിശ്രമം പ്രതിബദ്ധയായ ഒരു ഭാര്യയാവാൻ ആയിരിക്കണം. നിങ്ങൾക്ക് അങ്ങനെ ചെയ്യാൻ കഴിയുന്നില്ല എങ്കിൽ, അയാളോട് മാപ്പ് ചോദിക്കുക. അതായിരിക്കണം നിങ്ങളുടെ ലക്ഷ്യം. നിങ്ങളുടെ ഭർത്താവുമായുള്ള പങ്കാളിത്തത്തിൽ എങ്ങനെ പുരോഗതി ഉണ്ടാക്കാം എന്നതിൽ ആയിരിക്കണം നിങ്ങളുടെ ശ്രദ്ധ. നിങ്ങൾ എങ്ങനെ ഉയർന്ന തലത്തിൽ എത്തും? എങ്ങനെ നിങ്ങൾ രണ്ടു പേരും ***മോക്ഷം*** നേടും?

അതുകൊണ്ട് നിങ്ങൾ ഭാര്യമാരോട് പറയുക, "*നിങ്ങൾക്ക്* എത്ര വേണമെങ്കിലും എന്നോട് വഴക്കടിക്കാം. ദാദാ എന്നോട് വഴക്കടിക്കരുത് എന്നു പറഞ്ഞിരിക്കുന്നു. ദാദാ എനിക്ക് ആജ്ഞ നല്കിയിരിക്കുന്നു. ഞാനിവിടെ ഇരിക്കുകയാണ്. നിങ്ങൾക്ക് പറയാൻ ഉള്ളതെല്ലാം പറയൂ."

**ചോദ്യകർത്താവ്:** അപ്പോൾ അവളും നിശ്ശബ്ദയാവും.

**ദാദാശ്രീ:** ദാദായുടെ പേര് കേട്ടാൽ അവളുടെ വായ അടഞ്ഞു പോകും. വേറെ ഒരു ആയുധവും ഇല്ല. ഈ ആയുധം ഇഷ്ടം പോലെ ഉപയോഗിച്ചോളൂ.

ഒരു സ്ത്രീ എന്നോടൊരിക്കൽ പറഞ്ഞു, "എന്റെ വിവാഹം കഴിഞ്ഞപ്പോൾ, ഭർത്താവ് വലിയ അധികാര ഭാവമുള്ള ആളായിരുന്നു." "ഇപ്പോഴെങ്ങനെ?" എന്നു ഞാൻ ചോദിച്ചു. അവൾ

തുടർന്നു, "ദാദാ, അങ്ങേക്ക് സ്ത്രീകളുടെ പെരുമാറ്റത്തെ കുറിച്ച് എല്ലാം അറിയാം, അതുകൊണ്ട് എന്തിനാണ് എന്നെക്കൊണ്ട് അതെല്ലാം പറയിപ്പിക്കുന്നത്. എന്തെങ്കിലും സന്തോഷം ആവശ്യമുണ്ടെങ്കിൽ ഞാനദ്ദേഹത്തോട് പറയും എന്നെ യജമാനത്തി എന്നു വിളിക്കാൻ. അങ്ങനെ ഞാൻ ആഗ്രഹിക്കുന്നതെല്ലാം അദ്ദേഹത്തെക്കൊണ്ട് ചെയ്യിപ്പിക്കും. ഇതിൽ എന്റെ തെറ്റെന്താണ്? ആദ്യം അദ്ദേഹം എന്നെക്കൊണ്ട് യജമാനൻ എന്ന് വിളിപ്പിച്ചിരുന്നു. ഇപ്പോൾ ഞാൻ അദ്ദേഹത്തെക്കൊണ്ട് യജമാനത്തി എന്നു വിളിപ്പിക്കുന്നു.''

ജോലിയിൽ വളരെ ഉയർന്ന പദവിയിലുള്ള ഒരു ഓഫീസർ, ഓഫീസിലെ അസ്വസ്ഥത നിറഞ്ഞ ജോലി കഴിഞ്ഞ് വീട്ടിൽ വന്നപ്പോൾ, ഭാര്യ പറഞ്ഞു, "നിങ്ങൾ ഒന്നര മണിക്കൂർ വൈകിയിരിക്കുന്നു! എവിടെയായിരുന്നു നിങ്ങൾ?'' നോക്കൂ, സിംഹത്തെ പോലെ ഗുണങ്ങളുള്ള ആൾ! ഗുജറാത്ത് സംസ്ഥാനം മുഴുവൻ അയാളെ ഭയക്കുന്നു, ഭാര്യ അയാളെ ഒരു കുട്ടിയെ പോലെ വഴക്കു പറയുന്നു. ആരും അയാളെ ചോദ്യം ചെയ്യാൻ ധൈര്യപ്പെടില്ല, പക്ഷെ സ്വന്തം ഭാര്യക്ക് മാത്രം ഒരു ബഹുമാനവുമില്ല. അതു കൂടാതെ അയാളെ കഠിനമായി ചീത്ത പറയുകയും ചെയ്യുന്നു. അതുകൊണ്ട് ഒരു ദിവസം ഞാനവളോടു പറഞ്ഞു, "നിങ്ങളുടെ ഈ ഭർത്താവ് നിങ്ങളെ ഒറ്റക്കാക്കി ഒന്നു രണ്ടാഴ്ച പട്ടണത്തിനു പുറത്തു പോയാൽ എന്താണുണ്ടാവുക?'' അവൾ പറയുന്നു 'അവളാകെ ഭയക്കും' എന്ന്. എന്തിനാണ് അവൾ ഭയക്കുന്നത്? അവൾ പറയുന്നു, "അടുത്ത മുറിയിൽ ഒരു ശബ്ദം കേട്ടാൽ, ഞാൻ വിചാരിക്കും അവിടെ ഒരു പ്രേതമുണ്ടെന്ന്.'' ഞാൻ അവളോട് പറഞ്ഞു, ''ഒരു എലി തട്ടി ശബ്ദമുണ്ടാക്കിയാൽ പോലും നിങ്ങൾ ഭയപ്പെടുന്നു. എന്നാൽ ഭർത്താവ് അടുത്തുണ്ടെങ്കിൽ നിങ്ങൾക്ക് ഭയമൊന്നുമില്ല. എന്നിട്ടും ഒന്നിനും കൊള്ളാത്ത പോലെ നിങ്ങൾ അയാളെ വഴക്കു പറയുകയും നിരന്തരം ശല്യം ചെയ്യുകയും ചെയ്യുന്നു. സിംഹമായ ഭർത്താവ് ചെമ്മരിയാടായിരിക്കുന്നു.

ഒരാൾ മുവ്വായിരം രൂപക്ക് ഒരു പെൺ കുതിരയെ വാങ്ങി. ദിവസവും അയാൾ അതിന്റെ പുറത്തിരിക്കും. ഒരു ദിവസം അയാളുടെ ഇരുപത്തിനാലു വയസ്സായ മകൻ അതിനെ അടുത്തുള്ള

തടാകത്തിലേക്ക് കൊണ്ടു പോയി. അവൻ അതിനെ ഒന്ന് ചൊടിപ്പിച്ചു. അത് മൂവ്വായിരം രൂപ വിലയുള്ള പെൺ കുതിരയാണ്. അവളെ ചൊടിപ്പിക്കാൻ പാടുണ്ടോ? ആരും അവളെ ചൊടിപ്പിക്കാൻ പാടില്ല. അവളെ അവളുടെ സ്വന്തം രീതിയിൽ നടക്കാനും ഓടാനും വിടണം. മകൻ അവളെ ചൊടിപ്പിച്ചപ്പോൾ, അവൾ ആഞ്ഞടിച്ചു, ചെറുപ്പക്കാരൻ താഴെ വീണു. അവൻ വീട്ടിലെത്തിയപ്പോൾ എന്താണ് പറഞ്ഞത്? "ഇതിനെ വിറ്റു കളയൂ. ഇത് ചീത്ത കുതിരയാണ്.'' അവനാണ് എങ്ങനെ കുതിരപ്പുറത്ത് ഇരിക്കണമെന്ന് അറിയാത്തത്. എന്നിട്ടവൻ കുതിരയെ കുറ്റപ്പെടുത്തുന്നു! അധികാര ഭാവമുള്ള ഭർത്താവിന്റെ നിർവചനം, സവാരി ചെയ്യാൻ അറിയാത്തതുകൊണ്ട് കുതിരയെ കുറ്റം പറയുന്നവനെ പോലെയാണ്. (കുതിര ഇവിടെ ഭാര്യയാണ്). അവളോട് എങ്ങനെ പെരുമാറണം എന്ന് നിങ്ങൾ അറിഞ്ഞിരിക്കണ്ടെ?

ഒരു ഭർത്താവ് ഒരിക്കലെങ്കിലും ഭാര്യയോട് പോരിനു നിൽക്കേണ്ടി വന്നാൽ, അപ്പോൾ അവൾക്ക് അയാളോടുള്ള ബഹുമാനം കുറയുന്നു. നിങ്ങളുടെ കുടുംബം നന്നായി മുന്നോട്ടു പോവുകയും, കുട്ടികൾ സ്കൂളിൽ നല്ല രീതിയിൽ പോയിവരികയും, വീട്ടിൽ മറ്റ് ശല്യങ്ങളൊന്നും ഇല്ലാതിരിക്കുകയും ചെയ്യുമ്പോൾ, നിങ്ങൾ അവളെ വഴക്കു പറയുകയോ, അവളോട് തല്ലുകൂടുകയോ ചെയ്യേണ്ട കാര്യമില്ല. അങ്ങനെ ചെയ്താൽ അവൾക്ക് നിങ്ങളോടുള്ള ബഹുമാനം നഷ്ടമാവും. അവൾക്ക് മനസ്സിലാവും നിങ്ങളെ ഒന്നിനും കൊള്ളില്ല എന്ന്.

നിങ്ങൾക്ക് എങ്ങനെ സ്ത്രീകളോട് പെരുമാറണം എന്നറിയില്ല. നിങ്ങൾ ഒരു കടയുടെ ഉടമയാണെങ്കിൽ, എങ്ങനെ കസ്റ്റമേഴ്സിനോട് പെരുമാറണം എന്ന് അറിയില്ലയെങ്കിൽ, അവർ പിന്നെ നിങ്ങളുടെ കടയിൽ വരില്ല. നമ്മുടെ ആൾക്കാർ പറയാറില്ലേ? "നല്ലൊരു സെയില്സ്മേനെ വെക്കു" എന്ന്. സെയില്സ്മേൻ നല്ലവനും, കാണാൻ അഴകുള്ളവനും ബുദ്ധിമാനുമാണെങ്കിൽ, ആളുകൾ ഒരല്പം വില കൂടുതൽ കൊടുക്കാനും തയ്യാറാവും. അതേപോലെ ഭാര്യയുമായി എങ്ങനെ പെരുമാറണം എന്നും നിങ്ങൾ അറിഞ്ഞിരിക്കണം.

സ്ത്രീകളുടെ സാന്നിദ്ധ്യം കൊണ്ടാണ് ഈ ലോകത്തിന് ഇത്ര ഊർജ്ജസ്വലതയും സന്തോഷവും. അതല്ലെങ്കിൽ സ്വന്തം കുടുംബത്തിൽ നിങ്ങൾ ഒരു സന്യാസിയെക്കാളും മോശം ആയിരിക്കും. രാവിലെ വൃത്തിയാക്കലും തൂത്തുവാരലും ഒന്നുമുണ്ടാവില്ല. ചായയുടേയോ പ്രാതലിന്റെയോ ലക്ഷണം പോലും ഉണ്ടാവില്ല. സമയത്തിന് ഒരാൾ കുളിക്കുന്നതു പോലും ഭാര്യ പറയുന്നതു കൊണ്ടാണ്. അവൾ ഉള്ളതുകൊണ്ടാണ് വീടിന് തിളക്കവും ചൂടുമൊക്കെ ഉള്ളത്; അയാൾ കാരണമാണ് അവൾക്ക് സന്തോഷം.

വേദനയും കഷ്ടപ്പാടും സഹിക്കാനുള്ള അപാരമായ ശക്തി സ്ത്രീകൾക്കുണ്ട്. വളരെ കടുത്ത സമയത്തും വലിയ വിഷമങ്ങളിലും അവൾ ഭര്ത്താവിനോട് പറയും, "പേടിക്കണ്ട, പോയി ഉറങ്ങൂ, എന്തിനാണ് വെറുതെ സ്വയം ദുഃഖിക്കുന്നത്?'' അവൾ അയാളെ സമാധാനിപ്പിക്കും.

സഹജതയും നൈസർഗ്ഗികതയുമാണ് സ്ത്രീയുടെ പ്രകൃതി. ഒരു അഞ്ചു ലക്ഷം ഡോളർ നഷ്ടം വന്നാൽ ഭർത്താവ് ദിവസം മുഴുവനും അതിനെ കുറിച്ച് വിഷമിച്ചുകൊണ്ടിരിക്കും. ബിസിനസ്സ് ശരിയായി നടക്കുന്നില്ലെങ്കിൽ അയാൾ ശരിയായി ഭക്ഷണം പോലും കഴിക്കില്ല. അതേ സമയം സ്ത്രീ അയാളോട് പറയും അനാവശ്യമായി വിഷമിക്കാതിരിക്കൂ എന്ന്. അവളും ബിസിനസ്സിൽ അമ്പതു ശതമാനം പങ്കാളി ആണ്. അവളെന്താണ് വിഷമിക്കാത്തത്? അത് അവളുടെ ***സഹജത*** മൂലമാണ്. അതുകൊണ്ട് സഹജത ഉള്ളവരോടൊപ്പം ജീവിക്കുമ്പോൾ നിങ്ങൾ നിലനിൽക്കും. അല്ലെങ്കിൽ നശിച്ചു പോകും. അതിനു പകരം രണ്ടു പുരുഷന്മാരാണ് ഒരുമിച്ചു ജീവിക്കുന്നതെങ്കിൽ, അവർക്ക് പരസ്പരം അർത്ഥപൂർണ്ണമായ ആശ്വാസം കണ്ടെത്താനാവില്ല. സ്ത്രീ *സഹജത* ഉള്ളവളാണ്. അവളുടെ സാന്നിദ്ധ്യം കൊണ്ടാണ് വീട്ടിൽ സന്തോഷം നിലനിൽക്കുന്നത്.

സ്ത്രീ ശക്തിയുടെ ദേവതയാണ്. ഇതൊരു പുരുഷനു മനസ്സിലായാൽ അവന്റെ ജീവിത ലക്ഷ്യം പൂർത്തിയായി. സ്ത്രീ ഒരിക്കലും തെറ്റുകാരിയല്ല; പുരുഷന്റെ തിരിച്ചറിവില്ലായ്മയാണ് തെറ്റ്.

സ്ത്രീകൾ ദേവിമാരാണ്. അവരെ ചെറുതാക്കാൻ ശ്രമിക്കരുത്. അവൾ ദേവിയാണ് എന്ന് നിങ്ങൾ പറയണം. നിങ്ങൾക്ക് അവളെ '*ദേവി*' എന്നു തന്നെ വിളിക്കാം. ഉത്തരേന്ത്യയിൽ പല ഭാഗങ്ങളിലും അവർ അവരുടെ സ്ത്രീകളെ 'ദേവി' എന്നു തന്നെയാണ് വിളിക്കുന്നത്. ഇന്നത്തെ കാലത്ത് "ശാരദാ ദേവി വന്നു'', "മണി ദേവി വന്നു" എന്നൊക്കെ ചില അവസരങ്ങളിൽ പറയാറുണ്ട്. ഇല്ലേ? ചില സ്ഥലങ്ങളി ൽ അങ്ങനെ പറയാറില്ലേ?

നാല് പുരുഷന്മാർ ഒരുമിച്ച താമസിക്കുന്നുണ്ടെങ്കിൽ, അതിൽ ഒരാൾ പാചകം ചെയ്യും, മറ്റേ ആളുകൾക്ക് ഓരോരോ ജോലികൾ അവർ നിശ്ചയിച്ചിരിക്കും. ആ കുടുംബം ഒന്നിനും കൊള്ളില്ല. ജീവിതത്തിന് ഒരു രസവും ഉണ്ടാവില്ല. ഒരു സ്ത്രീയും ഒരു പുരുഷനും ഒരുമിച്ച ജീവിക്കുകയാണെങ്കിൽ, ആ കുടുംബം മനോഹരം ആയിരിക്കും. എങ്ങനെ കാര്യങ്ങൾ ഭംഗിയാക്കാം എന്ന് സ്ത്രീകൾക്ക് അറിയാം.

**ചോദ്യകർത്താവ്:** സ്ത്രീകളുടെ ഭാഗം മാത്രം പിടിച്ച് സംസാരിക്കല്ലേ, ദാദാ.

**ദാദാശ്രീ:** ഞാൻ സ്ത്രീകളുടെ ഭാഗം പിടിച്ച് സംസാരിക്കുകയല്ല. സത്യത്തിൽ ഞാൻ പുരുഷന്മാരുടെ ഭാഗം പിടിച്ചാണ് സംസാരിക്കുന്നത്. പക്ഷെ സ്ത്രീകൾക്കു തോന്നുന്നു ഞാൻ അവരുടെ ഭാഗം പിടിച്ച് സംസാരിക്കുകയാണ് എന്ന്. സത്യത്തിൽ ഞാൻ പുരുഷന്മാരുടെ ഭാഗം പിടിച്ചാണ് സംസാരിക്കുന്നത്. കാരണം നിങ്ങളാണ് കുടുംബത്തിന്റെ നാഥന്മാർ. അവളല്ല കുടുംബത്തിന്റെ അവകാശി. നിങ്ങളാണ് കുടുംബത്തിന്റെ അവകാശികൾ. ബോംബെയിൽ ആളുകൾ എന്നോട് ചോദിച്ചു, എന്തുകൊണ്ടാണ് ഞാൻ പുരുഷന്മാരെ എതിർത്ത് സ്ത്രീകളുടെ പക്ഷം ചേരുന്നത്. ഞാൻ മറുപടി പറഞ്ഞു, ‘‘മഹാവീർ ഭഗവാൻ ഒരു സ്ത്രീക്കു ജനിച്ചവനാണ്. നിങ്ങൾ ആർക്കാണ് ജന്മം കൊടുക്കാൻ പോകുന്നത്?'' നിങ്ങൾ കാരണം ഒന്നുമില്ലാതെ വലിയൊരു പ്രശ്നം ഉണ്ടാക്കുകയാണ്.

**ചോദ്യകർത്താവ്:** എന്നിരുന്നാലും അങ്ങ് സ്ത്രീകളോട് പക്ഷപാതിത്വം കാണിക്കുന്നുണ്ട്. അങ്ങനെയാണ് ഞങ്ങൾ വിശ്വസിക്കുന്നത്.

**ദാദാശ്രീ:** അതെ. ആളുകൾ എന്നിൽ അങ്ങനെ ഒരു ആരോപണം ഉന്നയിക്കുന്നുണ്ട്. എന്നാൽ അതേ സമയം ഞാൻ പുരുഷന്മാരെ, സ്ത്രീകൾ പോലും ബഹുമാനിക്കാൻ തുടങ്ങുന്ന തരത്തിൽ, വളരെ ഉയരത്തിലേക്ക് കൊണ്ടു പോവുകയാണ്. ഞാൻ കാര്യങ്ങളെ ഒരു പ്രത്യേക രീതിയിൽ ക്രമീകരിക്കുകയാണ്. മുകളിൽ നിന്നും നോക്കിയാൽ നിങ്ങൾക്കു തോന്നും ഞാൻ സ്ത്രീകളുടെ ഭാഗത്താണ് എന്ന്. എന്നാൽ ഉള്ളിൽ ഞാൻ പുരുഷന്മാർക്ക് അടിത്തറ നല്കുകയാണ്. അതായത് കാര്യങ്ങൾ ക്രമീകരിക്കുന്നതിന് ചില രീതികൾ ഉണ്ട്. ഇരുവിഭാഗവും സംതൃപ്തരാവണം.

എനിക്ക് സ്ത്രീകളോടും പുരുഷന്മാരോടും നന്നായി യോജിച്ചു പോകാനാവും. ഞാൻ പുരുഷന്മാരുടേയും സ്ത്രീകളുടേയും ഭാഗം പിടിക്കുന്നില്ല. ഇരുവിഭാഗവും തുല്യമായി ഉത്തരവാദികളാണ്. പണ്ടത്തെ ആളുകൾ സ്ത്രീകളെ താഴ്ന്നവരായി മാറ്റി. സ്ത്രീകൾ വളരെ സഹായികളാണ്. സ്ത്രീകൾ വീട്ടിലില്ലെങ്കിൽ എങ്ങനെയാണ് നിങ്ങളുടെ കുടുംബങ്ങൾ നടന്നു പോവുക?

## [19] ഭാര്യയിൽ നിന്നും ആക്ഷേപങ്ങൾ

പരാതിപ്പെട്ടാൽ നിങ്ങൾ പരാതിക്കാരനാകും. ആരെങ്കിലും ആരെ കുറിച്ചെങ്കിലും ആക്ഷേപവുമായി വന്നാൽ, ഞാൻ അയാളെ കുറ്റക്കാരനായി കാണും. എന്തുകൊണ്ടാണ് നിങ്ങൾക്ക് ആക്ഷേപം പറയാനുള്ള അവസരം ഉണ്ടായത്? മിക്ക പരാതിക്കാരും സാധാരണയായി കുറ്റവാളികളാണ്. സ്വയം തെറ്റുകാരൻ ആയതുകൊണ്ടാണ് പരാതി പറയാൻ വരുന്നത്. പരാതിപ്പെട്ടാൽ നിങ്ങൾ പരാതിക്കാരനും മറ്റേയാൾ പ്രതിയും ആകും. അയാളുടെ ദൃഷ്ടിയിൽ നിങ്ങൾ കുറ്റാരോപിതനാകുന്നു. അതുകൊണ്ട് ആർക്കും എതിരെ പരാതി പറയരുത്.

മറ്റെ ആൾ ആക്ഷേപങ്ങൾ കൊണ്ടും വഴക്കു കൊണ്ടും സംഘർഷം ഉണ്ടാക്കുകയാണെങ്കിൽ, നിങ്ങൾ ഹരിക്കണം. അങ്ങനെ സമ ഭാവത്തിൽ കാര്യം അവസാനിപ്പിച്ച് സമാധാനം സ്ഥാപിക്കണം. ഒരാൾ വേദന ഏൽപ്പിക്കാൻ എന്താണ് കാരണമായത് എന്നു ചിന്തിച്ച് സമയം കളയുന്നത് വലിയ തെറ്റാണ്. നിങ്ങൾ ഭിത്തിയിൽ ഇടിച്ചാൽ മതിലിനോട് ദേഷ്യപ്പെടാത്തതെന്താണ്? നിങ്ങളോട് ഏറ്റുമുട്ടാൻ വരുന്നവരെല്ലാം മതിലോ മരമോ പോലെയാണ്. പശു കാലിൽ ചവിട്ടിയാൽ, ദേഷ്യം വന്ന് അതിനോട് വഴക്കിടുമോ? ആളുകളോടും അങ്ങനെ തന്നെ വേണം. '***ജ്ഞാനി പുരുഷൻ*** എങ്ങനെയാണ് എല്ലാവരോടും ക്ഷമിക്കുന്നത്? മനുഷ്യരെല്ലാം മതിലും മരവും പോലെയാണെന്ന് അദ്ദേഹത്തിന് അറിയാം. അവർക്ക് മനസ്സിലാകുന്നില്ല, ബുദ്ധിയുള്ളവനോട് പറയേണ്ടതില്ല. ധാരണയുള്ളവർ ഉടൻ തന്നെ *പ്രതിക്രമണം* ആരംഭിക്കും.

നിങ്ങളുടെ ഭർത്താവ് നിങ്ങളെ അപമാനിക്കുമ്പോൾ നിങ്ങൾ എന്തുചെയ്യും? നിങ്ങൾ അയാൾക്കെതിരെ ഒരു അവകാശവാദം ആരംഭിക്കുന്നുണ്ടോ?

**ചോദ്യകർത്താവ്:** ഇല്ല. അത് ശരിയല്ല.

**ദാദാശ്രീ:** പിന്നെ നിങ്ങളെന്താണ് ചെയ്യുക? "നിങ്ങൾക്കു നല്ലതു വരട്ടെ" എന്നു പറഞ്ഞ് നിങ്ങൾ ഉറങ്ങാൻ പോകുമോ അതോ മനസ്സിൽ നിങ്ങൾ അയാളെ ശപിച്ചുകൊണ്ടിരിക്കുമോ? പൊതുവെ ഉള്ളിൽ ധാരാളം ശത്രുതയുണ്ട്.

ഒരു കടയിലെ ഭംഗിയായ *സാരി* അവളുടെ കണ്ണിൽ പെട്ടാൽ വീട്ടിൽ വരുമ്പോൾ അവളുടെ മുഖത്ത് മ്ലാനമായിരിക്കും. എന്തുകൊണ്ടാണ് അവൾ അസന്തുഷ്ടയായി കാണപ്പെടുന്നതെന്ന് നിങ്ങൾ സ്വയം ചോദിച്ചേക്കാം. എന്തിനാ മ്ലാനമായിരിക്കുന്നതെന്ന് ചോദിച്ചാൽ അവൾ പറയും *സാരിയുടെ* മേലെയുള്ള ചിന്തകളിൽ മുഴുകിയിരിക്കുകയാണെന്ന്. അവളുടെ മുഖത്തെ ചുളിവുകൾ മാറ്റാൻ *സാരി* വാങ്ങുകയേ വഴിയുള്ളൂ. അതുവരെ വീട്ടിൽ എല്ലാത്തരം സൂക്ഷ്മമായ പിണക്കങ്ങളും തുടരും. ദാമ്പത്യ ജീവിതം ഇങ്ങനെയല്ല.

ഭാര്യ നിങ്ങളോട് പറഞ്ഞേക്കാം, "എനിക്കു നമ്മുടെ സോഫയുടെ ഡിസൈൻ ഇഷ്ടപ്പെടുന്നില്ല. നിങ്ങളുടെ കൂട്ടുകാരന്റെ സോഫസെറ്റ് വളരെ ഭംഗിയുള്ളതാണ്!'' നിങ്ങൾ അവളോട് ചോദിക്കും, "നിങ്ങൾക്ക് നമ്മുടെ സോഫ ഇപ്പോൾ ഇഷ്ടമല്ലേ?'' അവൾ പറയും, "ഇല്ല, ആ സോഫ കണ്ടതുമുതൽ എനിക്ക് അതാണ് ഇഷ്ടം.'' ഇനി ഭർത്താവിന് കൂട്ടുകാരന്റെ വീട്ടിൽ ഉള്ളതുപോലെയുള്ള സോഫ വാങ്ങേണ്ടിവരും. സോഫ വാങ്ങിയതിനു ശേഷം മകൻ അറിയാതെ അതിൽ ഒരു കീറൽ ഉണ്ടാക്കിയാൽ, അവളത് കാണാനിടയായാൽ, അവളുടെ ആത്മാവിനു തന്നെ മുറിവു പറ്റിയതു പോലെയാണ് അവൾക്ക് തോന്നുക. കുട്ടികൾ എന്തെങ്കിലും നാശങ്ങളൊക്കെ വരുത്തും. ഇല്ലേ? അവർ സോഫയിൽ നിന്നു ചാടും. ഇല്ലേ? കുട്ടികൾ അതിന്മേൽ നിന്നു ചാടുമ്പോൾ, അവളുടെ നെഞ്ചത്താണ് ചാടുന്നത് എന്നവൾക്കു തോന്നും. ഇതെല്ലാം *മോഹമാണ്.* ഈ ***മോഹം*** നിങ്ങളെ ജീവനോടെ തിന്നും. നിങ്ങളെ വേദനിപ്പിച്ചുകൊണ്ടിരിക്കും.

നിങ്ങളുടെ ഈ ജീവിതം മുഴുവൻ ഇത്തരം നിസ്സാര കാര്യങ്ങളിൽ പാഴായിപ്പോകും. ഇപ്പോൾ എല്ലാ സ്ത്രീകളോടും ഷോപ്പിംഗിന് പോകരുതെന്ന് ഞാൻ പറയുന്നു. അവരുടെ എല്ലാ ഷോപ്പിംഗ് പദ്ധതികളും അവസാനിപ്പിക്കേണ്ടതുണ്ട്. പണം ഉള്ളതുകൊണ്ട് മാത്രം, ആവശ്യമില്ലെങ്കിൽ എന്തിനാണ് സാധനങ്ങൾ വാങ്ങുന്നത്? അതെല്ലാം ഉപയോഗ ശൂന്യമാണ്. നിങ്ങൾ പണം മൂല്യമുള്ള എന്തിലെങ്കിലും ചിലവഴിക്കേണ്ടതല്ലേ? ആർക്കെങ്കിലും തൻ്റെ കുടുംബത്തിൽ ബുദ്ധിമുട്ടുണ്ടെങ്കിൽ അവരുടെ പക്കൽ പണമില്ലെങ്കിൽ, അവർക്ക് അമ്പതോ നൂറോ ഡോളർ നൽകുന്നത് നല്ലതല്ലേ? വീട്ടിൽ പ്രശ്നങ്ങൾ സൃഷ്ടിക്കുന്ന കാര്യങ്ങളിൽ എന്തിനാണ് പണം അനാവശ്യമായി വലിച്ചെറിയുന്നത്?

**ചോദ്യകർത്താവ്:** അപ്പോൾ സ്ത്രീകൾ ഭയങ്കര കോപം കാണിക്കും. അവരാകെ കോപത്തിലാകും.

**ദാദാശ്രീ:** പുരുഷന്മാരും വലിയ ഭയങ്കര കോപം ഒക്കെ കാണിക്കാറുണ്ട്. ഒരിക്കൽ ഞാനും അതുപോലെ ഒരു സീൻ (രംഗം) ഉണ്ടാക്കി. അറിയുമോ?

ഇന്നത്തെ കാലത്ത് പ്രകടനങ്ങൾ അധികമില്ല. ഒരു പ്രകടനം കാണിക്കുന്നതിന്റെ ഉദ്ദേശ്യം എന്താണ്? കാര്യങ്ങൾ അവരുടേതായ രീതിയിൽ ഉണ്ടാകാൻ ആഗ്രഹിക്കുന്നതിനാൽ ആളുകൾ കോപം കാണിക്കുന്നു. ഒരു കോപം പ്രകടിപ്പിക്കുന്നതിലൂടെ അവർ മറ്റൊരാളെ ഭീഷണിപ്പെടുത്തുകയും നിർബന്ധിക്കുകയും ചെയ്യുന്നു, അല്ലെങ്കിൽ അവർ ആഗ്രഹിക്കുന്നതനുസരിച്ച് പ്രവർത്തിക്കാൻ അവരെ പ്രേരിപ്പിക്കുന്നു.

**ചോദ്യകർത്താവ്:** എന്താണ് എല്ലായിടത്തും സ്ത്രീകളെ മാത്രം കുറ്റപ്പെടുത്തുന്നത്? എന്തുകൊണ്ടാണ് പുരുഷന്മാരെ കുറ്റം പറയാത്തത്?

**ദാദാശ്രീ:** സ്ത്രീകളുടെ കാര്യത്തിൽ അത് ഇങ്ങനെയാണ്. പുരുഷന്മാരാണ് നിയമങ്ങൾ നിയന്ത്രിക്കുന്നത്. അതുകൊണ്ട് സ്ത്രീകൾ ഇരകളായി മാറുന്നു.

പുരുഷന്മാരാണ് മിക്ക പുസ്തകങ്ങളും എഴുതിയത്, അതിനാൽ ഭർത്താവിന് പ്രാധാന്യം നൽകിയിട്ടുണ്ട്. സ്ത്രീകൾക്ക് ഒരു അംഗീകാരവും നൽകിയിട്ടില്ല. ഇക്കൂട്ടർ സ്ത്രീകൾക്ക് ഒരു പ്രാധാന്യവും നൽകിയില്ല ഇപ്പോൾ, ഈ പ്രക്രിയയിൽ പുരുഷന്മാരും കഷ്ടപ്പെട്ടു. ഈ മനുഷ്യർ തന്നെ നരകത്തിൽ പോകും. ഇവിടെ നിന്ന് അവർ നേരിട്ട് നരകത്തിലേക്ക് പോകുന്നു. സ്ത്രീകൾക്ക് ഇത് അങ്ങനെയല്ല. അവർ സഹജവും സ്വാഭാവികവുമായ ഗുണങ്ങളോടു കൂടിയവരാണ്. അവർ ആത്മീയ കാര്യങ്ങളിൽ പുരുഷന്മാരെപ്പോലെ ഉണർന്നിട്ടില്ല. അവരുടെ സ്വഭാവം കാരണം അവർ അനുഭവിക്കുന്ന പ്രത്യാഘാതങ്ങൾ അത്ര ഗുരുതരമല്ല.

**ചോദ്യകർത്താവ്:** എത്ര കാലം ഒരാൾ കാര്യങ്ങളിൽ സഹിഷ്ണുത നിലനിർത്തണം?

**ദാദാശ്രീ:** സഹിഷ്ണുത ഒരാളെ ശക്തനാക്കുന്നു.

**ചോദ്യകർത്താവ്:** അപ്പോൾ അതിനർത്ഥം ഒരാൾ സഹിച്ചുകൊണ്ടേയിരിക്കണം എന്നാണോ?

**ദാദാശ്രീ:** സഹിക്കുന്നതിനു പകരം കാര്യങ്ങളെക്കുറിച്ച് ചിന്തിക്കുന്നതാണ് നല്ലത്. കാര്യങ്ങൾ ആലോചിച്ച് ഒരു പരിഹാരം കൊണ്ടുവരിക. സഹിക്കുന്നത് തെറ്റാണ്. വളരെയധികം സഹിക്കേണ്ടി വരുമ്പോൾ, അമർത്തിവെച്ച സ്പ്രിങ്ങ് തെറിക്കുന്നതു പോലെ ഒരു പൊട്ടിത്തെറി ഉണ്ടാവും. അത് കുടുംബത്തിൽ വലിയ കുഴപ്പങ്ങൾ ഉണ്ടാക്കും. സഹനം ഒരു സ്പ്രിങ്ങ് പോലെയാണ്. ഏത് സമയത്തും എത്ര വേണമെങ്കിലും ഭാരം ഒരു സ്പ്രിംഗിൽ വെക്കാനാവില്ല. മറ്റുള്ളവരെ കൈകാര്യം ചെയ്യുന്നതിന് ആ സ്പ്രിങ്ങ് ഒരു പരിധിവരെ മാത്രം ഉപയോഗിക്കുന്നതാണ് നല്ലത്. എന്നാൽ വീട്ടിലുള്ളവരുടെ കാര്യത്തിൽ ആ സ്പ്രിങ്ങിൽ അധികം ഭാരം വെക്കാതിരിക്കുകയാണ് നല്ലത്. വീട്ടിലുള്ളവരെ നിങ്ങൾ സഹിച്ചാൽ എന്തു സംഭവിക്കും? സ്പ്രിങ്ങ് തെറിക്കും.

**ചോദ്യകർത്താവ്:** സഹനത്തിന്റെ പരിധി എത്രയാണ്?

**ദാദാശ്രീ:** നിങ്ങൾ ഒരു പരിധി വരെ മാത്രമേ സഹിഷ്ണത കാണിക്കൂ. അപ്പോൾ ഉൾപ്പെട്ടിരിക്കുന്ന വസ്തുതകൾ നിങ്ങൾ ചിന്തിക്കണം. നിങ്ങൾ ആഴത്തിൽ ചിന്തിച്ചാൽ, എല്ലാ പ്രശ്നങ്ങൾക്കും പിന്നിലെ കാരണങ്ങൾ നിങ്ങൾ മനസ്സിലാക്കും. ചിന്തിക്കാതെ വെറുതെ സഹിച്ചാൽ സ്പ്രിങ്ങ് തിരിച്ചുവരും. അതുകൊണ്ട് ചിന്തിക്കേണ്ടത് ആവശ്യമാണ്. ഒരാൾ ചിന്തിക്കാതിരിക്കുമ്പോഴാണ് സഹിക്കേണ്ടി വരുന്നത്. നിങ്ങൾ ചിന്തിച്ചാൽ, തെറ്റുകൾ എവിടെയാണെന്ന് നിങ്ങൾക്ക് മനസ്സിലാകും. അത് ഒരു പരിഹാരം കൊണ്ടുവരും. ഉള്ളിൽ അതിശക്തമായ ശക്തിയുണ്ട്. ഭയങ്കര ശക്തി! എന്ത് ശക്തി ചോദിച്ചാലും കിട്ടും. നിർഭാഗ്യവശാൽ, ആളുകൾ ആ ശക്തി ഉള്ളിൽ തിരയുന്നില്ല. പകരം അവർ അതിന് പുറത്തേക്ക് നോക്കുന്നു. പുറത്ത് എന്ത് ശക്തിയാണ് ഉള്ളത്?

സഹിഷ്ണത കൊണ്ടാണ് എല്ലാ വീട്ടിലും തർക്കങ്ങൾ ഉണ്ടാകുന്നത്. "എനിക്ക് എത്രമാത്രം സഹിക്കണമെന്ന് നോക്കൂ" എന്ന് വിശ്വസിച്ച് ആളുകൾ ചുറ്റിനടക്കുന്നു. കാര്യങ്ങൾ ആലോചിച്ച് പരിഹാരം ഉണ്ടാക്കണം. നിങ്ങളുടെ വഴിയിൽ വരുന്ന എല്ലാ സംഭവങ്ങളും പ്രകൃതിയുടെ സൃഷ്ടികളാണ്, അപ്പോൾ നിങ്ങൾ

അവയിൽ നിന്ന് എങ്ങനെ രക്ഷപ്പെടും? നിങ്ങളുടെ മുൻകാല ജീവിതത്തിൽ നിന്നുള്ള നിങ്ങളുടെ പ്രതികാരങ്ങൾ പരിഹരിക്കാനും വരാനിരിക്കുന്ന ജീവിതത്തിൽ പുതിയവ സൃഷ്ടിക്കുന്നത് ഒഴിവാക്കാനും നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ, നിങ്ങൾ ഒരു വഴി കണ്ടെത്തേണ്ടതുണ്ട്. നിങ്ങളുടെ മുൻകാല ജീവിതത്തിൽ നിന്നുള്ള എല്ലാ പ്രതികാര ബന്ധങ്ങളും അനാവരണം ചെയ്യുക എന്നതാണ് ഈ നിലവിലെ ജീവിതത്തിന്റെ ലക്ഷ്യം. എല്ലാ കാര്യങ്ങളും എല്ലാവരുമായും സമചിത്തതയോടെ പരിഹരിച്ചുകൊണ്ടാണ് നിങ്ങൾ ഇത് ചെയ്യുന്നത്. അപ്പോൾ നിങ്ങളുടെ മക്കളും നന്നായി വളരും.

**ചോദ്യകർത്താവ്:** എന്റെ കൂട്ടുകാരി ഈ ചോദ്യം ചോദിച്ചു. അവളുടെ ഭർത്താവ് എപ്പോഴും അവളോട് ദ്വേഷ്യപ്പെടുന്നു. എന്താണ് അതിനുള്ള കാരണം?

**ദാദാശ്രീ:** അത് നല്ലതാണ്, മറ്റുള്ളവരെ അപേക്ഷിച്ച് അവളുടെ ഭർത്താവ് ദേഷ്യപ്പെടുന്നതാണ് നല്ലത്. എല്ലാത്തിനുമുപരി, അയാൾ നിങ്ങളുടേതായ ഒരാളാണ്. വളയാൻ ആഗ്രഹിക്കുന്ന ഉരുക്ക് കഷണം കൈവശം വച്ചാൽ ഈ കമ്മാരന്മാർ എന്തുചെയ്യും? അവർ അതിനെ ചൂടാക്കുകയും ചൂടിൽ കടും ചുവപ്പ് നിറമാകുമ്പോൾ, അത് വളയുന്ന തരത്തിൽ ചുറ്റികകൊണ്ട് അടിക്കുകയും ചെയ്യുന്നു. അത് പിന്നീട് ഇഷ്ടമുള്ള ഏത് ആകൃതിയിലും ഉണ്ടാക്കാം. ഈ ഉദാഹരണം മനുഷ്യർക്കും ബാധകമാണ്. ഒരാൾ ചൂടായാൽ, അയാൾ ദുർബലനാകുന്നു. അയാൾ കോപിക്കുന്നു, അയാൾ ദുർബലൻ ആയിത്തീരുന്നു, മാറ്റം അയാളെ കൂടുതൽ ദുർബലനാക്കുന്നു. അയാൾ ദുർബലനായിരിക്കുമ്പോൾ, *ഭാര്യക്ക്* ഇഷ്ടമുള്ള രീതിയിൽ അയാളെ രൂപപ്പെടുത്താൻ കുറഞ്ഞ പരിശ്രമം മതിയാകും.

**ചോദ്യകർത്താവ്**: അയാളെ എന്താക്കി മാറ്റണം ദാദാ? അയാൾ അവളുടെ നിയന്ത്രണത്തിലായാൽ അവൾ അയാളെ എന്ത് ചെയ്യും?

**ദാദാശ്രീ:** അവൾക്ക് ഇഷ്ടമുള്ളത് പോലെ അയാളെ പരിഷ്കരിക്കാം. അവൾക്ക് ഭർത്താവിനെ ഒരു തത്തയാക്കാം. അവൾ പറയുന്നതെന്തും അയാൾ ആവർത്തിക്കും. അയാൾ ഒരു തത്തയെപ്പോലെ ആകാം, പക്ഷേ ആളുകൾക്ക് അവരുടെ കഴിവുകൾ

എങ്ങനെ ഉപയോഗിക്കണമെന്ന് അറിയില്ല. ഇതെല്ലാം ആളുകളുടെ ബലഹീനതകളാണ്. ദേഷ്യപ്പെടുക എന്നത് ഒരു ബലഹീനതയാണ്.

നിങ്ങൾ നടക്കുമ്പോൾ ഒരു കെട്ടിടത്തിന്റെ മുകളിൽ നിന്ന് ഒരു കല്ല് വീണ് നിങ്ങളുടെ തലയിൽ തട്ടിയാൽ നിങ്ങൾക്ക് ദേഷ്യം വരുമോ?

**ചോദ്യകർത്താവ്:** ഇല്ല, അത് സംഭവിക്കുന്നു.

**ദാദാശ്രീ:** അല്ല, ഈ അവസ്ഥയിൽ എന്തിനാണ് ദേഷ്യപ്പെടാത്തത്? കാരണം ഇവിടെ ആരും ഉൾപ്പെട്ടതായി കാണുന്നില്ല.

**ചോദ്യകർത്താവ്:** ആരും വേണമെന്നു വെച്ച് കല്ലെറിഞ്ഞതല്ല.

**ദാദാശ്രീ:** അതിനാൽ, നമ്മുടെ കോപത്തിന്മേൽ നമുക്ക് നിയന്ത്രണമുണ്ട്. ആരും മനപ്പൂർവം കല്ലെറിഞ്ഞതല്ലെന്ന് അറിയുമ്പോൾ നമുക്ക് ദേഷ്യം നിയന്ത്രിക്കാൻ കഴിയും. നിയന്ത്രണം തീർച്ചയായും ഉണ്ട്. എന്നിരുന്നാലും, ആളുകൾ പറയുന്നു, "കോപം എന്നെ കീഴടക്കുന്നു." അത് തെറ്റാണ്! അത് ശരിയാണെന്ന് പറയൂ, പിന്നെ എന്തുകൊണ്ടാണ് നിങ്ങൾ ചില സാഹചര്യങ്ങളിൽ ശാന്തത പാലിക്കുകയും മറ്റ് സാഹചര്യങ്ങളിൽ ഭ്രാന്തനാകുകയും ചെയ്യുന്നത്? ഒരു പോലീസുകാരൻ നിങ്ങളോട് ദേഷ്യപ്പെട്ടാൽ, എന്തുകൊണ്ടാണ് നിങ്ങൾ അയാളോട് ദേഷ്യപ്പെടാത്തത്? നിങ്ങളുടെ ഭാര്യയോടും കുട്ടികളോടും അയൽക്കാരോടും നിങ്ങളുടെ കീഴിൽ ജോലി ചെയ്യുന്നവരോടും നിങ്ങൾ ദേഷ്യപ്പെടുന്നു, പക്ഷേ എന്തുകൊണ്ടാണ് നിങ്ങൾ നിങ്ങളുടെ ബോസിനോട് ദേഷ്യപ്പെടാത്തത്? കോപം ഒരു മനുഷ്യനെ കീഴടക്കുന്നില്ല. എല്ലാം സംഭവിക്കുന്നത് സ്വന്തം ഇഷ്ടത്തിനനുസരിച്ച് എല്ലാം ചെയ്യാൻ അയാൾ ആഗ്രഹിക്കുന്നതിനാലാണ്.

**ചോദ്യകർത്താവ്:** വീട്ടിലായാലും കൂട്ടുകാർക്കിടയിൽ ആയാലും, എല്ലാവർക്കും അവരവരുടെ അഭിപ്രായങ്ങൾ ഉള്ളതുകൊണ്ട്, കാര്യങ്ങൾ നമ്മുടെ പ്ലാൻ അനുസരിച്ച് നടന്നില്ലെങ്കിൽ, നാം എന്തിനാണ് കോപിക്കുന്നത്? എന്താണ് ഒരാൾ അപ്പോൾ ചെയ്യേണ്ടത്?

**ദാദാശ്രീ:** എല്ലാവരും അവരവരുടെ പ്രതീക്ഷകൾക്കനുസരിച്ച് കാര്യങ്ങൾ നടത്താൻ ശ്രമിച്ചാൽ എന്തു സംഭവിക്കും? എങ്ങനെയാണ് ഒരാൾക്ക് അങ്ങനെ ചിന്തിക്കാൻ തന്നെ കഴിയുന്നത്? ഒരാൾ ഉടനെ മനസ്സിലാക്കണം എല്ലാവരും അവരവരുടെ ഇഷ്ടത്തിനനുസരിച്ച് ചെയ്യാൻ ശ്രമിച്ചാൽ അതിന്റെ ഫലം വലിയ കുഴപ്പം ആയിരിക്കുമെന്ന്. അതുകൊണ്ട് ഒരിക്കലും കാര്യങ്ങൾ നിങ്ങളുടെ ഇഷ്ടത്തിനാവണം എന്ന് ചിന്തിക്കരുത്. ഒരു പ്രതീക്ഷകളും വെച്ചു പുലർത്തരുത്. അപ്പോൾ നിങ്ങൾക്ക് ഒരിക്കലും നിരാശപ്പെടേണ്ടി വരില്ല. പ്രതീക്ഷയൊന്നും ഇല്ല എന്നതിനർത്ഥം, ഒന്നും നേടിയെടുക്കാനില്ല എന്നാണ്. എന്തെങ്കിലും ആവശ്യമുള്ളവർ പ്രതീക്ഷകൾ വെച്ചു പുലർത്തുന്നു.

**ചോദ്യകർത്താവ്:** ഞങ്ങളെത്ര നിശ്ശബ്ദരായാലും, പുരുഷന്മാർ കോപിക്കുന്നു. അപ്പോൾ ഞങ്ങൾ എന്തു ചെയ്യും?

**ദാദാശ്രീ:** അയാൾക്ക് ദേഷ്യം വന്നാൽ, നിങ്ങൾക്ക് ഒരു വഴക്ക് ആരംഭിക്കണമെങ്കിൽ, നിങ്ങൾ ദേഷ്യപ്പെട്ടോളൂ. അതല്ലെങ്കിൽ അവസാനിപ്പിക്കൂ. 'സിനിമ' അവസാനിപ്പിക്കണം എങ്കിൽ, നിങ്ങൾ ശാന്തമായിരിക്കൂ. 'സിനിമ' അവസാനിപ്പിക്കാൻ ആഗ്രഹം ഇല്ലെങ്കിൽ പോരാട്ടം തുടരൂ, രാത്രി മുഴുവനും. ആരാണ് നിങ്ങളെ തടയുന്നത്? അത്തരം സിനിമകൾ നിങ്ങൾക്ക് ഇഷ്ടമാണോ?

**ചോദ്യകർത്താവ്:** ഇല്ല. അത്തരം സിനിമകൾ എനിക്ക് ഇഷ്ടമല്ല.

**ദാദാശ്രീ:** കോപം കൊണ്ട് എന്ത് ഗുണമാണുള്ളത്? വ്യക്തി സ്വയം കോപിക്കുന്നതല്ല. മെക്കാനിക്കൽ അഡ്ജസ്റ്റ്മെന്റ് (കഴിഞ്ഞ ജന്മത്തിൽ ചാർജ്ജ് ചെയ്തു വെച്ച ചിന്തകൾ, വാക്കുകൾ, പ്രവർത്തികൾ എന്നിവയുടെ മിശ്രിതം) ആണ് കോപിക്കുന്നത്. അയാൾ സ്വയം കോപിക്കുന്നില്ല. പിന്നീട് അയാൾക്ക് പശ്ചാത്താപം തോന്നുന്നു.

**ചോദ്യകർത്താവ്:** അയാളെ തണുപ്പിക്കാൻ എന്താണ് വഴി?

**ദാദാശ്രീ:** ഒരു മെഷിൻ ചൂടായാൽ, നിങ്ങൾക്കു അത് തണുപ്പിക്കേണ്ടി വരും. കുറച്ചു സമയം അത് വെറുതെ വെക്കൂ.

അപ്പോൾ മെഷീൻ തണുക്കും. അതിനു പകരം ദേഷ്യപ്പെട്ട് നിങ്ങളതിൽ കയ്യിട്ടാൽ നിങ്ങൾക്ക് പൊള്ളലേൽക്കും.

**ചോദ്യകർത്താവ്:** ഞാനും ഭർത്താവും വഴക്കു കൂടാറുണ്ട്. വാക്കേറ്റങ്ങളും. ഞങ്ങളെന്തു ചെയ്യണം?

**ദാദാശ്രീ:** ആദ്യം നിങ്ങൾക്കാണോ ദേഷ്യം വരുന്നത്? അതോ അയാൾക്കോ?

**ചോദ്യകർത്താവ്:** അദ്ദേഹം തുടങ്ങുന്നു. പിന്നെ ഞാനും.

**ദാദാശ്രീ:** നിങ്ങൾ നിങ്ങളെത്തന്നെ ഉള്ളിൽ വഴക്കു പറയണം. "നീയെന്താണ് ഇങ്ങനെ പെരുമാറുന്നത്? ഇതിന്റെ അനന്തരഫലം നീ അനുഭവിക്കേണ്ടി വരും.'' *പ്രതിക്രമണം* കൊണ്ട് ഇത്തരം തെറ്റുകളെല്ലാം മാച്ചു കളയാനാവും. അതല്ലെങ്കിൽ നാം ഉണ്ടാക്കിയ തള്ളും വലിയുമെല്ലാം നമ്മെ ശല്യം ചെയ്യാൻ തിരിച്ചു വരും. *പ്രതിക്രമണം* കൊണ്ട് കാര്യങ്ങൾക്ക് അവയുടെ തീവ്രത കുറയുന്നു.

**ചോദ്യകർത്താവ്:** എന്നാൽ ഭർത്താവും ഭാര്യയുമായി ഇടക്കൊക്കെ കോപത്തോടെയുള്ള ചില വ്യവഹാരങ്ങൾ ആയിക്കൂടെ?

**ദാദാശ്രീ:** അങ്ങനെ നിയമം ഒന്നുമില്ല. ഭർത്താവിനും ഭാര്യക്കുമിടയിൽ വളരെയധികം സമാധാനം ഉണ്ടായിരിക്കണം. ഒരു ബന്ധത്തിൽ വേദന ഉണ്ടാകുന്നുവെങ്കിൽ അതിനെ 'ഭാര്യാഭർതൃബന്ധം' എന്നു വിളിക്കാനാവില്ല. സുഹൃത്തുക്കൾ പോലും പരസ്പരം ദ്രോഹിക്കാത്തപ്പോൾ ഭാര്യക്കും ഭർത്താവിനും എങ്ങനെ കഴിയും? ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള സൗഹൃദം എല്ലാറ്റിലും വെച്ച് ഏറ്റവും ഉയർന്ന സൗഹൃദമാണ്. അത്തരം ഒരു പ്രസ്താവന (ചോദ്യം ചോദിക്കുന്നയാളുടെ ചോദ്യത്തെ പരാമർശിച്ച്) അത്തരം പെരുമാറ്റങ്ങളെ ന്യായീകരിക്കുന്നതിനുള്ള ഒരു മാർഗ്ഗമാണ്. ദാമ്പത്യത്തിൽ തർക്കങ്ങൾ ഉണ്ടാക്കുന്ന ആളുകൾ അവരുടെ ദേഷ്യത്തെ ന്യായീകരിക്കാൻ അത്തരമൊരു പ്രസ്താവന ഉപയോഗിക്കുന്നു. ഭാര്യാഭർത്താക്കന്മാർക്കിടയിൽ ദേഷ്യത്തിന് ഒരു സ്ഥാനവുമില്ല.

**ചോദ്യകർത്താവ്:** നമ്മുടെ വേദഗ്രന്ഥങ്ങളിൽ, സ്ത്രീകൾ ഭർത്താവിനെ ഭഗവാനെപ്പോലെ കണക്കാക്കണം എന്ന്

പറഞ്ഞിരിക്കുന്നു. അവൾ അയാളുടെ ആജ്ഞകൾ അനുസരിക്കുകയും പിന്തുടരുകയും വേണം. ഇക്കാലത്ത് ഒരു സ്ത്രീക്ക് ഇത് എങ്ങനെ പ്രയോഗിക്കാൻ കഴിയും?

**ദാദാശ്രീ:** ഭർത്താവ് ഭഗവാൻ ശ്രീരാമനെപ്പോലെ ആണെങ്കിൽ മാത്രമേ അവൾ സീതയെപ്പോലെയാകൂ. ഇപ്പോൾ അയാൾ വഴക്ക് ഇടുന്നവനും, വെറുപ്പ് ഉണ്ടാക്കുന്നവനും, മോശമായി പെരുമാറുന്നവനും ആണെങ്കിൽ, നിങ്ങൾ അതേ രീതിയിൽ പെരുമാറിയില്ലെങ്കിൽ അത് എങ്ങനെ പ്രവർത്തിക്കും? നിങ്ങൾക്ക് യോജിപ്പിൽ ജീവിക്കാൻ കഴിയുമെങ്കിൽ അത് വളരെ മികച്ചതാണ്, പക്ഷേ അത് സാധ്യമല്ല. അയാൾ ഉന്തിയും തള്ളിയും തുടരുമ്പോൾ ഭാര്യക്ക് എങ്ങനെ ശാന്തമായിരിക്കാൻ കഴിയും? പാവം ഭാര്യ വേറെ എന്ത് ചെയ്യാനാണ്? ഭർത്താവ്, ഒരു ഉത്തമ ഭർത്താവായി മാറുന്ന ഒരു പെരുമാറ്റം സ്വീകരിക്കണം, അവൾ ഒരു ഉത്തമ ഭാര്യയായി മാറുന്ന പെരുമാറ്റം സ്വീകരിക്കണം. ഭർത്താവ് ഒരു ചെറിയ തെറ്റ് ചെയ്താൽ അത് സഹിക്കണം, പക്ഷേ അയാൾ അവളെ ഉപദ്രവിക്കാൻ തുടങ്ങിയാൽ, ആ പാവം എന്ത് ചെയ്യും?

**ചോദ്യകർത്താവ്:** ഭർത്താവ് തന്നെയാണ് "പരമോന്നത ഭഗവാൻ''. ഈ പ്രസ്താവനയിൽ എന്താണ് തെറ്റ്?

**ദാദാശ്രീ:** ഇന്നത്തെ ഭർത്താക്കന്മാർ അങ്ങനെയാണ്, അവരെ ഭഗവാനായി കണക്കാക്കിയാൽ അവർ ഭ്രാന്തന്മാരെപ്പോലെ ചുറ്റിനടക്കും.

**ചോദ്യകർത്താവ്:** ഭർത്താക്കന്മാരെ 'ഭഗവാൻ' എന്ന് വിളിക്കാമോ? ഞങ്ങൾ എന്നും അവരുടെ *ദർശനം* (ഭക്തിയോടെ നോക്കുക) നടത്തണോ? ഞങ്ങളവരുടെ കാൽ കഴുകിയ വെള്ളം കുടിക്കണോ?

**ദാദാശ്രീ:** അവർ മരണം ഇല്ലാത്തവരാണെങ്കിലേ നിങ്ങൾ അവരെ ഭഗവാൻ എന്ന് വിളിക്കേണ്ടതുള്ളൂ. അവർ മരണം ഉള്ളവരാണെങ്കിൽ എങ്ങനെ അവരെ ഭഗവാൻ എന്നു വിളിക്കും? ഇന്നത്തെ മനുഷ്യർ എങ്ങനെ സ്വർഗ്ഗത്തിൽ ഭഗവാൻ ആകും?

**ചോദ്യകർത്താവ്:** ഞാനെന്നും എന്റെ ഭർത്താവിനെ വണങ്ങുന്നു.

**ദാദാശ്രീ:** അങ്ങനെ ചെയ്ത് നിങ്ങൾ അവനെ വഞ്ചിക്കുകയായിരിക്കും. ഭാര്യമാർ ഭർത്താക്കന്മാരുടെ കാൽക്കൽ നമസ്കരിച്ച് അവരെ വഞ്ചിക്കുന്നു. ഒരു ഭർത്താവ്, ഭർത്താവ് ആണ്. ഭഗവാൻ, ഭഗവാൻ ആണ്. എവിടെയാണ് ഭർത്താവ് "ഞാൻ ഭഗവാനാണ്" എന്നു പറയുന്നത്? അയാൾ പറയുന്നത് 'ഞാൻ നിന്റെ യജമാനനാണ്' എന്നു മാത്രമാണ്. അതു മാത്രമേ അയാൾ പറയൂ. അല്ലേ?

**ചോദ്യകർത്താവ്:** അതെ, അതു മാത്രമാണ് അയാൾ പറയുന്നത്.

**ദാദാശ്രീ:** അതെ. പശുക്കൾക്ക് ഒരു യജമാനനുണ്ട്, എല്ലാവർക്കും ഒരു യജമാനനുണ്ട്. ആത്മാവ് മാത്രമാണ് ഭഗവാൻ. ***ശുദ്ധാത്മാവ്.***

**ചോദ്യകർത്താവ്:** ഒരു സ്ത്രീ തന്റെ ഭർത്താവിന്റെ പാദങ്ങൾ കഴുകാൻ ഉപയോഗിക്കുന്ന വെള്ളം (*ചരണാമൃതം*) കുടിക്കണോ?

**ദാദാശ്രീ:** ഇന്നത്തെ ഭർത്താക്കന്മാരുടെ ചരണാമൃതം എങ്ങനെയാണ് കുടിക്കുക? അത് ദുർഗന്ധമുള്ളതാണ്. അയാൾ ഇരിക്കുമ്പോൾ പോലും ദുർഗന്ധം പുറത്തു വരും. പണ്ടത്തെ കാര്യം വേറെയാണ്. പണ്ട് ആളുകൾക്ക് ഒരു സുഗന്ധമുണ്ടായിരുന്നു. പക്ഷെ, ഇന്നത്തെ ഭർത്താക്കന്മാരിൽ നിന്നും ദുർഗന്ധം വരുന്നു. അത് നിങ്ങൾക്ക് തലവേദനയുണ്ടാക്കും. ഇന്ന് നിങ്ങളുടെ ഭാര്യയുടെയും ഭർത്താവിൻ്റെയും ഭാഗം നിങ്ങൾക്ക് കഴിയാവുന്നത്ര ഭംഗിയായി അഭിനയിക്കുക മാത്രമേ വേണ്ടൂ.

**ചോദ്യകർത്താവ്:** ദാദാ, ഇന്ന് ആരും അങ്ങനെയൊന്നും ചെയ്യുന്നില്ല. പ്രത്യേകിച്ചും സ്ത്രീകളെല്ലാം വിദ്യാഭ്യാസം ഉള്ളവരാണ്. അവർ ഈ ആചാരങ്ങളെല്ലാം ഉപേക്ഷിച്ചിരിക്കുന്നു.

**ദാദാശ്രീ:** ഭർത്താക്കന്മാർ ഭഗവാനായി പ്രഖ്യാപിക്കപ്പെടുന്നു. അവരെ നോക്കൂ, അവർ (പുരുഷന്മാർ) പുസ്തകങ്ങൾ എഴുതിയവരാണ്, പിന്നെ ആരാണ് അവരെ ചോദ്യം ചെയ്യാൻ പോകുന്നത്? അവർ എല്ലാം തങ്ങളുടെ വശത്തേക്ക് തിരിച്ചിരിക്കുന്നു. ഇത് ഇങ്ങനെയാകാൻ പാടില്ല.

**ചോദ്യകർത്താവ്:** പണ്ടു കാലത്തെ സ്ത്രീകളെപ്പോലെ ഇന്നത്തെ സ്ത്രീകൾ ഭർത്താക്കന്മാരെ ബഹുമാനിക്കുന്നില്ല.

**ദാദാശ്രീ:** അതെ. പണ്ടത്തെ ഭർത്താക്കന്മാർ ഭഗവാൻ ശ്രീരാമനെപ്പോലെ ആയിരുന്നു. ഇന്ന് അവർ "മാ-രാ" (രാ-മാ, മാ-രാ) ആയിരിക്കുന്നു! അവർക്ക് ഭഗവാൻ രാമന്റെ ഗുണങ്ങളില്ല.

**ചോദ്യകർത്താവ്:** ഭർത്താവിനോട് ഭാര്യക്കുള്ള കടമ എന്താണ്? അതൊന്നു വിശദീകരിച്ചു തരൂ.

**ദാദാശ്രീ:** അവൾ ഭർത്താവിനോട് ആത്മാർത്ഥത ഉള്ളവൾ ആയിരിക്കണം. ഭർത്താവ് ഭാര്യയോട് പറണം, "നിങ്ങൾ ആത്മാർത്ഥത ഇല്ലാത്തവളായാൽ എനിക്കെന്റെ തല നഷ്ടപ്പെടും". നിങ്ങൾ അവൾക്ക് മുന്നറിയിപ്പ് കൊടുക്കണം. ആത്മാർത്ഥത ഉള്ളവളാകാൻ അവൾക്ക് മുന്നറിയിപ്പ് കൊടുക്കാം. എന്നാൽ അതിനുവേണ്ടി അവളിൽ സമ്മർദ്ദം ചെലുത്താൻ പാടില്ല. നിങ്ങളുടെ ജീവിതകാലം മുഴുവൻ നിങ്ങൾ പരസ്പരം ആത്മാർത്ഥത പുലർത്തണം. രാവും പകലും നിങ്ങൾ അവനെ കുറിച്ചു മാത്രമേ ചിന്തിക്കാൻ പാടുള്ളൂ. എപ്പോഴും അവനെ കുറിച്ച് ചിന്ത ഉള്ളവൾ ആയിരിക്കണം നിങ്ങൾ. എങ്കിൽ മാത്രമേ നിങ്ങൾ ഒരുമിച്ചുള്ള ജീവിതം നന്നായി മുന്നോട്ടു പോവുകയുള്ളൂ.

**ചോദ്യകർത്താവ്:** ഭർത്താവ് ആത്മാർത്ഥത ഉള്ളവനല്ലെങ്കിൽ, ഭാര്യയുടെ മനസ്സ് നഷ്ടപ്പെട്ടാൽ, അവൾ കർമ്മം ബന്ധിക്കുമോ?

**ദാദാശ്രീ:** അവളുടെ മനസ്സ് നഷ്ടപ്പെട്ടാൽ, അവർ രണ്ടുപേരും കഷ്ടപ്പെടും. കഴിയുന്നതും, നിങ്ങളുടെ മനസ്സ് നഷ്ടപ്പെടരുത്. ആത്മാർത്ഥത ഇല്ലാത്തവനാകുക എന്നതല്ല ഭർത്താവിന്റെ ഉദ്ദേശം, അയാൾ തെറ്റ് ചെയ്താൽ, അയാൾ ക്ഷമ ചോദിക്കുകയും അതേ തെറ്റ് ഇനി ചെയ്യില്ലെന്ന് അവളെ ആശ്വസിപ്പിക്കുകയും വേണം. ഒരു മനുഷ്യൻ ആത്മാർത്ഥത പുലർത്തണം, അല്ലേ? ആത്മാർത്ഥത ഇല്ലെങ്കിൽ കാര്യങ്ങൾ എങ്ങനെ പ്രവർത്തിക്കും?

**ചോദ്യകർത്താവ്:** ഭർത്താവ് തുടർച്ചയായി മാപ്പു പറയുന്നു. എന്നാൽ അയാൾ രഹസ്യക്കാരിയുമായുള്ള ബന്ധം തുടരുകയും ചെയ്യുന്നു. അപ്പോൾ എന്തു ചെയ്യും?

**ദാദാശ്രീ:** ഭർത്താവ് മാപ്പു ചോദിക്കുമ്പോൾ, നിങ്ങൾക്കു മനസ്സിലാക്കിക്കൂടെ അയാൾ വിഷമിക്കുന്നുണ്ട് എന്ന്? നിസ്സഹായനാണ് അയാൾ. അയാൾക്ക് നിയന്ത്രിക്കാനാവുന്നില്ല. അപ്പോൾ നിങ്ങളത് വിട്ടുകളയണം. ഇതെല്ലാം ചെയ്യുന്ന ശീലം അയാളല്ല ഉണ്ടാക്കിയത്. അയാൾ അങ്ങനെ ശീലമുള്ളവനായതല്ല. അയാൾക്കും അത് ഇഷ്ടമല്ല. പക്ഷെ, അയാൾ എന്ത് ചെയ്യും? ഇതെല്ലാം അയാളുടെ ഇഷ്ടത്തിനു വിരുദ്ധമായാണ് സംഭവിക്കുന്നത്. ഈ രീതിയിലാണ് തെറ്റുകൾ സംഭവിക്കുന്നത്. അല്ലേ?

**ചോദ്യകർത്താവ്:** പുരുഷൻ ഈ രീതിയിൽ അവിഹിതമായി വിവാഹ ബന്ധത്തിൽ അവിശ്വസ്തത കാണിക്കുമ്പോൾ ഒരാൾ എന്താണ് ചെയ്യുക?

**ദാദാശ്രീ:** നിങ്ങൾക്ക് എന്തു ചെയ്യാനാവും? നിങ്ങൾക്ക് അയാളെ വലിച്ചെറിയാനാവുമോ? അയാളെ പുറത്താക്കിയാൽ സമൂഹത്തിൽ പരിഹാസ ശബ്ദമുയരും. അതിനു പകരം നിങ്ങളത് സ്വകാര്യമാക്കണം. അതല്ലാതെ നിങ്ങൾക്ക് എന്തു ചെയ്യാനാവും? നാം നമ്മുടെ അഴുക്കുചാലുകൾ മൂടിവെക്കുമോ, അതോ തുറന്ന് ദുർഗന്ധം പുറത്തു വിടുമോ? അതുകൊണ്ട് ഈ അഴുക്കു ചാലുകൾ തുറന്നു വെക്കേണ്ടതാണോ അതോ മൂടി വെക്കേണ്ടതാണോ?

**ചോദ്യകർത്താവ്:** അവ മൂടിവെക്കണം.

**ദാദാശ്രീ:** നമ്മളത് തുറന്നു വെച്ചാൽ, ദുർഗന്ധം കൊണ്ട് നിങ്ങൾക്ക് തലവേദന വരും.

**ചോദ്യകർത്താവ്:** എന്തിനാണ് സ്ത്രീകൾ സിന്ദൂരം (*ചാന്ദ് ലൊ*) തൊടുന്നത്? പല അമേരിക്കൻ സ്ത്രീകളും എന്നോട് ഇത് ചോദിക്കുന്നു? എന്തുകൊണ്ടാണ് ഇന്ത്യൻ സ്ത്രീകൾ സിന്ദൂരം ധരിക്കുന്നത്?

**ദാദാശ്രീ:** നമ്മുടെ നെറ്റിക്കു മദ്ധ്യത്തിലിടുന്ന ആ ചുവന്ന പൊട്ട് നമ്മുടെ ആന്തരിക മനസ്സിന്റെ അടുത്താണ് സ്ഥിതി ചെയ്യുന്നത്. തങ്ങളുടെ മനസ്സ് ഭർത്താവിൽ മാത്രം നിർത്തും എന്ന നമ്മുടെ

സ്ത്രീകളുടെ ശ്രേഷ്ഠമായ ലക്ഷ്യമാണ് അതുകൊണ്ട് സൂചിപ്പിക്കുന്നത്. വലിയ സംഘർഷങ്ങൾ ഉണ്ടായാലും ഈ സ്ത്രീകൾ അവരുടെ ഭർത്താക്കന്മാരെ വിട്ടു പോവുകയോ അവരോട് വഞ്ചന കാണിക്കുകയോ ഇല്ല. സിന്ദൂരം (*ചാന്ദ് ലൊ*) നെറ്റിയിൽ തൊടാത്തവർക്ക് ആത്മാർത്ഥത നിലനിർത്താൻ കഴിയണമെന്നില്ല.

**ചോദ്യകർത്താവ്:** ദാദാ, പുരുഷന്മാർ എങ്ങനെ പെരുമാറണം എന്നതിനെക്കുറിച്ച് നിങ്ങൾ സംസാരിച്ചു, എന്നാൽ സ്ത്രീകൾ എന്താണ് ചെയ്യേണ്ടത്? സ്ത്രീകളുടെ രണ്ട് കണ്ണുകളിലും എന്തായിരിക്കണം?

**ദാദാശ്രീ:** ഒരു സ്ത്രീ തന്റെ ഭർത്താവിനെ സ്വീകരിക്കണം, അയാൾ എങ്ങനെയാണെങ്കിലും. അവൾ ഭർത്താവായി സ്വീകരിച്ച പുരുഷൻ അവളുടെ സ്വന്തം കർമ്മ കണക്കിന് കാരണമാണ്. അവൾ താൻ സ്വീകരിച്ച പുരുഷനെ വിവാഹം കഴിച്ചത് യാദൃശ്ചികമല്ല, അതിനാൽ അവളുടെ ഭർത്താവ് എങ്ങനെയാണെങ്കിലും അയാളോട് വിശ്വസ്തത പുലർത്താൻ അവൾ ശ്രമിക്കണം. അവൾക്കതിന് കഴിയുന്നില്ലെങ്കിൽ, അവൾ അയാളോട് ക്ഷമ ചോദിക്കണം. എന്നിരുന്നാലും, ഇത് അവളുടെ കാഴ്ചപ്പാടായിരിക്കണം, അവർ രണ്ടുപേരും എങ്ങനെ ആത്മീയമായി പുരോഗമിക്കുമെന്ന് അവൾ ചിന്തിക്കണം. അടുത്ത ജന്മത്തിൽ ഇരുവർക്കും എങ്ങനെ ഉയർന്ന ജീവിതത്തിലേക്ക് പോകാനാകും. അവർ രണ്ടുപേരും എങ്ങനെ മുക്തി നേടും. അവൾ ചിന്തിക്കേണ്ടതും ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതും ഇതാണ്.

## [20] വിവാഹ മോചനത്തിന്റെ ഫലങ്ങൾ

അഭിപ്രായ വ്യത്യാസങ്ങൾ നിങ്ങൾക്ക് ഇഷ്ടമാണോ? അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാകുമ്പോൾ യോജിപ്പ് ഇല്ലാതാകുന്നു. വളരെയധികം വിയോജിപ്പുകൾ വരുമ്പോൾ അത് വിവാഹ മോചനത്തിൽ എത്തിച്ചേരുന്നു.

**ചോദ്യകർത്താവ്:** ദൈനംദിന ജീവിതത്തിന്റെ വീക്ഷണ കോണിൽ നിന്ന്, അഭിപ്രായ വ്യത്യാസങ്ങൾ മൂലമാണോ അതോ

നമ്മുടെ ചിന്തയിലെ വ്യത്യാസങ്ങൾ മൂലമാണോ നമ്മുടെ സംഘർഷങ്ങൾ?

**ദാദാശ്രീ:** ആത്മ-സാക്ഷാത്കാരത്തിന്റെ ജ്ഞാനം ലഭിക്കാത്ത എല്ലാവർക്കും എല്ലാ വ്യത്യാസങ്ങളും അഭിപ്രായ വ്യത്യാസങ്ങളാണ്. ആത്മ-സാക്ഷാത്കാരം ഉള്ളവർക്ക് അവരുടെ ചിന്തകൾ വ്യത്യാസമാണ്. ചിന്തയിലെ വ്യത്യാസങ്ങൾ ഉപദ്രവിക്കില്ല. അഭിപ്രായ വ്യത്യാസം വലിയ സംഘർഷങ്ങൾക്കും വിയോജിപ്പിനും കാരണമാകുന്നു.

**ചോദ്യകർത്താവ്:** അഭിപ്രായ വ്യത്യാസം കുറക്കുന്നതാണോ നല്ലത്?

**ദാദാശ്രീ:** പരസ്പരം ഇണങ്ങിച്ചേരാൻ ശ്രമിക്കുന്ന ആളുകൾക്ക് യാതൊരുവിധ അഭിപ്രായ വ്യത്യാസങ്ങളും ഉണ്ടാകരുത്. അത്തരം അഭിപ്രായ വ്യത്യാസങ്ങളാൽ, അഭിപ്രായ വ്യത്യാസങ്ങളും ഏറ്റുമുട്ടലുകളും ഉണ്ടാകുകയും വിനയം നഷ്ടപ്പെടുകയും ചെയ്യും. അഭിപ്രായ വ്യത്യാസങ്ങൾ മനസ്സുകളുടെ ആന്തരിക ഏകത്വത്തിന്റെ ഏറ്റുമുട്ടലുകളിലും വേർപിരിയലിലും കലാശിക്കുന്നു, അത് ദയനീയമായ ബന്ധത്തിലേക്കും ഒടുവിൽ വിവാഹ മോചനത്തിലേക്കും നയിക്കുന്നു.

**ചോദ്യകർത്താവ്:** ഞങ്ങളുടെ വിവാഹ ജീവിതം അപകടത്തിലാണ്. ഞങ്ങൾ വളരെയധികം സംഘർഷങ്ങൾ ഉണ്ടാക്കുന്നു. അതിനെ കുറിച്ച് ഞങ്ങൾ വല്ലാതെ വിഷമിക്കുന്നുണ്ട്. ദയവായി ഞങ്ങളെ സഹായിക്കൂ.

**ദാദാശ്രീ:** അത് തന്നെയാണ് ഞാൻ പറയുന്നത്. അത് നല്ലതല്ല. അത് ലോകത്തിന് നല്ലതായി തോന്നുന്നില്ല. ഇതിലെല്ലാം അർത്ഥമില്ല. ഇനിയും മെച്ചപ്പെടാൻ അവസരമുണ്ട്. നിങ്ങൾ മനുഷ്യ ശരീരത്തിൽ ആയിരിക്കുന്നിടത്തോളം, സാഹചര്യം മെച്ചപ്പെടുത്താൻ നിങ്ങൾക്ക് അവസരമുണ്ട്. എന്തായാലും എന്തിന് ഇങ്ങനെ ആയിരിക്കണം? എന്തിനാണ് നെഗറ്റീവ് പൊതു രംഗങ്ങൾ സൃഷ്ടിക്കുന്നത്? കുറച്ചെങ്കിലും മനസ്സിലാക്കണം, അല്ലേ? നിങ്ങൾക്ക് മനസ്സിലാകുന്നുണ്ടോ? ഈ കാര്യങ്ങളിൽ നിങ്ങൾ ഉപരിപ്ലവം ആയിരിക്കണം. നിങ്ങളിൽ പലരും ഒരു *ധനിയുടെ* (ആധിപത്യം

സ്ഥാപിക്കുന്ന ഭർത്താക്കന്മാർ) വേഷം ചെയ്തിട്ടുണ്ട്. വിഡ്ഢികളേ! എന്തുകൊണ്ടാണ് നിങ്ങൾ ഭാര്യമാർ നിങ്ങളുടെ സ്വന്തമാണ് എന്ന മട്ടിൽ പെരുമാറുന്നത്? നിങ്ങൾ ജീവിച്ചിരിക്കുന്ന കാലത്തോളം അല്ലെങ്കിൽ നിങ്ങൾ വിവാഹ മോചനം നേടാത്തിടത്തോളം കാലം മാത്രമാണ് നിങ്ങൾ ഭർത്താവ്. നാളെ നിങ്ങൾ വിവാഹ മോചനം നേടിയേക്കാം. അപ്പോൾ നിങ്ങൾ ആരെ ഭരിക്കും?

**ചോദ്യകർത്താവ്:** ഇക്കാലത്ത് പലരും വിവാഹ മോചനം നേടുന്നു. അവർക്ക് ചെറിയ കുട്ടികളുണ്ട്, മാതാപിതാക്കൾ അവരെ ഉപേക്ഷിക്കുന്നു. കുട്ടികളുടെ *നിസാസോഷ്ക്* (കുട്ടികളുടെ ദുഃഖത്തിന്റെ പ്രതികൂല ഫലങ്ങൾ മാതാപിതാക്കളിൽ നിഷേധാത്മകമായ കർമ്മ ബന്ധനത്തിൽ കലാശിക്കുന്നതിന്) ഭാവി ജീവിത പ്രശ്നങ്ങൾക്ക് അവർ ബാധ്യസ്ഥരല്ലേ?

**ദാദാശ്രീ:** അതെ, അവർ ബാധ്യസ്ഥരായിരിക്കും, പക്ഷേ അവർക്ക് എന്തുചെയ്യാൻ കഴിയും? സത്യത്തിൽ അവർ വിവാഹ മോചനം നേടാൻ പാടില്ല. കുട്ടികൾക്കു വേണ്ടി അവർ പരസ്പരം സഹിക്കണം. കുട്ടികൾ ഉണ്ടാകുന്നതിന് മുമ്പ് അവർ വിവാഹ മോചനം നേടിയാൽ അത് കാര്യമാക്കുമായിരുന്നില്ല, പക്ഷേ കുട്ടികൾ ഉണ്ടായതിന് ശേഷം അവർ വിവാഹ മോചനം നേടിയാൽ, അവർക്ക് അവരുടെ കുട്ടികളുടെ *നിസാസോ* അനുഭവിക്കേണ്ടിവരും.

**ചോദ്യകർത്താവ്:** ഭർത്താവിന് പ്രവർത്തിക്കാത്ത ഒരു മനസ്സുണ്ടെങ്കിൽ അയാൾ ഒരു ജോലിയും ചെയ്യില്ല. മോട്ടൽ (ഒരു വഴിയോര ഹോട്ടൽ) എങ്ങനെ നടത്തണം എന്ന് അയാൾക്ക് അറിയില്ല. അയാൾ വീടിൻ്റെ നാല് അതിരിന് അകത്ത് തളക്കപ്പെട്ട പോലെ കഴിയുന്നു. പിന്നെ എന്താണ് ചെയ്യുക?

**ദാദാശ്രീ:** നിങ്ങൾക്ക് അതിൽ എന്തു ചെയ്യാൻ കഴിയും? അയാളേക്കാൾ നല്ല വേറെ ഒരാളെ കിട്ടും എന്നതിന് ഒരു ഉറപ്പും ഇല്ല.

**ചോദ്യകർത്താവ്:** അതെ. അത് ശരിയാണ്.

**ദാദാശ്രീ:** രണ്ടാമത്തെ ഭർത്താവ് അതിലും മോശമാവുകയും അയാൾ നിങ്ങളെ പീഡിപ്പിക്കുകയും ചെയ്താൽ നിങ്ങൾ എന്തു ചെയ്യും? അങ്ങനെ പലർക്കും സംഭവിക്കുന്നുണ്ട്. ആദ്യത്തെ ആളായിരുന്നു മെച്ചം. അയാളുമായി നല്ല രീതിയിൽ അവർക്ക്

പോകാൻ കഴിഞ്ഞിരുന്നു. ഇങ്ങനെയുള്ള കാര്യങ്ങൾ ആളുകൾ മനസ്സിലാക്കേണ്ടതല്ലേ?

**ചോദ്യകർത്താവ്:** ഞങ്ങളത് ദാദാക്ക് വിട്ടു തന്നാൽ, രണ്ടാം വട്ടം ഞങ്ങൾക്ക് കൂടുതൽ നല്ല ഭർത്താവിനെ ലഭിക്കുമോ?

**ദാദാശ്രീ:** അയാൾ നല്ലവനാണ് എന്നു വന്നേക്കാം. പക്ഷെ, രണ്ടു മൂന്നു വർഷം കഴിഞ്ഞ് അയാൾക്ക് ഹൃദയ സ്തംഭനം വന്നാൽ, നിങ്ങൾ എന്തു ചെയ്യും? ഈ ലോകം അപകടങ്ങൾ നിറഞ്ഞതാണ്. കാര്യങ്ങൾ എങ്ങനെയാവുമോ അങ്ങനെ തന്നെയാണ് നടക്കുന്നത് എന്ന് സ്വയം നിങ്ങൾ നിങ്ങളോട് തന്നെ പറയുന്നതാണ് നല്ലത്. ***'സംഭവിക്കുന്നതെല്ലാം കൃത്യമായവ തന്നെയാണ്'.*** അത് സ്വീകരിക്കൂ. അതാണ് നിങ്ങൾക്ക് നല്ലത്.

ആദ്യത്തെ ഭർത്താവ് സാധാരണയായി നല്ലവനാണ്. രണ്ടാമത്തെ ആൾ പൊതുവെ സത്യസന്ധത ഇല്ലാത്തവൻ ആയിരിക്കും. അയാൾ ഇതുപോലെ ഒന്ന് (ബന്ധം) അന്വേഷിച്ചു നടക്കുന്നവനാണ്. അയാൾ ആരെയെങ്കിലും കിട്ടാൻ അന്വേഷിച്ച് അലയുന്നവനാണ്. അവളും അലഞ്ഞു നടക്കുന്നവളാണ്. അതുകൊണ്ടാണ് അവർ കണ്ടുമുട്ടുന്നത്. അത് അലയുന്ന രണ്ടു കന്നുകാലികൾ കണ്ടു മുട്ടുന്നതുപോലെയാണ്. അതിലും നല്ലത് ആദ്യത്തെ ആളാണ്. അയാൾ ഒന്നിനും കൊള്ളാത്തവനായിരിക്കാം. എങ്കിലും ചുരുങ്ങിയത് അയാൾ എത്തരക്കാരനാണ് എന്നെങ്കിലും നിങ്ങൾക്ക് അറിയാമല്ലോ! അയാൾ രാത്രിയിൽ നിങ്ങളെ കഴുത്തു ഞെരിച്ച് കൊല്ലില്ല എന്നതെങ്കിലും ഉറപ്പാണ്. നിങ്ങൾക്ക് അത് ഉറപ്പാണ്. രണ്ടാമത്തെയാൾ നിങ്ങളെ കഴുത്തു ഞെരിച്ചു കൊല്ലുക വരെ ചെയ്തേക്കാം.

കുട്ടികളുടെ ഭാവിയെ കരുതി നിങ്ങൾ ഒത്തുതീർപ്പിന് തയ്യാറാവണം. ഒന്നോ രണ്ടോ കുട്ടികളാണെങ്കിൽ പോലും, നിങ്ങൾ വിവാഹ മോചനം നടത്തിയാൽ, അവർ നിസ്സഹായരായിത്തീരും.

**ചോദ്യകർത്താവ്:** അതെ കുട്ടികൾക്ക് പിന്തുണയില്ലാതാവും.

**ദാദാശ്രീ:** അമ്മ എവിടെയാണ്? അച്ഛൻ എവിടെയാണ്? ഒരു അപകടത്തിൽ ഒരാളുടെ കാലു പോയാൽ, ബാക്കിയുള്ള കാലം അയാൾ അതിനോട് ഇണങ്ങിച്ചേർന്നു ജീവിക്കില്ലേ? അതോ

അയാൾ ആത്മഹത്യ ചെയ്യുമോ? അതുപോലെ മോശമായ വിവാഹ ബന്ധങ്ങളിലും ഇണങ്ങി ജീവിക്കു.

ഇപ്പോൾ നിങ്ങൾക്ക് നിങ്ങളുടെ ഭർത്താവ് കൊള്ളാത്തവനായി തോന്നുന്നില്ലല്ലോ? എന്നാൽ അങ്ങനെ തോന്നുമ്പോൾ നിങ്ങൾ എന്തു ചെയ്യും? അയാൾക്ക് മാനസിക സ്വാസ്ഥ്യം കുറവാണെങ്കിലും നിങ്ങൾ അയാളെ വിവാഹം കഴിച്ചു. അതുകൊണ്ട് അയാൾ ഇപ്പോൾ നിങ്ങളുടെ ഭർത്താവാണ്. അതുകൊണ്ട് നിങ്ങൾ പറയണം "എൻ്റെയാണ് ഏറ്റവും നല്ലത്" എന്ന്. ഈ ലോകത്ത് ചീത്ത ഭർത്താവ് എന്നൊന്നില്ല.

**ചോദ്യകർത്താവ്:** അയാൾ മികച്ചവനാണെന്ന് ഞങ്ങൾ പറഞ്ഞാൽ,അത് അയാളുടെ തലക്കു പിടിക്കും.

**ദാദാശ്രീ:** ഇല്ല. അങ്ങനെയൊന്നും ഉണ്ടാവില്ല. ദിവസം മുഴുവനും ആ പാവം മനുഷ്യൻ പുറത്ത് ജോലി ചെയ്യുകയാണ്. മോശമായി പെരുമാറാൻ അയാൾക്ക് എവിടെയാണ് സമയം? ഭർത്താവ് എങ്ങിനെ ആയിരുന്നാലും, അയാളെ അതുപോലെ തന്നെ സ്വീകരിക്കുക. പോയി വേറെ ഒരാളെ കണ്ടെത്തുന്നത് നിങ്ങൾക്ക് യോജിച്ച കാര്യമാണോ? നിങ്ങൾക്ക് വേറെ ഒരാളെ വാങ്ങാനാവുമോ? നിങ്ങൾ നിങ്ങളുടെ സാഹചര്യം മെച്ചപ്പെടുത്തുന്നതിനായി വിവാഹ മോചനത്തിനു പോയാൽ, അത് ലോകത്തിന് സ്വീകാര്യമായിരിക്കില്ല. അതിനു ശേഷം രണ്ടാമത്തെ ആളും ചോദിക്കും, "അവളൊരു വിവാഹമോചിതയല്ലേ?'' എന്ന്. അപ്പോൾ നിങ്ങൾ എവിടെയാണ് പോകുക? അതിനു പകരം നിങ്ങൾ ആദ്യത്തെ ആളുമായി ഉറച്ചു നിൽക്കുക. നിങ്ങളുടെ കണക്കുകൾ തീർക്കുക. നാം ഇന്ത്യക്കാർ എത്ര ഭർത്താക്കന്മാരെ മാറ്റും? ഇപ്പോൾ ഉള്ള ഈ ഒരാൾ, അയാൾ എങ്ങനെ ഉള്ളവനായാലും, അയാളാണ് ശരിയായവൻ. അതുകൊണ്ട് അത് കൈകാര്യം ചെയ്ത് ആ കണക്ക് തീർക്കുക. പുരുഷന്മാരും, അവരുടെ ഭാര്യമാരും എങ്ങനെയായിരുന്നാലും, അവൾ വഴക്കു കൂടുന്നവളും അധികാരം കാണിക്കുന്നവളും ആയാലും, അവളെ സ്വീകരിക്കുന്നതാണ് ഏറ്റവും നല്ലത്. അവൾ നിങ്ങളെ ജീവനോടെ തിന്നാനൊന്നും പോകുന്നില്ല. അവൾ കുറച്ച് ഓളിയിടുകയും

ഒച്ചവെക്കുകയും ഒക്കെ ചെയ്തേക്കാം. ചുരുങ്ങിയത് അവൾ നിങ്ങൾക്ക് ദേഹോപദ്രവം ഏല്പിക്കുകയില്ല. അവൾ ഒരു 'റേഡിയോ' മാത്രമാണ്. പക്ഷെ നിങ്ങൾക്ക് ഇതൊന്നും ശരിയായി മനസ്സിലാവുന്നില്ല. നിങ്ങൾക്ക് തോന്നുന്നത് അവളാണ് ഈ വഴക്കുകൾ നിരന്തരം സൃഷ്ടിക്കുന്നത് എന്നാണ്. പക്ഷെ, പിന്നീട് ഇങ്ങനെ ഒക്കെ പറഞ്ഞതിന് *അവൾ* പശ്ചാത്തപിക്കുന്നു. അതുകൊണ്ട് സംസാരിക്കുന്നത് അവൾ ചെയ്യുന്നതാണോ, അതോ 'റേഡിയോ' ആണോ ചെയ്യുന്നത്?

ബോംബെയിൽ ഒരു സ്ത്രീയുണ്ടായിരുന്നു. അവളുടെ വിവാഹ ബന്ധം തകര്ച്ചയുടെ വക്കിലായിരുന്നു. അവളുടെ ഭർത്താവിന് ഒരു രഹസ്യ ബന്ധം ഉണ്ടായിരുന്നു. അവളിത് കണ്ടു പിടിച്ചപ്പോൾ വീട്ടിൽ ഭയങ്കരമായ പോരാട്ടമായി. അവൾ എന്നോടു വന്നു പറഞ്ഞു, എന്താണ് അയാൾ ചെയ്യുന്നത് എന്നും, അവൾ ഇനി എന്താണ് ചെയ്യേണ്ടത് എന്നും. അവൾ ബന്ധം വേർപെടുത്താൻ തീരുമാനിച്ചിരുന്നു. പൂർണ്ണമായും വിശ്വസിക്കാവുന്ന വേറൊരു ഭർത്താവിനെ നിങ്ങൾക്ക് കിട്ടുമെങ്കിൽ നിങ്ങൾ അയാളെ ഉപേക്ഷിച്ചേക്കു എന്ന് ഞാൻ അവളോട് പറഞ്ഞു. അതല്ലെങ്കിൽ, എവിടെയാണ് നല്ലൊരാളെ നിങ്ങൾ കണ്ടെത്താൻ പോകുന്നത്? ഇപ്പോൾ ഇയാൾ ഒരു രഹസ്യക്കാരിയെ മാത്രമേ വെച്ചിരിക്കുന്നുള്ളൂ. അല്ലെ? അവൾ അതെ എന്നു പറഞ്ഞു. ഈ സാഹചര്യത്തിൽ അതാണ് നല്ലത് എന്ന് ഞാൻ പറഞ്ഞു. നിങ്ങൾ ആ കാര്യം മനസ്സിൽ നിന്നും വിട്ടു കളയണം. ഒരു തുറന്ന മനസ്സ് സ്വീകരിക്കു. ഇതിലും നല്ല ഒരാളെ നിങ്ങൾക്ക് കിട്ടാൻ പോകുന്നില്ല.

ഈ കാലഘട്ടത്തിൽ ഒരു നല്ല ഭർത്താവിനെയോ, ഒരു നല്ല ഭാര്യയേയോ നിങ്ങൾക്ക് കണ്ടെത്താൻ കഴിയില്ല. ഇവരെല്ലാം ചവറ്റുകുട്ടയും ചപ്പുചവറുകളുമാണ്. നല്ലൊരു പുരുഷനെ തിരഞ്ഞെടുക്കാനില്ല. നിങ്ങളെ സംബന്ധിച്ചിടത്തോളം നിങ്ങൾക്ക് നിങ്ങളുടെ പഴയ കണക്കുകൾ തീർക്കുകയാണ് വേണ്ടത്. ഈ പുരുഷന്മാരും സ്ത്രീകളും എല്ലാം കഴിഞ്ഞ ജന്മത്തിൽ നിന്നുള്ള കർമ്മങ്ങളുടെ കണക്കുകളാണ്. അവയെല്ലാം വീട്ടേണ്ടവയാണ്. അതിനു പകരം, ആളുകൾ വിവാഹ ജീവിതത്തിൽ അത്യധികം

താൽപ്പര്യം നില നിർത്തി, അടുത്ത ജന്മത്തിലേക്കുള്ള കണക്കുകൾ കൂടുതൽ സങ്കീർണ്ണമാക്കുന്നു. തിരഞ്ഞെടുക്കാൻ നല്ല പുരുഷന്മാരോ സ്ത്രീകളോ ഇല്ല. ഈ നിലവിലെ സമയം തിരഞ്ഞെടുക്കാനുള്ളതല്ല, മുൻകാല അക്കൗണ്ടുകൾ തീർപ്പാക്കുന്നതിനുള്ളതാണ്. നിങ്ങളെ സംബന്ധിച്ചിടത്തോളം, നിങ്ങൾ മുൻകാല കണക്കുകൾ തീർക്കേണ്ടതുണ്ട്. എന്നാൽ പകരം സ്ത്രീകളും പുരുഷന്മാരും ഭാര്യാഭർത്താക്കന്മാരായി പെരുമാറാൻ ശ്രമിക്കുന്നു. പകരം ആളുകൾ അവരുടെ വിവാഹത്തിൽ വളരെയധികം താൽപ്പര്യം കാണിച്ചുകൊണ്ട് അവരുടെ അക്കൗണ്ടുകൾ കൂടുതൽ സങ്കീർണ്ണം ആക്കുകയാണ്. ദയനീയരാണ് നിങ്ങൾ ജനങ്ങൾ! എല്ലാം ഇവിടെ തീർക്കണം. ഏറ്റവും കുറഞ്ഞ പൊരുത്തക്കേടുകളുള്ള സമീപനം സ്വീകരിക്കുക, നിങ്ങളുടെ അക്കൗണ്ടുകൾ പരിഹരിക്കുക. അധികം സമയമില്ല.

**ചോദ്യകർത്താവ്:** ദാദാ, എന്തൊക്കെ സംഭവങ്ങൾ നടന്നാലും അത് നമ്മുടെ മുൻകാല കണക്കുകൾ കൊണ്ടാണോ?

**ദാദാശ്രീ:** ഒരു കണക്കുമില്ലെങ്കിൽ അവർ കണ്ടുമുട്ടുക പോലുമില്ല.

ഈ ലോകം നിലനിൽക്കുന്നേടത്തോളം മുറിവുകളും ഉണ്ടായിക്കൊണ്ടിരിക്കും. ഭാര്യ പറഞ്ഞേക്കാം ഈ മുറിവുകളൊന്നും ഉണങ്ങുകയില്ല എന്ന്. എന്നാൽ ലൗകിക വ്യവഹാരത്തിലേക്ക് ഇറങ്ങുമ്പോൾ ആ മുറിവുകളെല്ലാം ഉണങ്ങുന്നു. ഇതിനെ ഞാൻ വിളിക്കുന്നത് 'ആകർഷണത്തിന്റെ മണ്ടത്തരം' എന്നാണ്. അവളുടെ *മോഹം* (ലൗകിക ജീവിതത്തോടുള്ള ആസക്തി) കാരണം ഈ ആകർഷണം നിലനിൽക്കുന്നു. അവളുടെ *മോഹം* കാരണം അവൾ മറക്കുന്നു. കാരണം ഈ *മോഹമുണ്ടെങ്കിൽ* അവളുടെ മുറിവുകൾ ഉണങ്ങുന്നു. ഈ മുറിവുകൾ ഉണങ്ങാതിരുന്നാൽ ഒരാൾക്ക് *വൈരാഗ്യം* (ലൗകിക കാര്യങ്ങളോടുള്ള ബന്ധമില്ലായ്മ) ലഭിക്കും. '*മോഹ*'ത്തിന്ടെ നിർവചനം എന്താണ്? പലതും അനുഭവിച്ചറിഞ്ഞിട്ടും ആ അനുഭവം മറന്നു പോകുന്നു എന്നതാണ്. വിവാഹ മോചനം നേടുമ്പോൾ, താൻ ഇനി ഒരിക്കലും വിവാഹം കഴിക്കില്ലെന്ന് ഒരു പുരുഷൻ തീരുമാനിക്കുന്നു, എന്നിട്ടും അയാൾ മറ്റൊരു നിരാശാജനകമായ റിസ്ക് എടുക്കുന്നു.

**ചോദ്യകർത്താവ്:** തൊണ്ണൂറ്റി ഒമ്പതു ശതമാനം വിവാഹിതരും പരസ്പരം യോജിച്ചവരല്ല എന്ന ഞാൻ അവളോടു പറയുകയായിരുന്നു.

**ദാദാശ്രീ:** ഈ കാലഘട്ടത്തിൽ ദമ്പതികൾ തമ്മിലുള്ള പൊരുത്തക്കേട് രണ്ട് തരത്തിൽ പ്രവർത്തിക്കാം. ഒന്നുകിൽ അത് അവരെ ആത്മീയമായി ഉയർത്തുന്നു, അല്ലെങ്കിൽ അത് അവരെ താഴ്ന്ന ജീവിത രൂപങ്ങളിലേക്ക് കൊണ്ടുപോകും. ദമ്പതികൾ തമ്മിലുള്ള പൊരുത്തം അവരെ ആത്മീയമായി സ്തംഭിപ്പിക്കും. അത് അവരെ ആത്മീയമായി പോലും വേദനിപ്പിച്ചേക്കാം. പൊരുത്തമില്ലാത്ത ദമ്പതികൾക്ക്, സംഘർഷം തടയാൻ ഇരുവരും *ജ്ഞാനം* ഉപയോഗിക്കുകയാണെങ്കിൽ ആത്മീയ പുരോഗതി കൈവരിക്കാൻ കഴിയും.

**ചോദ്യകർത്താവ്:** ഏത് സാഹചര്യത്തിലാണ് വിവാഹ മോചനം ന്യായീകരിക്കാനാവുക?

**ദാദാശ്രീ:** ഈ നശിച്ച വിവാഹ മോചനമെല്ലാം ഇപ്പോൾ വന്നതാണ്. മുമ്പ് വിവാഹ മോചനം എന്നൊന്നില്ലായിരുന്നു.

**ചോദ്യകർത്താവ്:** എന്നാലിന്നത്തെ കാലത്ത് വിവാഹ മോചനങ്ങൾ നടക്കുന്നു. അപ്പോൾ ഏത് സാഹചര്യത്തിലാണ് ഒരാൾ വിവാഹ മോചനം സ്വീകരിക്കേണ്ടത്?

**ദാദാശ്രീ:** യോജിപ്പിന് സാധ്യതയില്ലെങ്കിൽ, പിരിയുന്നതാണ് നല്ലത്. ക്രമീകരിക്കാൻ കഴിയുന്നില്ലെങ്കിൽ, വേർപെടുത്തുന്നതാണ് നല്ലത്. അല്ലെങ്കിൽ, ഞാൻ ഒരു കാര്യം മാത്രം പറയുന്നു, "***എല്ലായിടത്തും ക്രമീകരിക്കുക.***" "അയാൾ ഇങ്ങനെയാണ്" എന്നും "അവൾ അങ്ങനെയാണ്" എന്നും പറഞ്ഞ് നിങ്ങൾ രണ്ടുപേരും തമ്മിൽ കാര്യങ്ങൾ വർദ്ധിപ്പിക്കാൻ ശ്രമിക്കരുത്.

**ചോദ്യകർത്താവ്:** ഈ പടിഞ്ഞാറൻ നാടുകളിൽ രണ്ടുപേർക്ക് ഒത്തൊരുമിച്ചു പോകാനാവാതെ വരുമ്പോൾ അവർ പിരിയുന്നു. അത് മോശമായി കണക്കാക്കാമോ?

**ദാദാശ്രീ:** എന്തായാലും വിവാഹ മോചനത്തിന്റെ അർത്ഥമെന്താണ്? ഈ ആളുകൾ കപ്പുകളും സോസറുകളും ആണോ? നിങ്ങൾക്ക് ഒരു കപ്പും സോസറും പോലും വേർപെടുത്താൻ കഴിയാത്തപ്പോൾ, നിങ്ങൾക്ക് എങ്ങനെ പുരുഷനെയും സ്ത്രീയെയും

വേർതിരിക്കും? ഇത് അമേരിക്കക്കാർക്ക് സ്വീകാര്യമായിരിക്കാം, പക്ഷേ നിങ്ങൾ ഒരു ഇന്ത്യക്കാരനാണ്. ഒരിക്കൽ ഒരു ഭാര്യയും ഒരു ഭർത്താവും എന്ന വ്രതം ഉണ്ടായിരുന്നു. സ്വന്തം ഭാര്യയല്ലാതെ ഒരു പുരുഷൻ മറ്റൊരു സ്ത്രീയെ നോക്കുക പോലും ചെയ്യില്ല എന്ന ചിന്തയാണ് നിലനിന്നിരുന്നത്. അങ്ങനെയുള്ള സ്ഥലത്ത് വിവാഹ മോചനത്തെക്കുറിച്ചുള്ള ചിന്തകൾക്ക് എവിടെയാണ് മാന്യത? നിങ്ങൾക്ക് വിവാഹ മോചനങ്ങൾ ഇഷ്ടമാണോ?

മൃഗങ്ങളുടെ രാജ്യത്തിൽ, നായ്ക്കൾക്കിടയിൽ വിവാഹ മോചനങ്ങളുണ്ട്, ഇപ്പോൾ മനുഷ്യരിലും വിവാഹ മോചനങ്ങളുണ്ട്. അപ്പോൾ മനുഷ്യരും മൃഗങ്ങളും എങ്ങനെ വ്യത്യാസപ്പെട്ടിരിക്കുന്നു? മനുഷ്യൻ മൃഗത്തെപ്പോലെ ജീവിക്കുന്നു. നമ്മുടെ ഹിന്ദുസ്ഥാനിൽ ആദ്യ വിവാഹത്തിന് ശേഷം മറ്റൊരു വിവാഹം ഉണ്ടാകില്ല. ഭാര്യ മരിച്ചാൽ ഭർത്താവ് വീണ്ടും വിവാഹം കഴിക്കില്ല. എന്തൊരു ആത്മീയ ശുദ്ധിയാണ് അന്ന് ജനിച്ച മനുഷ്യർക്ക് ഉണ്ടായിരുന്നത്!

ദമ്പതികൾ വിവാഹ മോചനത്തിന്റെ വക്കത്തെത്തിയാൽ, ഒരു മണിക്കൂർ കൊണ്ട് ഞാനവരെ ഒന്നിപ്പിക്കും, അവരെ എന്റെ അടുത്ത് കൊണ്ടുവരികയാണെങ്കിൽ. ഞാൻ അവരെ ഒരു മണിക്കൂർ കൊണ്ട് ഒന്നിച്ചേർക്കും. അവർ വീണ്ടും പരസ്പരം കൂടിച്ചേരും. ഇതെല്ലാം തിരിച്ചറിവില്ലായ്മ കൊണ്ടുണ്ടാകുന്ന വെറും ഭയം മാത്രമാണ്. വേർപിരിഞ്ഞ പല ദമ്പതികളും ഇപ്പോൾ സന്തോഷത്തോടെ കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു.

ഇതാണ് നമ്മുടെ ധാർമ്മിക മൂല്യങ്ങൾ. ദമ്പതികൾ വഴക്കുണ്ടാക്കുന്നു, എന്നിട്ടും അവർ എൺപത് വർഷമായി ഒരുമിച്ച് ജീവിക്കുന്നു. പതിമൂന്നാം ദിവസത്തെ ശവസംസ്കാര ചടങ്ങുകളിൽ പോലും, വിധവ തന്റെ പരേതനായ ഭർത്താവിന് ഇഷ്ടമുള്ളതെല്ലാം തയ്യാറാക്കും. ചടങ്ങിനായി ബോംബെയിൽ നിന്ന് ഭക്ഷണം പോലും അവൾ ഓർഡർ ചെയ്യുമായിരുന്നു. ഒരു ചെറുപ്പക്കാരൻ വൃദ്ധയായ വിധവയോട് പറയും, "മാജി, (പ്രായമായ സ്ത്രീകളെ അഭിസംബോധന ചെയ്യുന്ന പദം), ആറ് മാസം മുമ്പ് അയാൾ നിങ്ങളെ തള്ളിയിടുകയും ആ സമയത്ത് നിങ്ങൾ അയാളെ എല്ലാത്തരം പേരുകളും വിളിക്കുകയും ചെയ്തു!" അവൾ മറുപടി പറയും, "അപ്പോഴും

അയാളെപ്പോലെ മറ്റൊരു ഭർത്താവിനെ ഞാൻ കണ്ടെത്തുകയില്ല." എന്ന് പഴയ വിധവ പറയും. അവളുടെ മുഴുവൻ ജീവിതാനുഭവങ്ങളിൽ നിന്നും, ഹൃദയത്തിൽ, അയാൾ ഒരു നല്ല മനുഷ്യനായിരുന്നു എന്ന് അവൾ കണ്ടെത്തും. അയാളുടെ സ്വഭാവ ഗുണങ്ങൾ വിചിത്രമായിരുന്നു, പക്ഷേ ഹൃദയത്തിൽ അയാൾ നല്ലവനായിരുന്നു.

ആളുകൾ നമ്മളെ ശ്രദ്ധിക്കുന്ന തരത്തിലായിരിക്കണം നമ്മുടെ ജീവിതം. നമ്മൾ ഇന്ത്യക്കാരാണ്, അമേരിക്കക്കാരല്ല. നമ്മൾ അത്തരക്കാരാണ്, നമ്മുടെ ജീവിതത്തിൽ നമ്മൾ സ്ത്രീയെ അനുസരിക്കുകയും സഹിക്കുകയും ചെയ്യുന്നു, സ്ത്രീകളും അങ്ങനെയാണ്, സ്ത്രീകൾ അങ്ങനെ തന്നെ ചെയ്യുന്നു. ഈ രീതിയിൽ, എൺപത് വർഷം ഒരുമിച്ച് കടന്നുപോകും. വിദേശികൾ ഒരു മണിക്കൂർ പോലും സഹിക്കില്ല, അവനോ അവളോ ഒരു മണിക്കൂർ പോലും സഹിക്കില്ല.

എല്ലാവരുടേയും പ്രകൃതികളുടെ വെടിമരുന്നുകൾ പൊട്ടി തെറിച്ചുകൊണ്ടിരിക്കുകയാണ്. എവിടെ നിന്നാണ് ഈ വെടിമരുന്നെല്ലാം വരുന്നത്?

**ചോദ്യകർത്താവ്:** അവ എല്ലാവരിലും അന്തർലീനമായ ഒരു സ്വഭാവമാണ്.

**ദാദാശ്രീ:** ഇന്ന് ഒരു വലിയ തർക്കമുണ്ടാകുമെന്ന് നിങ്ങൾക്ക് ബോധ്യപ്പെട്ടേക്കാം, പകരം അത് അകലുന്നു. ആവർത്തിച്ച് പറഞ്ഞുകൊണ്ട് നിങ്ങളുടെ മനസ്സ് നിങ്ങളെ വേദനിപ്പിച്ചുകൊണ്ട് ഇരിക്കുകയാണെങ്കിൽ, "അയാൾ എന്നോട് ഒരുപാട് കാര്യങ്ങൾ പറഞ്ഞു. ഇന്ന് ഭയങ്കരമായ പലതും സംഭവിച്ചു," അപ്പോൾ നിങ്ങൾ സ്വയം മുതുകിൽ തട്ടി സ്വയം ഉറങ്ങാൻ പറയണം, എല്ലാം ശരിയാകും.

നിങ്ങളുടെ മുറിവുകൾ ഉണങ്ങിയില്ലേ? ഇപ്പോൾ എല്ലാം ശരിയല്ലേ?

**ചോദ്യകർത്താവ്:** വഴക്ക് സംഭവിക്കുമ്പോൾ, അത് കഴിഞ്ഞ ജന്മത്തിൽ നിന്നും കൊണ്ട് വരുന്ന കർമ്മത്തിൻ്റെ ഭാണ്ഡമല്ലേ?

**ദാദാശ്രീ:** ഈ വഴക്കൊക്കെ നടക്കുമ്പോൾ, അടുത്ത ജന്മത്തിലേക്കുള്ള ഭാണ്ഡം കൂട്ടിച്ചേർക്കപ്പെടുന്നു. ഈ ***ജ്ഞാനം***

എടുത്തു കഴിഞ്ഞാൽ, മുൻ ജന്മത്തിലെ പഴയ കാർമ്മിക ഭാണ്ഡം മാത്രമേ പുറത്തു വരുന്നുള്ളൂ. പുതിയ ഭാണ്ഡം നിറക്കപ്പെടുന്നില്ല.

**ചോദ്യകർത്താവ്:** ഭർത്താവ് എന്നോട് വഴക്കു കൂടുമ്പോൾ, ഞാൻ *പ്രതിക്രമണം* ചെയ്തു കൊണ്ടിരുന്നാലോ?

**ദാദാശ്രീ:** അപ്പോൾ പ്രശ്നം ഒന്നുമില്ല.

**ചോദ്യകർത്താവ്:** വഴക്കിനിടയിൽ പഴയ കർമ്മങ്ങളല്ലേ പുറത്തു വരുന്നത്?

**ദാദാശ്രീ:** അതെ, എല്ലാം പുറത്തു വരും. *പ്രതിക്രമണം* നടക്കുന്നിടത്തെല്ലാം ബാഗേജ് പുറത്തേക്ക് വരുന്നു. *പ്രതിക്രമണം* മാത്രമാണ് ഈ ലോകത്തിലെ ഏക പരിഹാരം.

ഇന്നു മുതൽ നിങ്ങളുടെ ഭർത്താവ് കോപിച്ചാൽ നിങ്ങൾ എന്തു ചെയ്യും?

**ചോദ്യകർത്താവ്:** വഴക്കുകൾ സമഭാവത്തോടെ അവസാനിപ്പിക്കും.

**ദാദാശ്രീ:** അങ്ങനെയാണോ? ഇനി നിങ്ങൾ അദ്ദേഹത്തെ വിട്ടു പോകുമോ?

**ചോദ്യകർത്താവ്**: ഇല്ല.

**ദാദാശ്രീ:** അയാൾ പോയാൽ, നിങ്ങൾ എന്തു ചെയ്യും? എനിക്കു നിങ്ങളുടെ കൂടെ ജീവിക്കാൻ വയ്യ എന്നു അയാൾ പറഞ്ഞാൽ?

**ചോദ്യകർത്താവ്:** ഞാനദ്ദേഹത്തെ തിരിച്ചു വിളിക്കും. ഞാനദ്ദേഹത്തിന്റെ കാലിൽ വീണ് മാപ്പുചോദിക്കും.

**ദാദാശ്രീ:** അതെ. അയാളെ തിരിച്ചു വിളിക്കു. അയാളെ ആശ്വസിപ്പിക്കുക, തലയിൽ തലോടുക, ചെയ്യേണ്ടതെല്ലാം ചെയ്യുക. വീണ്ടും കാര്യങ്ങൾ പഴയ പടി ആവും. വെറും പ്രായോഗിക ബുദ്ധികൊണ്ട് ചെയ്തു തീർക്കാനാവുന്ന കാര്യങ്ങൾ പ്രായോഗിക ബുദ്ധി ഉപയോഗിച്ച് ചെയ്യുക. അടുത്ത ദിവസം, " നിങ്ങൾ എൻ്റെ കാലിൽ വീണ് യാചിച്ചു, ഇല്ലേ?'' എന്നു ചോദിക്കുകയാണെങ്കിൽ, അത് വേറെ കാര്യമാണ്. നിങ്ങൾ അയാളോട് പറയുക, " നിങ്ങൾ പോവുകയായിരുന്നു, നിങ്ങൾ ഒരു ഭ്രാന്തനെ പോലെ പെരുമാറുകയായിരുന്നു, അതുകൊണ്ടാണ്.'' അയാൾ വിചാരിക്കും അവളുടെ അപേക്ഷകളും മാപ്പു പറയലും എല്ലാം

എന്നന്നേക്കുമുള്ളതാണ് എന്ന്. എന്നാൽ ആ പ്രവൃർത്തി, പെട്ടന്നുണ്ടായ പ്രശ്നം പരിഹരിക്കാൻ നൈസർഗ്ഗികമായി ചെയ്യുതാണ്.

## [21] വിവാഹസമയത്ത് നടത്തുന്ന ഏഴ് ചടങ്ങളുടെ സത്ത

ഈ കാലഘട്ടത്തിൽ എങ്ങനെ നിങ്ങളുടെ ജീവിതം ജീവിക്കണമെന്നതിന് അറിവു തരുന്ന ഒരു താക്കോലും ഇല്ല. *മോക്ഷത്തിന്റെ* കാര്യം വിട്ടു, എങ്ങനെ നിങ്ങളുടെ ജീവിതം ജീവിക്കണം എന്ന് നിങ്ങൾ അറിഞ്ഞിരിക്കണം. വേണ്ടേ? ഓരോ വഴിയും എവിടെ കൊണ്ടെത്തിക്കും എന്ന് നിങ്ങൾ തിരിച്ചറിയണം. പിന്നെ ഏത് വഴി പോകണം എന്നു തീരുമാനിക്കു. നിങ്ങൾക്ക് തീരുമാനിക്കാൻ കഴിയുന്നില്ലെങ്കിൽ, ദാദായോട് ചോദിക്കു. അദ്ദേഹം പറഞ്ഞു തരും ഓരോ വഴിയിലും ഉള്ള അപകടങ്ങൾ എന്തൊക്കെയാണെന്ന്. വിവാഹിതർ വിചാരിക്കും, ഞങ്ങൾ കുടുങ്ങിപ്പോയി എന്ന്. അവിവാഹിതർ കരുതും വിവാഹിതരായവർ അനുഗ്രഹീതരാണ് എന്ന്. അവർക്കിടയിൽ, ആരാണ് പരിഹാരം കണ്ടുപിടിച്ചു കൊടുക്കുക? ഈ ലോകത്തിൽ ഒറ്റക്ക് ജീവിക്കുന്നത് കഠിനമാണ്. ഒരാൾക്ക് വിവാഹം കഴിക്കുകയല്ലാതെ മറ്റ് മാർഗ്ഗമില്ല, നിങ്ങൾക്ക് മറ്റൊരു വഴിയുമില്ലെങ്കിൽ ദാമ്പത്യത്തിൽ എന്തിനാണ് ദുരിതമനുഭവിക്കുന്നത്? എന്തിന് വിവാഹം കഴിച്ച് ദുരിതം അനുഭവിക്കണമെന്ന് ചിലർ ചോദിക്കുന്നു. ഈ ജീവിതം ദുരിത പൂർണ്ണമാകാൻ വേണ്ടിയല്ല, മറിച്ച് ഈ ലോകത്തിന്റെ അനുഭവങ്ങൾ നേടാനാണ്; ഈ ലൗകിക ജീവിതം യഥാർത്ഥമാണോ അല്ലയോ? അതിൽ സന്തോഷമുണ്ടോ ഇല്ലയോ? ഈ ജീവിതം അടിസ്ഥാനപരമായ അർത്ഥം നേടുന്നതിന് വേണ്ടിയുള്ളതാണ്. നിങ്ങൾ അതിന്റെ അർത്ഥത്തിൽ എത്തിയിട്ടുണ്ടോ?

മില്ലുടമയും ഗ്രൈൻഡർ തിരിക്കുന്ന കാളയും, പോലെയാണ് സ്ത്രീയും പുരുഷനും തമ്മിലുള്ള ബന്ധം. ഇന്ത്യയിൽ, ഗ്രാമങ്ങളിൽ ചെറിയ എണ്ണ മില്ലുകൾ ഉണ്ട്, അവിടെ കാളയെക്കൊണ്ട് ഒരു മില്ല് തിരിപ്പിക്കുകയും; ആവണക്കച്ചെടിയുടെയും, മറ്റ് എണ്ണ

ഉത്പാദിപ്പിക്കുന്ന വിത്തുകളിൽ നിന്ന് ചതച്ച് എണ്ണ വേർതിരിച്ചെടുക്കുകയും ചെയ്യുന്നു. മില്ലിന് ചുറ്റുമുള്ള വൃത്തങ്ങളിൽ ആവർത്തിച്ചുള്ള നടത്തം സുഗമമാക്കുന്നതിന് കാളയുടെ കാഴ്ച നിയന്ത്രിക്കാൻ കാളയുടെ കണ്ണുകളുടെ ഭാഗങ്ങൾ മൂടിയിരിക്കുന്നു. ഭർത്താവ് കാളയെ പ്രതിനിധീകരിക്കുന്നു, ഭാര്യ ഓയിൽ മിൽ നടത്തുന്ന ഉടമസ്ഥനെ പ്രതിനിധീകരിക്കുന്നു. അവർ ചുറ്റിക്കറങ്ങുന്നു. പാതി അന്ധനായ കാള ഒരു ദിവസത്തെ നടത്തത്തിന് ശേഷം താൻ വളരെ ദൂരം പിന്നിട്ടിട്ടുണ്ടെന്ന് കരുതുന്നു, എന്നാൽ തന്റെ അന്ധതകൾ നീക്കം ചെയ്യുമ്പോൾ, താൻ ആരംഭിച്ച സ്ഥലത്ത് തന്നെയാണെന്ന് കാള മനസ്സിലാക്കുന്നു. പിന്നെ കാളയുടെ യജമാനൻ സ്ത്രീ എന്ത് ചെയ്യും? അവന് ഒരു കഷണം എണ്ണ പിണ്ണാക്ക് തീറ്റുകയും കാളയെ സന്തോഷിപ്പിക്കുകയും ചെയ്യുന്നു, അങ്ങനെ അത് വീണ്ടും പ്രവർത്തിക്കാൻ തുടങ്ങുന്നു. അതുപോലെ, ഭാര്യ തന്റെ പുരുഷന് ഒരു കഷ്ണം *ഹാൻദാവോ* (അരിയും പയറും കൊണ്ട് ഉണ്ടാക്കുന്ന അപ്പം) കൊടുക്കുകയും ഭർത്താവ് സമാധാനത്തോടെ ഭക്ഷണം കഴിക്കുകയും ജീവിതത്തിന്റെ മുഴുവൻ അധ്വാനവും പിറ്റേന്ന് രാവിലെ തന്നെ പുനരാരംഭിക്കുകയും ചെയ്യുന്നു.

ദിവസങ്ങൾ കടന്നുപോകാൻ ഇപ്പോൾ ബുദ്ധിമുട്ടായി. ഭർത്താവ് വീട്ടിൽ വരുമ്പോൾ നെഞ്ചുവേദനയെക്കുറിച്ച് പരാതിപ്പെടുകയും, കുട്ടികൾ വന്ന് പരീക്ഷയിൽ തോറ്റതായി അറിയിക്കുകയും ചെയ്യും. ഭർത്താവിന് നെഞ്ചുവേദന ഉണ്ടാകുമ്പോൾ, ഭർത്താവിന് ഹൃദയാഘാതമുണ്ടായാൽ തന്റെ കുടുംബത്തിന്റെ അവസ്ഥയെന്തെന്ന ആശങ്ക ഭാര്യക്ക് ഉണ്ടാകും. എല്ലാത്തരം നിഷേധാത്മക ചിന്തകളാലും അവൾ അവളുടെ മനസ്സിനെ നശിപ്പിക്കും, അത് അവളെ സമാധാനപരമായി ജീവിക്കുന്നതിൽ നിന്ന് തടയും.

വിവാഹം കഴിക്കുന്നത് മൂല്യവത്താണെന്ന് നിങ്ങൾക്ക് എപ്പോഴാണ് പറയാൻ കഴിയുക? ഒരു ലക്ഷം പേരിൽ ഒരാൾ മാത്രം വിവാഹം കഴിക്കുമ്പോൾ. എല്ലാവരും വിവാഹം കഴിക്കുന്നത് വലിയ കാര്യമാണോ? സ്ത്രീകൾക്കും പുരുഷന്മാർക്കുമായി ഒരു വലിയ കോളേജ് (ദാദാശ്രീയുടെ ലൗകിക ഇടപെടലിന്റെ ശാസ്ത്രം) ഉണ്ട്, അവിടെ വിവാഹശേഷം അവരുടെ ജീവിത ഇടപെടലുകൾ എങ്ങനെ

നടത്താമെന്ന് അവർ പഠിക്കുന്നു, എന്നാൽ ഈ ആളുകൾ സ്വയം പഠിക്കാതെ വിവാഹം കഴിക്കുന്നു.

ആരെങ്കിലും നിങ്ങളെ അധിക്ഷേപിച്ചാൽ അപമാനം ഏറ്റുവാങ്ങുന്നതിൽ ഒരു പ്രശ്നവുമില്ല, പക്ഷേ ആ അപമാനം നിങ്ങളുടെ ബോധത്തിൽ സൂക്ഷിക്കുകയും "ഇത്തരം അപമാനങ്ങൾക്ക് ഉള്ളതാണോ ഈ ജീവിതം?" എന്ന് സ്വയം ഓർമ്മിപ്പിക്കുകയും വേണം. അപമാനിച്ചാലും കുഴപ്പമില്ല, ഈഗോ ഉയർത്തുന്ന ഒന്നിന്റെയും ആവശ്യമില്ല, ഈഗോയെ തോൽപ്പിക്കുന്ന ഒന്നിന്റെയും ആവശ്യമില്ല, എന്നാൽ അപമാനങ്ങൾക്കുള്ളതാണോ നമ്മുടെ ജീവിതം? ഈ അവബോധം നമുക്കുണ്ടാകേണ്ടതല്ലേ?

ഭാര്യ പിണങ്ങിയിരിക്കുമ്പോൾ അയാൾ പറയും "ദൈവമേ എന്നെ ഒന്നു സഹായിക്കൂ''. അവൾ അയാളുടെ അടുത്തു സംസാരിക്കാൻ വരുമ്പോൾ അയാൾ എല്ലാം മറക്കുന്നു. അപ്പോൾ ദൈവത്തെയും ബാക്കിയുള്ള എല്ലാ കാര്യങ്ങളും മാറ്റി വെക്കപ്പെടുന്നു. ഓ...എന്തൊരു തീവ്രമാണ് ഈ പ്രഹേളിക? ഈ രീതിയിൽ കഷ്ടപ്പാടുകളെല്ലാം തീരുമോ?

ഈ ലോകത്തിന്റെ അർത്ഥമെന്താണ്? കുഴപ്പങ്ങൾ. ഈ ശരീരം പോലും കുഴപ്പമാണ്. കുഴപ്പങ്ങൾക്കുള്ള ആഗ്രഹം ഉണ്ടാകേണ്ടതുണ്ടോ? ഇതിന് എന്തെങ്കിലും ആഗ്രഹമുണ്ടെന്നത് തന്നെ അത്ഭുതമാണ്. മത്സ്യ ബന്ധന വലയിൽ നിന്ന് വ്യത്യസ്തമാണ് ജീവിത വല. ഒരു മീൻവല ഉപയോഗിച്ച്, നിങ്ങൾക്ക് കുറഞ്ഞത് നിങ്ങളുടെ വല വെട്ടി രക്ഷപ്പെടാം, പക്ഷേ ഈ ലൗകിക ജീവിതത്തിന്റെ വലയിൽ നിന്ന് നിങ്ങൾക്ക് രക്ഷപ്പെടാൻ കഴിയില്ല. മരിച്ചാലും രക്ഷപ്പെടില്ല.

ലോകത്തിന്റെ വലയിൽ നിന്ന് രക്ഷപ്പെടാനുള്ള ഒരു വഴി ഒരു *ജ്ഞാനി-പുരുഷൻ* നിങ്ങൾക്ക് കാണിച്ചുതരുന്നു. അദ്ദേഹം നിങ്ങൾക്ക് മോക്ഷത്തിലേക്കുള്ള പാത കാണിച്ചുതരികയും ആ പാതയിൽ നിങ്ങളെ എത്തിക്കുകയും ചെയ്യുന്നു, അങ്ങനെ ബാഹ്യശക്തികളുടെ പ്രശ്നങ്ങളിൽ നിന്ന് നിങ്ങൾ എന്നെന്നേക്കുമായി മോചിക്കപ്പെട്ടുവെന്ന് നിങ്ങൾക്ക് തോന്നുന്നു.

ഇതിനെ നിങ്ങൾ എങ്ങനെ ജീവിതം എന്ന് വിളിക്കും? ജീവിതം എത്ര മനോഹരമായിരിക്കണം! ഓരോ വ്യക്തിയും ഓരോ സുഗന്ധം പുറപ്പെടുവിക്കണം. ഒരു വ്യക്തി എത്ര അത്ഭുതകരമാണെന്ന് ചുറ്റും സ്തുതിഗീതങ്ങൾ ആലപിക്കും. അയാൾ എത്ര മനോഹരമായി സംസാരിക്കുന്നു, അയാളുടെ പെരുമാറ്റം എത്ര മനോഹരമാണ്. ഇത്തരത്തിൽ പ്രശസ്തിയുള്ള ആരെയെങ്കിലും നിങ്ങൾക്ക് ചുറ്റും കാണുന്നുണ്ടോ? നിങ്ങൾക്ക് ചുറ്റും അത്തരം സുഗന്ധമുള്ള ആളുകളെ നിങ്ങൾ കാണുന്നുണ്ടോ?

**ചോദ്യകർത്താവ്:** അങ്ങനെ സുഗന്ധം പരത്തുന്ന ആളുകൾ അപൂർവ്വമാണ്.

**ദാദാശ്രീ:** ഒരുപക്ഷേ ചില ആളുകൾ ഉണ്ടാകാം, എന്നാൽ എത്രമാത്രം? വീട്ടിലുള്ളവരോട് ചോദിച്ചാൽ നാറുകയാണെന്ന് പറയും. അയാൾക്ക് പുറത്ത് ഒരു സുഗന്ധമുണ്ടാകാം, പക്ഷേ വീട്ടിൽ അവർ പറയും, "അവനെക്കുറിച്ച് സംസാരിക്കരുത്." അതിനെ സുഗന്ധം എന്ന് വിളിക്കില്ല.

ജീവിതം മറ്റുള്ളവരെ സഹായിക്കാൻ ചെലവഴിക്കണം. ചന്ദനത്തിരി കത്തുമ്പോൾ അത് അതിന്റെ സുഗന്ധം സ്വയം ആസ്വദിക്കുമോ?

ഈ ലോകം ഒരു മ്യൂസിയമാണ്, ഈ മ്യൂസിയത്തിന്റെ ആവശ്യകതകൾ എന്തൊക്കെയാണ്? നിങ്ങൾ മ്യൂസിയത്തിൽ പ്രവേശിക്കുമ്പോൾ, ഉള്ളിലായിരിക്കുമ്പോൾ നിയമങ്ങൾക്ക് അനുസൃതമായി ആസ്വദിക്കാനും ഇഷ്ടമുള്ളത് ചെയ്യാനും നിങ്ങൾക്ക് സ്വാതന്ത്ര്യമുണ്ട്, എന്നാൽ നിങ്ങൾ അവിടെ നിന്ന് പോയാൽ അതിന്റെ എല്ലാ സാധനങ്ങളും ഉപേക്ഷിക്കണം. ഈ ലോകത്തിന്റെ കാര്യം അങ്ങനെയാണ്. നിങ്ങൾ ഒന്നും എടുത്തു കളയരുത്. അടി കൂടല്ലേ. ആരുമായും അടുപ്പമോ വെറുപ്പോ ഉണ്ടാക്കരുത്. എന്നിരുന്നാലും ആളുകൾ പ്രവേശിക്കുകയും വിവാഹം കഴിക്കുകയും ചെയ്യുന്നു. എടാ വിഡ്ഢി! എന്തുകൊണ്ടാണ് നിങ്ങൾ വിവാഹം കഴിച്ചത്? നിങ്ങൾ ഒരു അറ്റാച്ച്മെന്റ് വളർത്തിയതുകൊണ്ടാണ് നിങ്ങൾ വിവാഹം കഴിച്ചത്. നിങ്ങൾ പുറത്തേക്ക് പോകുമ്പോൾ, ഇത് ഒരു പ്രശ്നമായി മാറും. അപ്പോൾ അയാൾ പരാതി പറയും:

"ഞാൻ ബന്ധിക്കപ്പെട്ടിരിക്കുന്നു." നിയമങ്ങൾ പാലിച്ച് അകത്ത് കയറിയാൽ ഇപ്പോഴും കുഴപ്പമില്ല. നിങ്ങൾക്ക് കഴിക്കാം, കുടിക്കാം, ആസ്വദിക്കാം. നിങ്ങൾ വിവാഹിതരാകാൻ ഇടയുണ്ടെങ്കിൽ അത് ഒരു മ്യൂസിയമാണെന്ന് ഭാര്യയോട് പറയുക; നിങ്ങൾ പരസ്പരം അടുക്കുകയോ മോശമായ വികാരങ്ങൾ വളർത്തുകയോ ചെയ്യരുത്. സൗകര്യപ്രദമായിടത്തോളം, ആസ്വദിക്കൂ, പക്ഷേ അവസാനം പോസിറ്റീവോ നെഗറ്റീവോ അറ്റാച്ച്മെന്റുകളില്ലാതെ പോകണം. അവൾ മറ്റൊരു പുരുഷനോടൊപ്പം പോയാലും അവളോട് നിങ്ങൾക്ക് നിഷേധാത്മക വികാരമോ വെറുപ്പോ ഉണ്ടാകരുത്. ജീവിതത്തിന്റെ ഈ മ്യൂസിയം ഇങ്ങനെയാണ്. നിങ്ങൾ ആഗ്രഹിക്കുന്നതെന്തും ചെയ്യുക, എന്നാൽ ഈ മ്യൂസിയത്തിൽ നിന്ന് രക്ഷപ്പെടാൻ ഇപ്പോൾ വളരെ വൈകി. ഇതുവരെ എന്തു സംഭവിച്ചാലും അങ്ങനെ തന്നെയാകട്ടെ. ഉയർന്ന ധാർമ്മികതയുള്ള രാജ്യത്താണ് (ഇന്ത്യ) നാം ജനിച്ചത്. അതുകൊണ്ട് വിവാഹവും അതുപോലുള്ള കാര്യങ്ങളുമെല്ലാം അതെങ്ങനെ വേണമോ അതുപോലെ തന്നെ ആയിരിക്കണം. ക്രമപ്രകാരവും ന്യായമായതും.

## [22] പുരുഷന്മാരുടേയും സ്ത്രീകളുടേയും ജന്മസിദ്ധമായ ഗുണങ്ങളിലുള്ള വ്യത്യാസം

**ചോദ്യകർത്താവ്:** സ്ത്രീകൾക്ക് ആത്മജ്ഞാനം നേടാനാവുമോ? അവർക്ക് ആത്മജ്ഞാനവും ജ്ഞാനപൂർവമുള്ള ലോകവീക്ഷണവും നേടിയെടുക്കാൻ സാധ്യമാണോ?

**ദാദാശ്രീ:** സത്യത്തിൽ അത് അസാധ്യമാണ്. എന്നാൽ എൻ്റെ ഈ ശാസ്ത്രം അവർക്ക് അത് നേടിയെടുക്കാൻ കഴിയുന്ന തരത്തിൽ ഉള്ളതാക്കിയിരിക്കുന്നു. അതിന് കാരണം അവരുടെ *പ്രകൃതി* (ചിന്ത, വാക്ക്, പ്രവൃത്തി എന്നിവയുടെ സങ്കരം) ആത്മാവിനെ മനസ്സിലാക്കാൻ യോജിച്ചതല്ല എന്നതാണ്. സ്ത്രീകൾക്ക് വളരെ ഉയർന്ന തരത്തിൽ കപടതയും മോഹവും അവരുടെ *പ്രകൃതിയിൽ* ഉണ്ട്. അത് അവരെ, അതിൽ പെട്ട് കഷ്ടപ്പെടുമ്പോൾ, അവരുടെ യഥാർത്ഥ സ്വരൂപം മറന്നു പോകാൻ

ഇടയാക്കുന്നു. അതുകൊണ്ട് പുരുഷന്മാരെപ്പോലെ അത്ര എളുപ്പമായി സ്ത്രീകൾക്ക് ആത്മജ്ഞാനം നേടിയെടുക്കാനാവില്ല.

**ചോദ്യകർത്താവ്:** അപ്പോൾ അത് വ്യവസ്ഥിത് (Scientific Circumstantial Evidences) ചെയ്യുന്ന അന്യായമല്ലേ?

**ദാദാശ്രീ:** അല്ല, അവൾ അടുത്ത ജന്മത്തിൽ ഒരു പുരുഷനാകും, അപ്പോൾ അവൾ *മോക്ഷം* പ്രാപിക്കും. സ്ത്രീകൾക്ക് *മോക്ഷം* നേടാനാവില്ലെന്ന ഈ പൊതുവിജ്ഞാനം പൂർണ്ണമായും അസത്യമല്ല. സ്ത്രീകളുടെ സ്വഭാവം കണക്കിലെടുക്കുമ്പോൾ അത് ശരിയാണ്. അവരുടെ വഞ്ചനയുടെയും *മോഹത്തിന്റെയും* ഘടകങ്ങൾ ആത്മസാക്ഷാത്കാരത്തെ തടസ്സപ്പെടുത്തുന്നു. **ഒരു സ്ത്രീ ഒരിക്കലും സ്വതന്ത്ര്യയാകാൻ പോകുന്നില്ല എന്ന് ഒരാൾ പറയുമ്പോൾ അത് അസത്യമാണ്.** അവൾ പുരുഷനാകുന്നു, തുടർന്ന് *മോക്ഷം* പ്രാപിക്കുന്നു. അടുത്ത ജന്മത്തിലും സ്ത്രീകൾ സ്ത്രീകളായിത്തന്നെ തുടരുമെന്ന് നിയമമില്ല. അവൾ എപ്പോഴാണ് ഒരു പുരുഷനെപ്പോലെ ആകുന്നത്? അവൾ ഈ ജീവിതത്തിൽ ഒരു പുരുഷനുമായി മത്സരത്തിൽ തുടരുകയും അവളുടെ അഹങ്കാരവും ദേഷ്യവും വർദ്ധിച്ചു കൊണ്ടിരിക്കുകയും ചെയ്യുമ്പോൾ, അവളിൽ ചതിയുടെയും മോഹത്തിന്റെയും അണുക്കൾ കുറയുന്നു. പുരുഷന്മാരുടെ *പ്രകൃതി* പ്രധാനമായും *അഹങ്കാരവും* (അഹംകാരവും) *ക്രോധവും* (കോപവും) ആണെങ്കിൽ സ്ത്രീകളുടെ പ്രകൃതി *മായയും* (ആസക്തി) *ലോഭവും* (അത്യാഗ്രഹം) ആണ്. ഇത് സ്വാഭാവികമായി തുടരുന്നത് ഇങ്ങനെയാണ്, എന്നാൽ നമ്മുടെ ***അക്രം വിജ്ഞാൻ*** പറയുന്നത് സ്ത്രീകൾക്കും മോക്ഷം നേടാനാകുമെന്നാണ്, കാരണം ഈ ശാസ്ത്രം ആത്മാവിനെ ഉണർത്തുന്നതിനാൽ നിരവധി സ്ത്രീകൾ അങ്ങനെയാണ്, അവർ ദിവസത്തിൽ ഇരുപത്തിനാല് മണിക്കൂറും ***ദാദായെ*** നിരന്തരം ഓർക്കുന്നു.

ഇന്ത്യയിലും അമേരിക്കയിലും ധാരാളം സ്ത്രീകൾക്ക് ദിവസത്തിൽ ഇരുപത്തിനാലു മണിക്കൂറും ദാദാ മനസ്സിലുണ്ട്.

**ചോദ്യകർത്താവ്:** ആത്മാവിന് ലിംഗ ബന്ധിതമായ അവകാശങ്ങൾ ഒന്നുമില്ലേ?

**ദാദാശ്രീ:** ആത്മാവിന് ഒരു ലിംഗവുമില്ല. പ്രകൃതിക്കാണ് ലിംഗവ്യത്യാസം ഉള്ളത്. നിങ്ങളുടെ സ്റ്റോക്കിൽ 'തിളക്കമുള്ള വസ്തുക്കൾ' ഉണ്ടെങ്കിൽ 'തിളക്കമുള്ള വസ്തുക്കൾ' പുറത്തു വരും, നിങ്ങളുടെ സ്റ്റോക്കിൽ 'ഇരുണ്ടതും മുഷിഞ്ഞതുമായ വസ്തുക്കൾ' ആണ് ഉള്ളത് എങ്കിൽ അതാവും പുറത്തു വരുന്നത്. പ്രകൃതിയും ഉള്ളിൽ ശേഖരിച്ചു വെച്ചിരിക്കുന്ന സ്റ്റോക്കാണ്. അതിനെ '*പുദ്ഗൽ*' (ശരീരം) എന്നു വിളിക്കുന്നു. അതുകൊണ്ട് നിറക്കുന്ന (*പൂരൻ*) സമയത്ത് നിറച്ചത്, ഒഴിവാക്കുന്ന (*ഗലൻ*) സമയത്ത് പുറത്തു വരുന്നു. ഭക്ഷണം കഴിക്കുന്നത് *പൂരൻ* (നിറക്കൽ) ആണ്. ടോയ്ലെറ്റിൽ പോകുന്നത് *ഗലൻ* (ഒഴിവാക്കൽ) ആണ്. ഓരോ ശ്വാസോച്ഛ്വാസവും പരമാണുക്കൾ പുദ്ഗലിൽ (ശരീരത്തിൽ) *പൂരൻ* - *ഗലൻ* ആകുന്നതാണ്.

ഒരാൾ *പുരുഷൻ* (man) ആകാൻ ആഗ്രഹിക്കുന്നുവെങ്കിൽ, *മോഹവും* (attachment) *കപടതയും* (deceit) പോയാൽ അത് സംഭവിക്കും. *മോഹത്തിന്റേയും കപടതയുടേയും പരമാണുക്കൾ* കൂടിച്ചേരുമ്പോൾ സ്ത്രീ രൂപപ്പെടുന്നു. *കോപവും* (anger) *മാനവും* (pride) കൂടിച്ചേരുമ്പോൾ പുരുഷനുണ്ടാകുന്നു. ഇതെല്ലാം പരമാണുക്കളുടെ ശാസ്ത്രത്തിൽ അടിസ്ഥിതമാണ്.

ഒരിക്കൽ, കുറച്ച് സ്ത്രീകൾ തങ്ങൾക്ക് ചില വലിയ പിഴവുകളുണ്ടെന്ന് എന്നോട് സമ്മതിച്ചു, അവരുടെ എല്ലാ തെറ്റുകളിലും ഏതാണ് അവർക്ക് ഏറ്റവും ദോഷകരമായതെന്ന് അറിയാൻ ആഗ്രഹിച്ചു? അവരുടെ പ്രതീക്ഷകൾക്ക് അനുസരിച്ച് മറ്റുള്ളവരെ പെരുമാറാൻ പ്രേരിപ്പിക്കുന്നതാണ് ഏറ്റവും വലിയ തെറ്റ് എന്നു ഞാൻ അവരോട് പറഞ്ഞു. എല്ലാ സ്ത്രീകളിലും സ്വന്തം ഇഷ്ടം അനുസരിച്ച് മറ്റുള്ളവർ പ്രവർത്തിക്കണം എന്ന് ഒരാഗ്രഹം ഉണ്ട്. കപടത ഉപയോഗപ്പെടുത്തി അവളുടെ ഭർത്താവിനെപ്പോലും മാറ്റാൻ അവൾക്കു കഴിയുന്നു. അയാളെക്കൊണ്ട് അവൾക്കു വേണ്ടതെല്ലാം ചെയ്യിപ്പിക്കുന്നു. ഇത് തെറ്റാണ്. അത് തെറ്റായ സമീപനമാണ്. അവരെക്കൊണ്ട് 'ഇനി അങ്ങനെ ചെയ്യില്ല' എന്ന് അതെഴുതി ഞാൻ പ്രതിജ്ഞ ചെയ്യിപ്പിച്ചു. മറ്റുള്ളവരെക്കൊണ്ട് സ്വന്തം ഇഷ്ടത്തിന്

അനുസരിച്ച് പ്രവർത്തിപ്പിക്കുന്നതിനുള്ള കാരണം എന്താണ്? അത് വളരെ അപകടകരമാണ്.

**ചോദ്യകർത്താവ്:** അത് കുടുംബത്തിന് ഗുണകരമാണെങ്കിൽ, അതിലെന്താണ് തെറ്റ്?

**ദാദാശ്രീ:** ഇല്ല. ഈ രീതിയിൽ ആർക്കും ഒരിക്കലും ഒരു ഗുണവും ഉണ്ടാക്കാനാവില്ല. സ്വന്തം പ്രതീക്ഷകൾക്ക് അനുസരിച്ച് കാര്യങ്ങൾ ചെയ്യിക്കുന്ന സ്ത്രീകൾ കുടുംബത്തിൽ ഒരു ഗുണവും ഉണ്ടാക്കില്ല. എല്ലാവരുടേയും പ്രതീക്ഷകൾക്കനുസരിച്ച് കാര്യങ്ങൾ നടന്നാലേ കുടുംബത്തിന് ഗുണമുണ്ടാവൂ. ആ പ്രക്രിയയിൽ ആരും വേദനിക്കാതിരുന്നാലേ അത് സംഭവിക്കൂ. എല്ലാവരെക്കൊണ്ടും സ്വന്തം ഇഷ്ടപ്രകാരം കാര്യങ്ങൾ നടത്താൻ വേണ്ടി നടക്കുന്നവർ കുടുംബത്തിന് വലിയ ദോഷമാണ് ഉണ്ടാക്കുന്നത്. ഇതാണ് കുടുംബത്തിൽ വലിയ സംഘർഷവും വഴക്കുകളും ഉണ്ടാകുന്നതിനുള്ള പ്രധാന കാരണം. അവളുടെ പ്രതീക്ഷകൾക്കൊപ്പം കാര്യങ്ങൾ നടന്നില്ലെങ്കിൽ, അവൾ പിണങ്ങിയിരിക്കും. അവൾ ഭക്ഷണം കഴിക്കില്ല. ആരെയാണ് അവൾ അടിക്കുക? അതുകൊണ്ട് അവൾ ഒച്ചവെച്ചുകൊണ്ട് ഇരിക്കുന്നു. അടുത്ത ദിവസം അവൾ കപടത ഉപയോഗിക്കും. എന്തൊരു തരം സ്ത്രീയാണ് ഇത്? തന്റെ പ്രതീക്ഷകൾക്ക് അനുസരിച്ച് കാര്യങ്ങൾ നടത്തുന്നതിൽ വിജയിച്ചില്ലെങ്കിൽ എന്തു സംഭവിക്കും? നിങ്ങൾ സ്ത്രീകൾ ഇക്കാര്യങ്ങളിൽ പിടിവാശി കാണിക്കരുത്. നിങ്ങൾ വിശാല മനസ്സുള്ളവരും വിശാല ഹൃദയമുള്ളവരും ആവേണ്ടത് ആവശ്യമാണ്.

**ചോദ്യകർത്താവ്:** കണ്ണീരുകൊണ്ട് സ്ത്രീകൾ പുരുഷന്മാരെ വശത്താക്കും. സ്വന്തം ഭാഗം തെറ്റാണെങ്കിൽ പോലും, അത് ശരിയാണ് എന്ന വാദത്തിൽ അവർ ഉറച്ച് നിൽക്കും. ഇക്കാര്യത്തെ കുറിച്ച് അങ്ങേക്ക് എന്താണ് പറയാനുള്ളത്?

**ദാദാശ്രീ:** അത് വളരെ സത്യമാണ്. അവളുടെ തെറ്റിന് അവൾ വിലകൊടുക്കേണ്ടി വരും. കൂടാതെ, ഈ രീതിയിൽ പ്രവർത്തിക്കുന്നതിലൂടെ അവൾക്ക് വിശ്വസനീയത നഷ്ടപ്പെടുന്നു. അവൾക്ക് ഭർത്താവിൻ്റെ വിശ്വാസം നഷ്ടപ്പെടും.

“നിഷ്കളങ്കരായ ഭർത്താക്കന്മാർ ഉള്ള സ്ത്രീകൾ കൈ പൊക്കൂ” എന്ന് ഞാൻ കുറച്ചു സ്ത്രീകളോട് പറഞ്ഞു. എല്ലാ സ്ത്രീകളും കൈകൾ പൊക്കി. അവർ എന്നിൽ വിശ്വാസത്തോടെ പറയുന്ന "എൻ്റെ ഭർത്താവ് നിഷ്കളങ്കനാണ്, തികച്ചും നിഷ്കളങ്കനാണ്." ആ പ്രസ്താവന തന്നെ ഈ സ്ത്രീകൾ അവരുടെ ഭർത്താക്കന്മാരെ, പാവകളെപ്പോലെ കളിപ്പിക്കുന്നു എന്ന് കാണിക്കുന്നു. പൊതുവായി ഇക്കാര്യം വെളിപ്പെടുത്തുന്നത് മോശമായി തോന്നുന്നു. അത് മോശമായി തോന്നുന്നില്ലേ? ഒരാൾക്ക് എല്ലാം തുറന്നു പറയാനാവില്ല. ഞാൻ സ്വകാര്യമായി ഈ സ്ത്രീകളോട് “നിങ്ങളുടെ ഭർത്താവ് പാവമാണോ” എന്നു ചോദിച്ചാൽ അവർ പറയും, "പാവം, വളരെ പാവം" എന്ന്. അവളുടെ കപടത അവനെ ഒരു പാവമായി കാണുന്നു. ഈ കപടത മോശമാണ്. സ്ത്രീകളിൽ ധാരാളം മറ്റ് നല്ല ഗുണങ്ങൾ ഉണ്ട്.

**ചോദ്യകർത്താവ്:** ഒരു വശത്ത്, ഒരു സ്ത്രീയെ 'ലക്ഷ്മി' (സമ്പത്തിന്റെയും സമൃദ്ധിയുടെയും ദേവത) എന്ന് വിളിക്കുന്നു, മറുവശത്ത്, അവളെ വഞ്ചകി എന്നും വിളിക്കുന്നു, ഒപ്പം *മോഹം* (ലൗകിക കാര്യങ്ങളോടുള്ള ആസക്തി) നിറഞ്ഞതായി പറയപ്പെടുന്നു.

**ദാദാശ്രീ:** അവളെ ലക്ഷ്മി എന്നു വിളിക്കാം. സ്ത്രീകൾ വെറും സാധാരണ വസ്തുക്കളല്ല. അവളുടെ ഭർത്താവിനെ നാരായണൻ (ഭഗവാൻ) എന്നു വിളിക്കുമ്പോൾ, പിന്നെ അവളെ എന്താണ് വിളിക്കുക? അതുകൊണ്ട് ആ ദമ്പതികളെ ‘ലക്ഷ്മീനാരായണൻ’ എന്നു വിളിക്കുന്നു! അപ്പോൾ അവൾ ഒന്നിനും കൊള്ളാത്തവളാണോ? അവൾ ഒരു *തീർത്ഥങ്കരന്റെ* അമ്മയാണ്. ആ ഇരുപത്തിനാല് *തീർത്ഥങ്കരന്മാർക്ക്* ജന്മം നൽകിയത് ആരാണ്?

**ചോദ്യകർത്താവ്:** ഒരു സ്ത്രീ.

**ദാദാശ്രീ:** അപ്പോൾ അവളെ എങ്ങനെ ഒന്നിനും കൊള്ളാത്തവൾ എന്നു വിളിക്കും? അവളൊരു സ്ത്രീ ആയതുകൊണ്ട് *മോഹം* എപ്പോഴും ഉണ്ടായിരിക്കും. എന്നിരുന്നാലും എല്ലാ മഹാന്മാരായ *തീർത്ഥങ്കരന്മാർക്കും* ജന്മം നല്കിയത് ആരാണ്? എല്ലാ വലിയ ആളുകൾക്കും ജന്മം നല്കിയത് സ്ത്രീകളാണ്. അപ്പോൾ

എങ്ങനെ അവരെ തരം താഴ്ത്തിക്കാണിക്കാനാകും? എന്നിരുന്നാലും നമ്മുടെ ആളുകൾ അവരെ തരം താഴ്ത്തി കാണിക്കുന്നു.

**ചോദ്യകർത്താവ്:** എല്ലായ്‌പ്പോഴും സ്ത്രീകളെയാണ് അതിരുകൾക്കുള്ളിൽ നിൽക്കാൻ പറയുന്നത്, പുരുഷന്മാരെയല്ല.

**ദാദാശ്രീ:** അത് മനുഷ്യനെന്ന നിലയിൽ ദുരുപയോഗമാണ്. മനുഷ്യനെന്ന നിലയിൽ ഒരാൾക്കുള്ള അധികാരത്തിന്റെ ദുരുപയോഗമാണിത്. അധികാരം രണ്ട് തരത്തിൽ ഉപയോഗിക്കാം; ഒന്നുകിൽ അത് ഉചിതമായി ഉപയോഗിക്കാം അല്ലെങ്കിൽ ദുരുപയോഗം ചെയ്യാം. ശരിയായി ഉപയോഗിച്ചാൽ, ആളുകൾ സന്തോഷിക്കും, പക്ഷേ ഒരാൾ അത് ദുരുപയോഗം ചെയ്താൽ അയാൾക്ക് ദുരിതങ്ങൾ ഉണ്ടാകും. നിങ്ങൾ അധികാരം ദുരുപയോഗം ചെയ്യുമ്പോൾ, നിങ്ങൾക്ക് ആ അധികാരം നഷ്ടപ്പെടും. നിങ്ങൾക്ക് അധികാരം എന്നെന്നേക്കുമായി നിലനിറുത്തണമെങ്കിൽ, എന്നേക്കും ഒരു മനുഷ്യനായി തുടരാൻ നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ, നിങ്ങളുടെ അധികാരം ദുരുപയോഗം ചെയ്യരുത്. അല്ലെങ്കിൽ, നിങ്ങളുടെ അടുത്ത ജന്മത്തിൽ നിങ്ങൾ ഒരു സ്ത്രീയാകും. അധികാര ദുർവിനിയോഗം ആ അധികാരം നഷ്‌ടപ്പെടുന്നതിന് കാരണം ആകുമെന്നതിനാൽ അധികാരമുള്ളവരെല്ലാം ജാഗ്രത പാലിക്കുക.

തനിക്ക് എന്ത് സംഭവിച്ചാലും, ഭർത്താവ് അരികിൽ ഉണ്ടെങ്കിലും ഇല്ലെങ്കിലും, ഭർത്താവ് ഒളിച്ചോടി പോയിട്ടുണ്ടെങ്കിലും, അവൾ മറ്റൊരു പുരുഷനുമായി ഒളിച്ചോടി പോകില്ല എന്നതാണ് സ്ത്രീയുടെ പ്രതിരൂപം. മറ്റേ പുരുഷൻ എങ്ങനെയായാലും, ദൈവം ഒരു പുരുഷനായി അവളുടെ അടുക്കൽ വന്നാലും, അവൾ അയാളോടൊപ്പം പോകാൻ വിസമ്മതിക്കും. അവൾ പറയും, "ഇല്ല, എനിക്ക് ഒരു ഭർത്താവുണ്ട്, ഞാൻ വിവാഹിതയാണ്!" അതിനെ *സതി* എന്ന് വിളിക്കുന്നു (ഭർത്താവിനോട് നിരുപാധികമായി അർപ്പിതമായ ഒരു സ്ത്രീ, ഭർത്താവിന്റെ ശവസംസ്കാര ചിതയിൽ അവൾ സ്വമേധയാ തന്റെ ജീവിതം ഉപേക്ഷിക്കും). ഇന്നത്തെ കാലത്ത് ഈ സ്ത്രീകളിൽ സതിയുടെ എന്തെങ്കിലും ഗുണങ്ങൾ അവശേഷിക്കുന്നുണ്ടോ? അങ്ങനെയുള്ള സ്ത്രീകൾ ഒരിക്കലും ഉണ്ടായിട്ടില്ല എന്നല്ല. കാലങ്ങൾ വ്യത്യസ്തമാണ്. *സത്യയുഗം* (സുവർണ്ണകാലത്തിന്റെ കാലചക്രം)

പോലെ സതികളെ കണ്ടെത്തേണ്ട ചില കാലഘട്ടങ്ങളുണ്ട്. അതുകൊണ്ടാണ് ആളുകൾ സതികളെ ബഹുമാനിക്കുകയും ആരാധിക്കുകയും ചെയ്യുന്നത്, അല്ലേ?

**ചോദ്യകർത്താവ്:** അതെ.

**ദാദാശ്രീ:** അവർക്ക് *സതികൾ* ആയിരിക്കാനുള്ള ആഗ്രഹം ഉണ്ടായിരുന്നു. ആരെങ്കിലും *സതിയെ* കുറിച്ച് ചിന്തിക്കുകയോ, അവരെ കുറിച്ച് പറയുകയോ ചെയ്താൽ, ഒരിക്കൽ അവർക്ക് *സതികളായി* മാറാനായി കഴിയും. വിഷയം (*ലൈംഗികത*) ഇന്ന് വളകളുടെ വിലക്ക് (അത്രക്കും വിലകുറവിന്) വിൽക്കപ്പെടുന്നു. നിങ്ങൾക്ക് അത് അറിയുമോ? ഞാൻ പറയുന്നത് എന്താണെന്ന് മനസ്സിലായോ?

**ചോദ്യകർത്താവ്:** അതെ. അത് വളയുടെ വിലക്ക് വിൽക്കപ്പെടുന്നുണ്ട്.

**ദാദാശ്രീ:** ഏത് മാർക്കറ്റിലാണ് ലൈംഗികത വിൽക്കപ്പെടുന്നത്? കോളേജുകളിൽ! എന്തു വിലയ്ക്കാണ് അത് വിൽക്കുന്നത്? സ്വർണ്ണത്തിൻ്റെ വിലയ്ക്ക് ലൈംഗികത വിൽക്കപ്പെടുന്നു. ചിലപ്പോൾ ഡയമണ്ടിൻ്റെ വിലക്ക് വിൽക്കുന്നു. എല്ലായിടത്തും ഇത് ഇങ്ങനെ ഒന്നുമല്ല. ചില സ്ത്രീകൾ സ്വർണ്ണമൊന്നും സ്വീകരിക്കില്ല. നിങ്ങൾ എന്തു തന്നെ കൊടുത്താലും അവർ വഴങ്ങില്ല. എന്നാൽ മറ്റു ചിലരെ വാങ്ങാനാവും, ഇന്നത്തെ സ്ത്രീകളെ; അത് സ്വർണ്ണത്തിൻ്റെ വിലയാവണമെന്നില്ല. മറ്റ് പലതരത്തിലുള്ള വില കൊടുത്ത് അവരെ വാങ്ങാം.

അതുകൊണ്ട് ഈ ലൈംഗിക പ്രശ്നം കാരണമാണ് ഒരാൾ സ്ത്രീയായി മാറിയിരിക്കുന്നത്. പുരുഷൻ, അയാളുടെ ലൈംഗികതൃഷ്ണ മൂലം, ഈ സ്ത്രീകളെ പ്രേരിപ്പിച്ച് അവരെ ചീത്തയാക്കുന്നു. അവൾക്ക് അത്ര വലിയ ഗുണങ്ങളൊന്നും ഇല്ലെങ്കിലും, പുരുഷൻ അയാളുടെ ആഗ്രഹം പൂർത്തീകരിക്കാൻ, അവളെ പ്രോത്സാഹിപ്പിച്ച് പുകഴ്ത്തുമ്പോൾ, അവൾക്കു തോന്നും അവൾ വലിയ ഗുണങ്ങളുള്ളവളാണ് എന്ന്. അവളെന്തുകൊണ്ടാണ് അത് വിശ്വസിക്കുന്നത്? കാരണം പുരുഷൻ തുടർച്ചയായി അത് തന്നെ അവളോട് പറയുകയാണ്. അത് അവൾ സ്വയം വിശ്വസിക്കുന്നതല്ല.

പുരുഷന്മാർ അവളോട് വീണ്ടും അങ്ങനെ പറയുമ്പോൾ, അത് സത്യമായിരിക്കും എന്ന് അവൾ വിശ്വസിക്കുന്നു. കാണാൻ ഭംഗിയില്ലാത്ത ഒരു സ്ത്രീയാണെങ്കിലും "നീ നല്ല സുന്ദരിയാണ്, നിന്നെപ്പോലെ മറ്റൊരു സ്ത്രീയുമില്ല" എന്നെല്ലാം നിങ്ങളവളോട് പറയുമ്പോൾ അവൾ നിങ്ങളെ വിശ്വസിക്കുന്നു. അവൾ വളരെ സുന്ദരിയാണ് എന്ന് അവളോട് നിങ്ങൾ പറയുമ്പോൾ, അവൾ സ്വയം സുന്ദരിയാണ് എന്ന് വിശ്വസിക്കുന്നു. പുരുഷന്മാരാണ് സ്ത്രീകളെ, സ്ത്രീകൾ തന്നെയായി നില നിർത്തുന്നത്. ഈ കളിയിൽ ആദ്യാവസാനം, സ്ത്രീകൾ കരുതുന്നത് അവർ പുരുഷന്മാരെ വിഡ്ഢികൾ ആക്കിക്കൊണ്ടിരിക്കുകയാണ് എന്നാണ്. ഈ രീതിയിൽ പുരുഷന്മാർ അവരുടെ ലൈംഗിക തൃഷ്ണ പൂർത്തിയാക്കി, അവരെ വിട്ടിട്ടു പോകുന്നു.

**ചോദ്യകർത്താവ്:** ഇനിയുള്ള പല ജീവിതങ്ങളിലും സ്ത്രീ സ്ത്രീയായി തുടരും എന്ന് എഴുതിയിട്ടില്ല. സ്ത്രീകൾക്ക് ഈ വസ്തുത അറിയില്ല, അതുകൊണ്ടാണ് അവർ പരിഹാരം കാണാത്തത്.

**ദാദാശ്രീ:** ഈ പ്രശ്നം പരിഹരിക്കപ്പെട്ടാൽ, ഒരു സ്ത്രീ ശരിക്കും ഒരു പുരുഷനാണ്. നിർഭാഗ്യവശാൽ, ഈ സ്ത്രീകൾക്ക് മൂലകാരണം അറിയില്ല. അതിലുപരിയായി അവർക്ക് ലഭിച്ച ഈ സ്ത്രീയുടെ ഭാഗം നന്നായി ആസ്വദിക്കുന്നു. അവർക്ക് ഇതിൽ നല്ല താല്പര്യം ഉണ്ട്. അവർക്ക് ഇതിൽ നിന്നും ആനന്ദം ലഭിക്കുന്നു. അതുകൊണ്ട് അവർ അതിൽ തന്നെ തുടരുന്നു. അതിൽ നിന്നും രക്ഷപ്പെടാനുള്ള വഴി ആർക്കും അറിയില്ല. അതുകൊണ്ട് ആർക്കും അത് കാണിച്ചു തരാനാവുന്നില്ല. *സതിമാരായ* സ്ത്രീകൾക്ക് മാത്രമേ പുറത്തേക്കുള്ള വഴി അറിയൂ. വിവാഹം കഴിഞ്ഞയുടനെ ഭർത്താവ് മരിച്ചാലും അയാൾ ഒളിച്ചോടിയാലും ഒരു *സതി* തന്റെ ഭർത്താവല്ലാതെ മറ്റൊരു പുരുഷനെക്കുറിച്ച് ചിന്തിക്കുക പോലും ചെയ്യില്ല. തന്റെ ഭർത്താവ് തനിക്കുള്ള ഏക പുരുഷനാണെന്ന് അവൾ വിശ്വസിക്കും. അത്തരം സ്ത്രീകളിലെ വഞ്ചന ഉരുകിപ്പോകും.

ഒരു സ്ത്രീ *സതിയെ* പോലെയായാൽ അവളുടെ വഞ്ചനാപരമായ പ്രവണതകൾ അപ്രത്യക്ഷമാകാൻ തുടങ്ങും. ആ പ്രമുഖരായ *സതികൾ* (ഭൂതകാലത്തിലെ) *സതി*കളായി ജനിച്ചത് അവരുടെ

മുൻകാല ജീവിതത്തിൽ കളങ്കമില്ലാത്തവരായതിനാലാണ്. അതേസമയം, നിങ്ങൾക്ക് മുൻകാല ജീവിതത്തിൽ നിന്നുള്ള കറകൾ ഉണ്ട്, അതിനാൽ അടുത്ത തവണ നിങ്ങൾ ഒരു പുരുഷനായി ജനിക്കും. എന്നിരുന്നാലും, ഒരു പുരുഷനായി ജനിച്ചതിനാൽ, എല്ലാ പുരുഷന്മാരും തുല്യരല്ലെന്ന് മനസ്സിലാക്കുക. പല പുരുഷന്മാരും സ്ത്രീകളെപ്പോലെയാണ്. അവർക്ക് ഒരു സ്ത്രീയുടെ ചില സ്വഭാവങ്ങളുണ്ട് (ഉദാ: വഞ്ചന). ഒന്നുകിൽ *സതി*യാകുകയോ *ജ്ഞാനിപുരുഷനെ* കണ്ടുമുട്ടി *ആത്മസാക്ഷാത്കാരം* നേടുകയോ ചെയ്താൽ ഈ വഞ്ചന ഇല്ലാതായാൽ സ്ത്രീ *മോക്ഷം* പ്രാപിക്കും. *സതി*യാകുമ്പോൾ എല്ലാം വ്യക്തമാകും, അപ്പോൾ അയാൾ അല്ലെങ്കിൽ അവൾ *മോക്ഷം* പ്രാപിക്കും. ഞാൻ പറയുന്നത് കുറച്ച് മനസ്സിലായോ? *മോക്ഷ*ത്തിലേക്കുള്ള വഴിയിൽ ഓരോ സ്ത്രീയും ഒന്നുകിൽ *സതി*യോ, *പുരുഷനോ* ആകണം. പുരുഷന്മാർ വളരെ നിഷ്കളങ്കരാണ്; അവരോട് ആവശ്യപ്പെടുന്നതെന്തും ചെയ്യും. സ്ത്രീകൾ എല്ലാ പുരുഷന്മാരെയും മുതലെടുത്തു. എല്ലാ സ്ത്രീകളിലും ഒരു *സതി* മാത്രം അങ്ങനെ ചെയ്യില്ല. ഒരു *സതി* തന്റെ ഭർത്താവിനെ യജമാനനായി കണക്കാക്കും.

**ചോദ്യകർത്താവ്:** ഇങ്ങനെ ജീവിക്കുന്ന വളരെ കുറച്ച് ആളുകളെയേ കാണാൻ കഴിയൂ.

**ദാദാശ്രീ:** ഈ *കലിയുഗത്തിൽ* (ചിന്തകളും, വാക്കുകളും, പ്രവർത്തനങ്ങളും ഒരുമിച്ച് പോകാത്ത ഈ കാലഘട്ടം) എങ്ങനെ അത്തരം ജീവിതങ്ങൾ ഉണ്ടാവും? *സത്യയുഗത്തിൽ* (ചിന്തകളും വാക്കുകളും പ്രവർത്തനങ്ങളും ഒരുമിച്ച് പോയിരുന്ന സത്യം നിലനിന്നിരുന്ന കാലം) പോലും വളരെ കുറച്ച് *സതികളേ* ഉണ്ടായിരുന്നുള്ളൂ. അപ്പോൾ ഈ *കലിയുഗത്തിൽ* ആരെങ്കിലും എങ്ങനെ ഉണ്ടാവാനാണ്?

അതുകൊണ്ട് ഇത് സ്ത്രീകളുടെ കുറ്റമല്ല. സ്ത്രീകൾ ദേവിമാരെ പോലെയാണ്. ആണായാലും പെണ്ണായാലും ***ആത്മാവ്*** ആത്മാവ് തന്നെയാണ്. പേക്കിങ്ങിൽ (പുറമെ) മാത്രമേ വ്യത്യാസമുള്ളൂ. സ്ത്രീയായിരിക്കുക എന്നത് കഴിഞ്ഞ ജന്മത്തിൽ ഉണ്ടാക്കിയ കാരണങ്ങളുടെ ഫലം മാത്രമാണ്. അജ്ഞതമൂലം സ്ത്രീയാകുന്ന ഫലം

ആത്മാവിൽ പ്രവർത്തിക്കുന്നു. *ആത്മജ്ഞാനം* ഉണ്ടായാൽ സ്ത്രീയുടെ ഫലം ആത്മാവിൽ പ്രവർത്തിക്കില്ല. അതാണ് *മോക്ഷം.* സ്ത്രീ *ശക്തിയാണ്.* ഈ രാജ്യത്ത് നിരവധി സ്ത്രീകൾ ഭരണത്തിലും രാഷ്ട്രീയത്തിലും മികച്ചവരായിരുന്നു. മതത്തിൻ്റെ മേഖലയിൽ അവരുടെ ശക്തി എത്രയുണ്ടാവുമെന്ന് സങ്കൽപിച്ചു നോക്കൂ. അവർക്ക് ഈ ലോകത്തെ മോക്ഷത്തിലേക്ക് നയിക്കാനുള്ള ശക്തിയുണ്ട്. സ്വന്തം മോക്ഷം നേടാനും മറ്റുള്ളവരെ മോക്ഷം നേടാൻ സഹായിക്കാനും ഉള്ള ശക്തി അവൾക്ക് ധാരാളം ഉണ്ട്.

## [23] ലൈംഗികത അവസാനിക്കുമ്പോൾ പ്രേമം ആരംഭിക്കുന്നു

എപ്പോഴാണ് ഒരു വിവാഹ ജീവിതം പ്രകാശപൂർണമാകുക? രണ്ടു പേർക്കും പനിയുണ്ടാകുമ്പോൾ (ലൈംഗിക ആഗ്രഹത്തെ കുറിച്ചാണ് ദാദാ പറയുന്നത്) മാത്രം മരുന്ന് കഴിക്കുമ്പോൾ (ലൈംഗിക ബന്ധത്തിലേർപ്പെടുക) അത് സംഭവിക്കുന്നു. പനിയില്ലാതെ ആരെങ്കിലും മരുന്ന് കഴിക്കുമോ? ആരെങ്കിലും ഒരാൾക്ക് താൽപര്യം ഇല്ലാതെ ലൈംഗിക ബന്ധമുണ്ടായാൽ വിവാഹ ജീവിതത്തിന് തിളക്കമുണ്ടാവില്ല. രണ്ടു പേർക്കും പനിയുണ്ടെങ്കിൽ മാത്രമേ നിങ്ങൾ മരുന്ന് കഴിക്കാൻ പാടുള്ളൂ. ഇത് മരുന്ന് മാത്രമാണ്. മരുന്ന് മധുരമുള്ളതാണ് എന്നതുകൊണ്ട് അത് ദിവസവും കഴിക്കാൻ പാടില്ല. വിവാഹ ജീവിതം ഐക്യമുള്ളത് ആകുന്നതിന് പുരുഷൻ തൻ്റെ ലൈംഗികാഗ്രഹം നിയന്ത്രിക്കേണ്ടതുണ്ട്. ഈ മൃഗങ്ങൾക്കൊന്നും അവയുടെ ലൈംഗികാഗ്രഹങ്ങളിൽ നിയന്ത്രണങ്ങൾ ഇല്ല. രാമനെപ്പോലെയും സീതയെപ്പോലെയും ഉള്ള കഴിഞ്ഞ കാലങ്ങളിലെ മഹാന്മാരും മഹതികളും ലൈംഗികതയിൽ നിയന്ത്രണം ഉള്ളവരായിരുന്നു. നിയന്ത്രണമില്ലാതിരിക്കുക എന്നാൽ മൃഗത്തെപ്പോലെ ആവുക എന്നാണർത്ഥം. ലൈംഗികതയുടെ അപകടത്തെ കുറിച്ച് ഈ ലോകത്തിന് അറിവില്ല. ഒരൊറ്റ ലൈംഗിക പ്രവൃത്തിയിൽ ***അഞ്ചുലക്ഷം ജീവനുകൾ*** കൊല ചെയ്യപ്പെടുന്നു. അക്കാര്യം അറിയാത്തതുകൊണ്ട് ആളുകൾ ലൈംഗികത ആസ്വദിച്ചു

കൊണ്ടേയിരിക്കുന്നു. അവർക്ക് ഇതറിയില്ല. ഏറ്റവും ഒഴിവാക്കാൻ ആവാത്ത സാഹചര്യത്തിൽ, നിങ്ങളുടെ നിയന്ത്രണത്തിൽ അല്ലാത്ത സാഹചര്യത്തിൽ മാത്രമേ ലൈംഗികത സംഭവിക്കാൻ പാടുള്ളൂ.

പുരുഷൻ സ്ത്രീയെ ഉപേക്ഷിക്കണം (ആത്മീയ പുരോഗതിക്ക്) എന്ന ആശയക്കുഴപ്പം എല്ലാ മതങ്ങളും സൃഷ്ടിച്ചിട്ടുണ്ട്. അങ്ങനെ ചെയ്താൽ ഞാൻ എവിടെ പോകും? ആരാണ് എനിക്കായി പാചകം ചെയ്യുക? ഞാൻ എൻ്റെ ബിസിനസ്സ് നടത്തണോ അതോ വീട്ടിൽ പാചകം ചെയ്യണോ?

വേദഗ്രന്ഥങ്ങളും മതങ്ങളും വിവാഹ ജീവിതത്തെ പ്രശംസിച്ചിട്ടുണ്ട്. അവർ വിവാഹ ജീവിതത്തെ അപലപിച്ചിട്ടില്ല, അവിശ്വാസത്തെയും അധാർമ്മികതയെയും അപലപിച്ചിട്ടുണ്ട്.

**ചോദ്യകർത്താവ്:** കുട്ടികൾ ഉണ്ടാവാൻ മാത്രമായിരിക്കണോ ലൈംഗികത? ജനന നിയന്ത്രണ ഉപാധികൾ സ്വീകരിച്ച് ലൈംഗികത ആസ്വദിക്കാമോ?

**ദാദാശ്രീ:** ഇല്ല ഇല്ല. അതൊക്കെ മഹർഷിമാരുടേയും വിശുദ്ധരുടേയും കാലത്തായിരുന്നു. അക്കാലത്ത് ഭാര്യാഭർത്തൃ ബന്ധം ഇന്നത്തെ പോലെ ആയിരുന്നില്ല. മഹർഷിമാർ വിവാഹം കഴിക്കാറുണ്ട്. എന്നാൽ പൊതുവായി അവർ വിവാഹം ഒഴിവാക്കി. നല്ല ഭാര്യമാർ, അയാൾ ഒറ്റക്കായാൽ അയാൾക്ക് ശരിയായി ജീവിക്കാനാവില്ല എന്നു വാദിച്ചു. അതുകൊണ്ട് അവർ സന്യാസിമാരോട് അവരുടെ പങ്കാളികളാക്കാൻ ആവശ്യപ്പെട്ടു. അങ്ങനെ ചെയ്യുമ്പോൾ, അവർക്ക് അവരുടെ മതപരമായ ചടങ്ങുകളും ഭക്തിയുമായി ബന്ധപ്പെട്ട ആചാരങ്ങളും എല്ലാം നടത്താൻ കഴിയും. ഒപ്പം നിത്യാവശ്യമായ ഭക്ഷണവും കുടുംബവും കൂടി നടന്നു പോകും. ചില മഹർഷിമാർ അത് സ്വീകരിച്ചു. എന്നാൽ അവരുമായി കുടുംബബന്ധമൊന്നും ഉണ്ടാവില്ല എന്ന് അവർ പറഞ്ഞു. ഭാര്യമാർ അത് അംഗീകരിച്ചു. ഒരു മകനോ മകളോ ഉണ്ടാകുന്നത് വരെ ലൈംഗിക ബന്ധവും അതിനു ശേഷം ലൈംഗിക ബന്ധമൊന്നും ഇല്ലാതിരിക്കാനും അവർ സമ്മതിച്ചു. അതിനു ശേഷം അവർ വെറും സുഹൃത്തുക്കളെപ്പോലെ ഒരുമിച്ചു ജീവിച്ചു. ഭർത്താവും ഭാര്യയുമായിട്ടല്ല. അവൾ വീട്ടിലെ കാര്യങ്ങളെല്ലാം നടത്തും. അയാൾ പുറത്തെ

കാര്യങ്ങളും. പിന്നീട് അവർ ആത്മീയ കാര്യങ്ങൾക്കായി ഒരുമിച്ച് പ്രവർത്തിക്കും. ഇപ്പോൾ ലൈംഗികത പ്രധാന ബിസിനസ്സ് ആയിരിക്കുന്നു. അതുകൊണ്ട് എല്ലാം നശിപ്പിക്കപ്പെട്ടിരിക്കുന്നു. മഹർഷിമാർ വളരെ നിയന്ത്രണമുള്ളവരും വിവേകമുള്ളവരും ആയിരുന്നു.

ഒരു മകനോ മകൾക്കോ വേണ്ടി ഇപ്പോഴും ബന്ധപ്പെടൽ തെറ്റല്ല. പിന്നീട് അവർ സുഹൃത്തുക്കളെപ്പോലെ കഴിയണം. അപ്പോൾ സംഭവങ്ങളൊന്നും ഉണ്ടാവില്ല. എന്നാൽ ഇവിടെ അവർ അന്വേഷിക്കുന്നത് ലൈംഗികതയിൽ നിന്നുള്ള സന്തോഷം മാത്രമാണ്. അപ്പോൾ അവർ പരസ്പരം അവരുടെ ആവശ്യങ്ങൾ ഉന്നയിക്കാൻ തുടങ്ങുന്നു. മഹർഷിമാർ വ്യത്യസ്ത രീതിയിലുള്ള ആളുകളായിരുന്നു.

നിങ്ങൾ ഭാര്യമാരോട് പരിപൂർണ്ണമായി സത്യസന്ധർ ആയിരിക്കും എന്ന വ്രതം എടുത്തിട്ടുണ്ടോ? ഉവ്വ് എന്ന് അയാൾ പറയും. എങ്കിൽ *മോക്ഷം* നിങ്ങൾക്ക് സ്വന്തമാണ്. എന്നാൽ നിങ്ങൾ മറ്റ് സ്ത്രീകളെ കുറിച്ച് ചിന്തിക്കാൻ തുടങ്ങിയാൽ, നിങ്ങൾക്ക് *മോക്ഷം* നഷ്ടപ്പെട്ടു. കാരണം അത് നിങ്ങൾക്ക് അവകാശപ്പെട്ടതല്ല. നിങ്ങൾക്ക് അവകാശപ്പെട്ടത് ഉപയോഗിച്ചാൽ *മോക്ഷം* നിങ്ങൾക്കുണ്ട്, അല്ലാത്ത പക്ഷം, നിങ്ങൾക്ക് അവകാശപ്പെടാത്തത് എടുത്താൽ, നിങ്ങൾക്ക് *മൃഗരൂപം* സ്വന്തമാവും.

അതുകൂടാതെ ഭാര്യയുമായുള്ള ലൈംഗികതയിലും നിങ്ങളുടെ പരിധികൾ വെക്കേണ്ടതുണ്ട്. ഒരു പുരുഷനും സ്ത്രീയുമായി എത്രമാത്രം ലൈംഗിക ബന്ധമാവാം? അത് മറ്റൊരാളുടെ ഭാര്യയോ ഭർത്താവോ ആവാൻ പാടില്ല. അത്തരം ചിന്തകൾ മനസ്സിൽ വന്നാൽ *പ്രതിക്രമണത്തിലൂടെ* നിങ്ങൾ അത് കഴുകിക്കളയണം. ഏറ്റവും ദുസ്സൂചകമായ അപകടം ഉണ്ടെങ്കിൽ, അത് മറ്റൊരാളുടെ ഭാര്യയിൽ നിന്നോ, ഭർത്താവിൽ നിന്നോ സന്തോഷം തേടലാണ്. നിങ്ങളുടെ സ്വന്തം ഭാര്യയിൽ നിന്നും നിങ്ങൾക്ക് അപകടം ഒന്നും ഇല്ല. ഇവിടെ ഞാനെന്തു തെറ്റാണ് വരുത്തുന്നത്? ഞാൻ നിങ്ങളെ എന്തെങ്കിലും തരത്തിൽ വഴക്കു പറയുന്നുണ്ടോ? ഇവിടെ എന്തെങ്കിലും കുറ്റങ്ങൾ ഉണ്ടോ? ഇതാണ് എൻ്റെ ശാസ്ത്രീയമായ കണ്ടു പിടിത്തം.

സന്യാസിമാർക്ക് അവരുടേതായ നിയമമുണ്ട്. അവർ പെണ്ണിൻ്റെ രൂപത്തിൽ നിർമ്മിച്ച ഒരു പാവയെ പോലും നോക്കാൻ പാടില്ല. ഒരു സ്ത്രീ ഇരുന്നിരുന്ന സ്ഥലത്ത് ഇരിക്കാനും പാടില്ല. എന്നാൽ ഞാൻ അത്തരം നിയന്ത്രണങ്ങളൊന്നും ഏർപ്പെടുത്തിയിട്ടില്ല. ഉണ്ടോ?

നിലവിലെ കാലചക്രത്തിൽ, നിങ്ങളുടെ ഇണയുമായി മാത്രമേ നിങ്ങൾ ലൈംഗിക ബന്ധത്തിൽ ഏർപ്പെട്ടിട്ടുള്ളുവെങ്കിൽ, അത് *ബ്രഹ്മചര്യം* (ബ്രഹ്മചര്യ) ആയിട്ടാണ് ഞാൻ കണക്കാക്കുന്നത്. നിങ്ങളുടെ ഇണയോട് നിങ്ങൾ ആത്മാർത്ഥത പുലർത്തുകയാണെങ്കിൽ, അങ്ങനെ ചെയ്യുന്നതിലൂടെ നിങ്ങൾ കൊയ്യുന്ന നേട്ടങ്ങൾ, *തീർത്ഥങ്കരന്മാരുടെ* (സമ്പൂർണ്ണവും പൂർണ്ണജ്ഞാനവും ഉള്ളവരുമായ ഭഗവാന്മാർ) സമയത്ത് ആവശ്യമായ *ബ്രഹ്മചര്യം* (ലൈംഗികത ഒന്നുമില്ലാത്ത സ്ഥിതി) പരിശീലിക്കുമ്പോൾ ലഭിക്കുന്ന നേട്ടങ്ങൾക്ക് തുല്യമായിരിക്കും.

**ചോദ്യകർത്താവ്:** ഇത് ബാഹ്യമായ പ്രവർത്തനങ്ങളിൽ ഉള്ള ആത്മാർത്ഥത മാത്രമാണോ അതോ ബാഹ്യമായതിന് ഒപ്പം ചിന്തകളിലും ആത്മാർത്ഥത ആവശ്യമാണോ? മനസ്സ് ലൈംഗിക കാര്യങ്ങളിൽ ചുറ്റിക്കറങ്ങുന്ന ഒന്നാണ്. അല്ലെ?

**ദാദാശ്രീ:** അത് ചിന്തകളുടെ തലത്തിലും ആവശ്യമാണ്. മനസ്സ് ആടുമ്പോൾ, നിങ്ങൾ മനസ്സിൽ നിന്നും മാറി നിൽക്കണം. നിങ്ങളതിന് *പ്രതിക്രമണം* ചെയ്തുകൊണ്ടിരിക്കണം. *മോക്ഷത്തിനുള്ള* വ്യവസ്ഥ എന്താണ്? അത് ഏക പത്നീ വ്രതവും ഏക ഭർതൃ വ്രതവുമാണ്. ഒരൊറ്റ പുരുഷൻ അല്ലെങ്കിൽ സ്ത്രീ എന്നത് നിങ്ങളെ *മോക്ഷത്തിലെത്തിക്കും.*

നിങ്ങൾ വിവാഹിതനാണെങ്കിൽ, നിങ്ങൾക്ക് അവകാശപ്പെട്ട ഭാര്യയുമായി ലൈംഗിക സുഖം ആസ്വദിക്കു. അത് മറ്റൊരാളുടെ ഭാര്യയുമായി ആവാൻ പാടില്ല. കാരണം അതിൻ്റെ അനന്തരഫലങ്ങൾ വളരെ കഠിനമായിരിക്കും.

നിങ്ങൾ നിങ്ങളുടെ ഭാര്യയെ വിട്ട് മറ്റൊരു സ്ത്രീയുമായി ബന്ധത്തിനു പോയാൽ, മറ്റെ സ്ത്രീ അലയുന്നിടത്തെല്ലാം നിങ്ങൾ അലയേണ്ടി വരും. അടുത്ത ജന്മത്തിൽ ആ സ്ത്രീ എവിടെ ജനിക്കുന്നുവോ, അവിടെ നിങ്ങൾ പോകും. അവൾ താഴ്ന്ന

മൃഗജന്മങ്ങളിലേക്കു പോയാൽ അതോടൊപ്പം നിങ്ങളും പോകേണ്ടി വരും. അവൾ നിങ്ങളെ അവിടേക്ക് കൊണ്ടു പോകും. ഇന്നത്തെ കാലത്ത് ഇതാണ് എവിടേയും സംഭവിക്കുന്നത്. എവിടെയാണ് നിങ്ങളുടെ അടുത്ത ജന്മം എന്ന് പ്രവചിക്കാനാവില്ല. നിഷിദ്ധമായ ലൈംഗിക ബന്ധത്തിൽ ഏർപ്പെടുന്ന ഏതൊരാളും ശാരീരികവും മാനസികവുമായ കഠിനമായ കഷ്ടപ്പാടുകൾ സഹിക്കേണ്ടിവരും. ഒരു പുനർജന്മത്തിൽ അവരുടെ മകൾക്ക് പോലും അധാർമിക സ്വഭാവങ്ങളുണ്ടാകും. ആരുമായാണോ നിങ്ങൾ ശരിയായ ലൈംഗികതയുടെ നിയമങ്ങൾ ലംഘിച്ചത്, ആ സ്ത്രീ തന്നെ നിങ്ങളുടെ അടുത്ത ജന്മത്തിൽ നിങ്ങളുടെ അമ്മയോ മകളോ ആയിത്തീരും എന്നതാണ് പ്രകൃതിയുടെ നിയമം. നിങ്ങൾ നിയമങ്ങൾ ലംഘിക്കുന്ന നിമിഷം, അടുത്ത ജന്മത്തിൽ മനുഷ്യനായി ജനിക്കാനുള്ള നിങ്ങളുടെ അവകാശം നഷ്ടപ്പെടും. അതൊരു മഹാപാപമാണ്. നിങ്ങൾ മറ്റൊരാളുടെ ഭാര്യയെ ആസ്വദിക്കുമ്പോൾ മറ്റുള്ളവർ നിങ്ങളുടെ മകളെ ആസ്വദിക്കും. ഈ കാലത്ത് ആരാണ് ഇത് ശ്രദ്ധിക്കുന്നത്?

വിലക്കപ്പെട്ട ലൈംഗികതയിൽ എപ്പോഴും കഷായങ്ങൾ (കോപം, അഹങ്കാരം, ആസക്തി, അത്യാഗ്രഹം) ഉണ്ട്, കഷായ എവിടെയാണെങ്കിലും ഒരാൾ നരകത്തിൽ പോകണം (കഠിനമായ നിരന്തരമായ കഷ്ടപ്പാടുകൾ നിറഞ്ഞ ജീവിതം). എന്നിരുന്നാലും, ആളുകൾക്ക് ഈ അനന്തര ഫലങ്ങളെക്കുറിച്ച് ബോധവാന്മാരല്ല, അതിനാൽ അവർക്ക് ഒരു ഭയവുമില്ല. അവർ ഒന്നിനെയും ഭയപ്പെടുന്നില്ല. നിങ്ങളുടെ മുൻകാല ജീവിതത്തിൽ നിന്നുള്ള നിങ്ങളുടെ നല്ല പ്രവൃത്തികളുടെ പ്രതിഫലമാണ് നിങ്ങളുടെ ഇപ്പോഴത്തെ മനുഷ്യജീവിതം.

ആകർഷണത്തിൽ നിന്നും ലൈംഗികത ഉയർന്ന് വരുന്നു. പിന്നീടത് വികർഷണമായി മാറുന്നു. വികർഷണം സംഭവിക്കുമ്പോൾ പ്രതികാരം ബന്ധിക്കപ്പെടുന്നു. പ്രതികാരമാണ് ഈ ലൗകിക ജീവിതത്തിന്റെ അടിത്തറ.

പണം പ്രതികാരത്തിന് ഒരു കാരണമാണ്. അഹങ്കാരം പ്രതികാരത്തിന് ഒരു കാരണമാണ്. ലൈംഗികത പ്രതികാരത്തിന്

ഒരു കാരണമാണ്. ഈ മൂന്നെണ്ണത്തിൽ വെച്ച് ഏറ്റവും വിഷമയം ആയത് ലൈംഗികതയാണ്.

ലൈംഗികതയും ലൈംഗിക അഭിലാഷങ്ങളുമാണ് മൂലകാരണം. നിങ്ങളുടെ ലൈംഗിക അഭിലാഷത്തിൽ നിന്ന് ഭ്രമം ഉണ്ടാകുന്നു, ഈ ഭ്രമം *ജ്ഞാനത്തെ* നശിപ്പിക്കുന്നു. ലൈംഗികതയാണ് ഏറ്റവും വലിയ തടസ്സം; അത് നിങ്ങളെ വഞ്ചിക്കുന്ന മൂലകാരണമാണ്. ഭ്രമം സമ്പത്തിനോടുള്ള ആഗ്രഹം സൃഷ്ടിക്കുന്നു, അധിക സമ്പത്ത് അഹംഭാവത്തെ വർദ്ധിപ്പിക്കുന്നു. ലൈംഗിക അഭിലാഷങ്ങൾ ഇല്ലാതായാൽ ബാക്കിയെല്ലാം ഇല്ലാതാകും.

**ചോദ്യകർത്താവ്:** അതിനാൽ, മൂലകാരണമായ വിത്തിനെ എങ്ങനെ നശിപ്പിക്കാമെന്ന് നമ്മൾ അറിഞ്ഞിരിക്കണം, പക്ഷേ അത് എങ്ങനെ ചെയ്യാം?

**ദാദാശ്രീ:** *പ്രതിക്രമണ പ്രക്രിയയിലൂടെ അത് ചെയ്യാം; ആലോചന (തെറ്റ് ഓർമ്മിപ്പിക്കൽ), പ്രതിക്രമണം (തെറ്റ് ചെയ്തതിന് പശ്ചാത്തപിക്കുക), പ്രത്യാഖ്യാൻ (ഇത് ആവർത്തിക്കാതിരിക്കാനുള്ള തീരുമാനം) എന്നിവയിലൂടെ.*

**ചോദ്യകർത്താവ്:** അത്രയേ ഉള്ളൂ? വേറെ ഒരു പരിഹാരവും ഇല്ലേ?

**ദാദാശ്രീ:** വേറെ ഒരു പരിഹാരവും ഇല്ല. തപസ്സുകൊണ്ട് നിങ്ങളുടെ പുണ്യകർമ്മം ബന്ധിക്കും. മൂലകാരണം നശിപ്പിച്ചാൽ നിങ്ങൾക്ക് അതിൻ്റെ ഫലം ലഭിക്കും. സമഭാവത്തിൽ അവസാനിപ്പിക്കുക എന്ന നിയമം എന്താണ് പറയുന്നത്? ഒരു സാഹചര്യത്തിലും മറ്റെ ആളുമായി പ്രതികാരം ബന്ധിക്കാതിരിക്കാൻ ഉള്ള ഉറപ്പ് വരുത്തണം. നിങ്ങളെ പ്രതികാരത്തിൽ നിന്നും മുക്തമാക്കുക.

**ചോദ്യകർത്താവ്:** പ്രതികാരത്തിന്റെ ബന്ധനം എങ്ങനെയാണ് നടക്കുന്നത്? എണ്ണിയാലൊടുങ്ങാത്ത മുൻകാല ജീവിതത്തിൽ നിന്നുള്ള പ്രതികാരത്തിന്റെ വിത്തുകൾ എങ്ങനെയാണ് നടുന്നത്?

**ദാദാശ്രീ:** മരിച്ച പുരുഷനോടോ മരിച്ച സ്ത്രീയോടോ നിങ്ങൾ പ്രതികാരം ചെയ്യില്ല. ജീവിച്ചിരിക്കുന്നവരുമായുള്ള ഇടപെടലിലൂടെ പ്രതികാരം ബന്ധിതമാണ്.

**ചോദ്യകർത്താവ്:** അത് എന്തുകൊണ്ടാണ് സംഭവിക്കുന്നത്?

**ദാദാശ്രീ:** അത് അഭിപ്രായ വ്യത്യാസങ്ങൾ കൊണ്ടാണ്. നിങ്ങൾക്ക് സിനിമ കാണാൻ പോകണം. അവൾക്ക് നാടകം കാണാൻ പോകണം. ‘‘സമയം’’ യോജിച്ചു വരുന്നില്ല. ‘‘സമയം’’ ഒത്തു വന്നാൽ മാത്രം വിവാഹം കഴിക്കുക, (അതായത്, നിങ്ങൾ അന്യോജ്യരാണെങ്കിൽ മാത്രം വിവാഹം കഴിക്കുക).

ലൈംഗികതയെ സന്തോഷത്തിനുള്ള മാധ്യമമായി ആശ്രയിച്ചുകൊണ്ട് അതിൽ നിന്നും നിങ്ങൾ എടുക്കുന്ന സന്തോഷമെല്ലാം കടമെടുത്ത സന്തോഷമാണ്. അത് നിങ്ങളെടുത്ത ലോൺ ആണ്. അത് നിങ്ങൾ തിരിച്ചടക്കേണ്ടി വരും.

നിങ്ങൾ ആത്മാവിൻ്റെ സന്തോഷമല്ല ആസ്വദിക്കുന്നത്. പകരം നിങ്ങൾ ശരീരത്തിൽ നിന്നും സന്തോഷം ആവശ്യപ്പെടുന്നു. സന്തോഷം ഉണ്ടാകുന്നത് ആത്മാവിൽ നിന്നാണെങ്കിൽ ഒരു പ്രശ്നവുമില്ല. നിങ്ങൾ ശരീരത്തിൽ നിന്നും കടം വാങ്ങി. അതുകൊണ്ട് നിങ്ങൾക്ക് മടക്കി കൊടുക്കണം. ഇതൊരു ലോൺ ആണ്. ലോണെടുത്ത് നിങ്ങൾ നേടുന്ന സന്തോഷം എന്തായാലും, അതേ അളവിൽ വിഷമം അനുഭവിച്ച് നിങ്ങൾ വീട്ടേണ്ടി വരും. ശരീരത്തിൽ നിന്നും കടം വാങ്ങിയത് ശരീരത്തിന് തിരിച്ചുകൊടുക്കണം.

ചിലർ എന്നോടു പറയുന്നു ലൈംഗികതക്കു വേണ്ടി അവർ ഭാര്യമാരോട് യാചിക്കേണ്ടി വരുന്നു എന്ന്. ഞാനവരോട് പറയുന്നു. ‘‘വിഡ്ഢി! നിങ്ങളുടെ ബഹുമാനം നഷ്ടപ്പെട്ടു, നിങ്ങൾ എന്താണ് തിരിച്ചു പ്രതീക്ഷിക്കുന്നത്?" അങ്ങനെ ചെയ്യുമ്പോൾ നിങ്ങളിൽ ബാക്കിയായി ഒന്നുമില്ല. ഇനിയും നന്നാവാൻ സമയമുണ്ട്. ഒരു യോഗി (സന്യാസി ) ആകു.

ഒരു സ്ത്രീ, അവളെ ഒന്നു തൊടുന്നതിനു മുമ്പ്, അവളുടെ പുരുഷനെ നാലു പ്രാവശ്യം അവളുടെ കാൽക്കൽ നമസ്കരിപ്പിക്കും. മന്ദബുദ്ധി! അതിനു പകരം നിങ്ങൾക്ക് ആത്മഹത്യ ചെയ്തു കൂടെ? കടലിൽ പോയി അവസാനത്തെ കുളി കുളിച്ചു കൂടെ? കടൽ നേരെ

ചൊവ്വയുള്ളതാണ്. അവിടെ ഒരു പ്രശ്നവും ഉണ്ടാവില്ല. നിങ്ങൾ ഇതിനു വേണ്ടി നാലു പ്രാവശ്യം നമസ്കരിക്കുന്നു?

**ചോദ്യകർത്താവ്:** കഴിഞ്ഞ ജന്മത്തിൽ ഒരുപക്ഷെ ഞാനും അവളുമായി സംഘർഷം ഉണ്ടാക്കിയിട്ടുണ്ട്. ഈ ജന്മത്തിൽ അവൾ എന്നോട് സംഘർഷം ഉണ്ടാക്കുന്നു. ഇതിൽ നിന്നും പുറത്തു കടക്കാൻ ഒരു വഴി കണ്ടു പിടിക്കണ്ടേ? എന്താണ് പരിഹാരം?

**ദാദാശ്രീ:** പരിഹാരമുണ്ട്. പക്ഷെ ആളുകൾ മാനസികമായി ദുർബ്ബലരാണ്. ലൈംഗികതയോടുള്ള ആഗ്രഹം അവസാനിപ്പിക്കു. അപ്പോൾ എല്ലാം യാന്ത്രികമായി നിലയ്ക്കും. ഇതെല്ലാം തുടരുന്നത് ലൈംഗിക സുഖത്തിനു വേണ്ടിയുള്ള ആഗ്രഹമാണ്.

**ചോദ്യകർത്താവ്:** എങ്ങനെ അതിനു പറ്റും? എങ്ങനെയാണ് ഇത് നിർത്തുക?

**ദാദാശ്രീ:** ലൈംഗികതയെ പരാജയപ്പെടുത്തു.

**ചോദ്യകർത്താവ്:** ഞങ്ങൾക്ക് ലൈംഗികതയെ പരാജയപ്പെടുത്താൻ കഴിയാത്തതു കൊണ്ടാണ് ഞങ്ങളിവിടെ അങ്ങയുടെ കാൽക്കൽ വന്നിരിക്കുന്നത്.

**ദാദാശ്രീ:** എത്രയോ വർഷങ്ങളായി, ലൈംഗികത മാത്രം. വയസ്സുകാലത്തും ലൈംഗികത തന്നെ? എവിടെ നോക്കിയാലും ലൈംഗികത തന്നെ. ലൈംഗികത, ലൈംഗികത.

**ചോദ്യകർത്താവ്:** ലൈംഗിക കാര്യങ്ങൾ നിർത്തിയിട്ടും ഞങ്ങൾ തമ്മിലുള്ള വഴക്ക് തീരുന്നില്ല. അതുകൊണ്ടാണ് അങ്ങയുടെ പാദങ്ങളിൽ വന്നിരിക്കുന്നത്, ദാദാ.

**ദാദാശ്രീ:** അങ്ങനെ ഒരിക്കലും സംഭവിക്കില്ല. ഞാൻ കണ്ടിട്ടുണ്ട്. ലൈംഗികത അവസാനിപ്പിച്ചിടത്ത് പുരുഷന്മാർ ശക്തമായ ഇച്ഛാശക്തി ഉള്ളവരാണ്. അവരുടെ സ്ത്രീകൾ അവർ പറയുന്നതെല്ലാം അനുസരിക്കുന്നു.

നിങ്ങളുടെ ഭാര്യയുമായുള്ള ലൈംഗികത അവസാനിപ്പിക്കുക, അല്ലാതെ വേറെ മാർഗ്ഗമില്ല. രാഗ-ദ്വേഷങ്ങൾക്കുള്ള പ്രധാന കാരണം ലൈംഗികതയാണ്. അടിസ്ഥാന കാരണം ലൈംഗികതയാണ്. ലോകത്തിൻ്റെ ആരംഭം ഇവിടെ നിന്നാണ്. അതുകൊണ്ട്,

തുടർച്ചയായി ഈ ലൗകിക വ്യവഹാരം അവസാനിപ്പിക്കണമെങ്കിൽ ഒരാൾ ലൈംഗികത അവസാനിപ്പിക്കണം.

സംഘർഷം ആഗ്രഹിക്കാത്തവർ, സംഘർഷത്തിൻ്റെ ഭാഗം പിടിക്കാത്തവർ, അവർക്ക് സംഘർഷം സംഭവിച്ചാലും, അവ സാവധാനം കുറയും. സംഘർഷം ആവശ്യമാണ് എന്ന് വിശ്വസിക്കുന്നവർക്ക്, അവർ അങ്ങനെ വിശ്വസിക്കുന്ന കാലത്തോളം, സംഘർഷം വർദ്ധിച്ചുകൊണ്ടേ ഇരിക്കും. നാം ഒരു സംഘർഷത്തേയും അനുകൂലിക്കുന്നില്ല. സംഘർഷത്തിൽ പെടുകയില്ല എന്ന് ദൃഢനിശ്ചയം എടുത്തവർക്ക് നേരെ വളരെ അപൂർവ്വമായി മാത്രമേ സംഘർഷങ്ങൾ വരികയുള്ളൂ. സംഘർഷം എവിടെയുണ്ടോ, അവിടെ ദൈവം ഒരിക്കലും വസിക്കുകയില്ല.

നിങ്ങൾ ഈ ഡബിൾ ബെഡ് ശീലം ഉപേക്ഷിക്കേണ്ടതുണ്ട്. രണ്ടാളും പരസ്പരം മാറി അവരുടെ സിംഗിൾ കിടക്കകളിൽ ഉറങ്ങുക.

ഭാര്യയുമായി എൻ്റെ ലൈംഗിക വ്യവഹാരം നിർത്തിയതുമുതൽ ഞാനവളെ 'ഹീരാബ' എന്നാണ് വിളിക്കുന്നത്. അതു മുതൽ ഞങ്ങൾക്കിടയിൽ ഒരു പ്രശ്നവും ഉണ്ടായിട്ടില്ല. മുമ്പുണ്ടായിരുന്ന ലൈംഗികതയുമായി ബന്ധപ്പെട്ട ചെറിയ വിഷമങ്ങൾ വെറും ഉപരിതല സ്പർശികളായ ചെറിയ വാഗ്വാദങ്ങൾ മാത്രം. ലൈംഗികാഗ്രഹം നിലനിൽക്കുന്നേടത്തോളം അത്തരം ചെറിയ വാഗ്വാദങ്ങൾ നിലനിൽക്കുന്നു. ഞാൻ എൻ്റെ വ്യക്തിപരമായ അനുഭവങ്ങളാണ് നിങ്ങളോട് പറയുന്നത്. നമ്മുടെ ഈ ജ്ഞാനം നമ്മുടെ കൈവശമുണ്ട്. നമ്മുടെ ജ്ഞാനം മൂലം ഞങ്ങൾ രക്ഷപ്പെട്ടു. അതല്ലെങ്കിൽ, ഈ ജ്ഞാനം ഇല്ലെങ്കിൽ, ഈ ലൈംഗികാഗ്രഹം നിങ്ങളെ വേദനിപ്പിച്ചുകൊണ്ടിരിക്കും. അക്കാലത്ത് എനിക്ക് അഹങ്കാരമുണ്ടായിരുന്നു.

നിങ്ങൾ ഈ ശാസ്ത്രം ഒന്നു നോക്കൂ. മുഴുവൻ ലോകവുമായുള്ള എല്ലാ സംഘർഷങ്ങളും അവസാനിക്കും. ഭാര്യയും കുട്ടികളുമായുള്ള എല്ലാ സംഘർഷങ്ങളും അവസാനിക്കും. സംഘർഷങ്ങളെല്ലാം മാറി നിങ്ങളെ സ്വതന്ത്രരാക്കുന്ന തരത്തിലുള്ളതാണ് ഈ ശാസ്ത്രം.

# [24] ജന്മജന്മാന്തരങ്ങളായി പരസ്പരം കണ്ടു മുട്ടുന്നതിനു പിറകിലുള്ള രഹസ്യം

വിവാഹം വലിയൊരു ബന്ധനമാണ്. അത് വണ്ടിയുമായി ബന്ധിതനായ കാളയുടെ അവസ്ഥ പോലെയാണ്. ആ സാഹചര്യത്തിൽ പെടാതിരിക്കുന്നതാണ് നല്ലത്. നിങ്ങൾ വിവാഹം കഴിക്കാനിടയായാൽ, അത് നിങ്ങളുടെ ബന്ധനവുമായി ബന്ധപ്പെട്ട എല്ലാ കണക്കുകളും സമഭാവത്തിൽ തീർക്കാൻ ആയിരിക്കണം. ഇല്ലെങ്കിൽ, ഫലങ്ങളനുഭവിച്ച്, അവസാനം പുറത്തുകടക്കുക. സത്യത്തിൽ ***ആത്മാവ്*** ആരുടേയും ഭാര്യയോ ഭർത്താവോ, പുരുഷനോ മകനോ ഒന്നുമല്ല. ഇതെല്ലാം കർമ്മങ്ങൾ അഴിഞ്ഞുവരുന്നതാണ്, തീർക്കപ്പെടേണ്ട കണക്കുകളാണ്. ഇതിലെല്ലാം ആത്മാവ് ഒരു മാറ്റവുമില്ലാതെ നിലനിൽക്കുന്നു. ആത്മാവ് ആത്മാവാണ്, പരിപൂർണ്ണമായ ആത്മാവ് പരിപൂർണ്ണമാണ്. അവൾ നിങ്ങളുടെ ഭാര്യയാണെന്നത് നിങ്ങളുടെ വിശ്വാസമാണ്.

ഈ കിളികളെ, ഇത്ര മനോഹരമായ കൂടുകൾ നെയ്തുണ്ടാക്കാൻ ആരാണ് പഠിപ്പിക്കുന്നത്? നിങ്ങൾ നിങ്ങളുടെ നിത്യ ജീവിതം നടത്തിക്കൊണ്ടു പോകുന്നതിന് കൂടുതലായി പ്രയത്നിക്കേണ്ട ആവശ്യമില്ല. ആത്മജ്ഞാനം നേടുന്നതിന് കുറച്ച് പരിശ്രമം ആവശ്യമാണ് എന്നത് ശരിയാണ്. എന്നാൽ ഈ ലോകം നടത്തിക്കൊണ്ടു പോകുന്നതിന് പരിശ്രമത്തിൻ്റെ ഒന്നും ആവശ്യമില്ല. ഈ മനുഷ്യർ മാത്രമാണ് തങ്ങൾ വലിയ സമർത്ഥരാണ് എന്ന് കരുതുന്നത്. ഈ മൃഗങ്ങൾക്ക് ഭാര്യയും ഭർത്താവും ഒന്നും ഇല്ലേ? അവർക്ക് വിവാഹം കഴിക്കേണ്ടതുണ്ടോ? ഈ മനുഷ്യർ മാത്രമാണ് ഭാര്യയും മക്കളും ഒക്കെയായി മാറിയിരിക്കുന്നത്. മനുഷ്യർ മാത്രമാണ് ഇങ്ങനെ വിവാഹങ്ങളിൽ കുടുങ്ങുന്നത്.

ഈ പശുക്കൾക്കും എരുമകൾക്കും എല്ലാം വിവാഹമുണ്ട്. അവർക്കും കുട്ടികൾ ഉണ്ട്. പക്ഷെ അവിടെ ഭർത്താവ്

എന്നൊന്നുണ്ടോ? അവരും അമ്മാനച്ഛനും അമ്മായിയമ്മയും ആവുന്നു. പക്ഷെ, അവർ ഈ ബുദ്ധിമാന്മാരായ മനുഷ്യരെ പോലെ കാര്യങ്ങൾ ചിട്ടപ്പെടുത്തുന്നുണ്ടോ? അവർ എന്നെങ്കിലും, ഞാനവളുടെ അമ്മായിയച്ഛനാണ് എന്നു പറയുമോ? എന്നിട്ടും അവരുടെ ജീവിതം നമ്മുടേത് പോലെ തന്നെയാണ്. അവരും അവരുടെ കുട്ടികളെ പാലൂട്ടുകയും നക്കുകയും ഒക്കെ ചെയ്യുന്നുണ്ട്. ഇല്ലേ?

നിങ്ങൾ ഒരു ***ശുദ്ധാത്മാവാണ്.*** നിങ്ങളുടെ ലൗകിക വ്യവഹാരങ്ങൾ ഉപരിതല സ്പർശി മാത്രമായിരിക്കണം. നിങ്ങൾ നിങ്ങളുടെ 'ഹോം ഡിപ്പാർട്ട്മെൻ്റിൽ' (നിങ്ങളുടെ യഥാർത്ഥ ആത്മാവിൽ) നിൽക്കണം. 'ഫോറിൻ ഡിപ്പാർട്ട്മെൻ്റിൽ' (ആപേക്ഷികമായ ആത്മാവിൽ) നിങ്ങളുടെ ഉപരിതല സ്പർശി മാത്രമായിരിക്കണം. ഉപരിതലസ്പർശി എന്നു പറഞ്ഞാൽ, അതിൽ മുഴുകിപ്പോകാനുള്ള മനോഭാവം പാടില്ല. ചിന്തകളിലും വാക്കുകളിലും പ്രവർത്തനങ്ങളിലും മുഴുകരുത്. നാടകീയമായി തുടരുക. ഈ നാടകം വളരെ ഭംഗിയായി അഭിനയിക്കേണ്ടതാണ്. ഈ നാടകത്തിൽ ലാഭം വരുമ്പോൾ ചിരിക്കുകയും, നഷ്ടം വരുമ്പോൾ കരയുകയും വേണം. നാടകത്തിൽ വേണ്ട സമയത്ത് വേണ്ട രീതിയിലുള്ള വൈകാരിക ഭാവങ്ങൾ പ്രകടമാക്കേണ്ടതാണ്. നിങ്ങളുടെ ഭാഗം നിങ്ങൾ അഭിനയിക്കണം. എന്നാൽ ആന്തരികമായി അതിൽ മുഴുകിപ്പോകരുത്. നാം സാധാരണമായ പരിചയവും ബന്ധങ്ങളും മാത്രമേ നിലനിർത്തേണ്ടതുള്ളൂ. ആളുകൾ പറയാറില്ലേ, "എനിക്ക് ഇയാളോടുള്ള ബന്ധം സ്വാഭാവികമായത് മാത്രമാണ് എന്ന്?" ഈ ലോകത്തോടു മുഴുവനും നിങ്ങൾ അത്തരം ബന്ധം മാത്രമേ നിലനിർത്തേണ്ടതുള്ളൂ. ഇത്തരത്തിലുള്ള ബന്ധം നിലനിർത്താൻ കഴിയുന്ന ആൾ ഒരു ***ജ്ഞാനി*** ആയിത്തീരുന്നു. നിങ്ങളുടെ ശരീരത്തോടു പോലും നിങ്ങൾ അത്തരം ഒരു ബന്ധം മാത്രമേ നിലനിർത്തേണ്ടതുള്ളൂ. എല്ലാവരോടും ഞാൻ അത്തരം ഒരു ബന്ധമാണ് നിലനിർത്തുന്നത്. എന്നിട്ടും ആളുകൾ എന്നോടു പറയുന്നത് "അങ്ങ് ഞങ്ങളോട് വളരെ നല്ല ബന്ധം നിലനിർത്തുന്നു" എന്നാണ്. ഞാൻ ആത്മാവിൽ ഇരിക്കുമ്പോൾ തന്നെ എല്ലാ ലൗകിക വ്യവഹാരങ്ങളും നടത്തുന്നു.

**ചോദ്യകർത്താവ്:** ഭാര്യയുടെ നല്ല കർമ്മമാണ് ഭർത്താവിൻ്റെ വിജയത്തിനു കാരണം എന്നത് സംഭവ്യമാണോ? ആളുകൾ പറയാറില്ലേ ലക്ഷ്മിയും, അതായത് സമ്പത്തും, അതുപോലെ നല്ല കാര്യങ്ങളും നമുക്ക് ലഭിക്കുന്നത് ഭാര്യയുടെ പുണ്യകർമ്മം കൊണ്ടാണ് എന്ന്? അങ്ങനെ സംഭവിക്കുമോ?

**ദാദാശ്രീ:** അത് എപ്പോഴും കുറ്റപ്പെടുത്തിക്കൊണ്ടിരിക്കുന്ന ഭർത്താവിനെ ശാന്തനാക്കാനാണ്. അവർ പറയും "നോക്കൂ നിങ്ങളുടെ ഭാര്യയുടെ സൗഭാഗ്യം. എന്തിനാണ് അവളെ കുറ്റപ്പെടുത്തിക്കൊണ്ടിരിക്കുന്നത്? അവളുടെ പുണ്യകർമ്മം കൊണ്ടാണ് നിങ്ങൾക്ക് ഭക്ഷണം കഴിക്കാൻ കഴിയുന്നത്. അങ്ങനെയാണ് ഇതെല്ലാം ആരംഭിക്കുന്നത്. ഓരോ ജീവിക്കും ഭക്ഷണം കിട്ടുന്നത് അതിന്റെ സ്വന്തം കർമ്മം കൊണ്ടു മാത്രമാണ്. മനസ്സിലായോ? എങ്കിലും നിങ്ങൾ അങ്ങനെയൊക്കെ പറയേണ്ടി വരും. എങ്കിലേ കാര്യങ്ങൾ ഭംഗിയായി അവസാനിക്കൂ. ഓരോരുത്തരും അവരവരുടെ പുണ്യകർമ്മങ്ങളുടെ ഫലമാണ് ആസ്വദിക്കുന്നത്, അതുപോലെ പാപകർമ്മങ്ങളുടെ ഫലമായാണ് കഷ്ടപ്പെടുന്നത്. വാസ്തവത്തിൽ ഒരു ജീവിയും മറ്റൊരു ജീവിയുടെ കാര്യത്തിൽ ഒരിക്കലും ഇടപെടുന്നില്ല. ഒരു ചെറിയ അംശം പോലും ഇടപെടൽ ഇതിലൊന്നും ഇല്ല.

**ചോദ്യകർത്താവ്:** ഒരാൾ ഒരു നല്ല കർമ്മം ചെയ്തു എന്നു വിചാരിക്കുക. ഉദാഹരണത്തിന്, പുരുഷൻ ഒരു ദാന ർമ്മം ചെയ്യുന്നു. അയാളുടെ ഭാര്യ അത് പിന്താങ്ങുന്നു. രണ്ടു പേർക്കും അതിന്റെ നേട്ടം ലഭിക്കില്ലേ?

**ദാദാശ്രീ:** തീർച്ചയായും! ആ ദൗത്യം നിർവ്വഹിക്കുന്ന ആൾ, അയാളെ പ്രോത്സാഹിപ്പിക്കുന്നവൻ, ആ ദൗത്യത്തെ പിന്തുണയ്ക്കുന്ന വ്യക്തി എന്നിവരെല്ലാം കൂട്ടായ പങ്കാളിത്തമുള്ളതിനാൽ അവർക്കെല്ലാം സത്കർമ്മത്തിന്റെ ഫലം ലഭിക്കും. ആരെങ്കിലും നിങ്ങളോട്, "ഇത് മൂല്യവത്തായ ഒരു ജോലിയായതിനാൽ ഇത് ചെയ്യൂ" എന്ന് പറയുകയും അയാളുടെ ഉപദേശം പിന്തുടരുകയും ചെയ്താൽ, നിങ്ങൾ 'ചെയ്യുന്നയാൾ' ആയിത്തീരുന്നു, അയാൾ ആ ജോലിയെ പ്രോത്സാഹിപ്പിക്കുന്നവനായി മാറുന്നു, നിങ്ങളുടെ ഭാര്യ

അതിനെ എതിർക്കുന്നില്ലെങ്കിൽ, അവൾ പിന്തുണയ്ക്കുന്നവൾ ആയിത്തീരുന്നു. മൂന്ന് പേരും കർമ്മത്തെ ബന്ധിക്കും. ചെയ്യുന്നയാൾക്ക് അൻപത് ശതമാനം ആനുകൂല്യങ്ങൾ ലഭിക്കും, ബാക്കി അമ്പത് ശതമാനം ജോലിയെ പ്രോത്സാഹിപ്പിച്ചവർക്കും പിന്തുണച്ചവർക്കും ഇടയിൽ വിതരണം ചെയ്യും.

**ചോദ്യകർത്താവ്:** കഴിഞ്ഞ ജന്മത്തിൽ സൃഷ്ടിച്ച ബന്ധങ്ങളിൽ നിന്നും മോചനം നേടാൻ ഒരാൾ എന്താണ് ചെയ്യേണ്ടത്?

**ദാദാശ്രീ:** നിങ്ങളുടെ മുൻകാല ജീവിത അക്കൗണ്ട് കാരണം നിങ്ങൾ ഒരു വ്യക്തിയുമായി ജീവിക്കുന്നു. നിങ്ങൾ വിവാഹം കഴിച്ച വ്യക്തിയോടൊപ്പം ജീവിക്കാൻ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലെങ്കിൽ, നിങ്ങൾക്ക് മറ്റ് മാർഗ്ഗമില്ല. ഇത് നിങ്ങളുടെ അക്കൗണ്ടാണ്, നിങ്ങൾക്ക് അതിൽ നിന്ന് രക്ഷപ്പെടാൻ കഴിയില്ല. അപ്പോൾ, നിങ്ങൾ എന്താണ് ചെയ്യേണ്ടത്? നിങ്ങൾ ആ വ്യക്തിയുമായി പുറത്ത് ബന്ധം പുലർത്തണം, എന്നാൽ ഉള്ളിൽ നിന്ന് അവർക്കായി ***പ്രതിക്രമണം*** ചെയ്യണം, കാരണം നിങ്ങളുടെ നിലവിലെ പ്രതിസന്ധി നിങ്ങളുടെ ഭൂതകാലത്തിൽ നിന്നുള്ള നിങ്ങളുടെ ***അതിക്രമണത്തിന്റെ*** (കാരണങ്ങൾ, ആസക്തിയുടെ ലംഘനം അല്ലെങ്കിൽ വെറുപ്പ്) ഫലമാണ്, ഈ ജീവിതം. എന്തായിരുന്നു കാരണങ്ങൾ? നിങ്ങളുടെ മുൻകാല ജീവിതത്തിൽ ആ വ്യക്തിക്കെതിരായ ***അതിക്രമണങ്ങളാണ്*** കാരണങ്ങൾ, അതിന്റെ ഫലം നിങ്ങൾ ഇപ്പോൾ അനുഭവിക്കുന്നു. അതിനാൽ നിങ്ങൾ അയാൾക്കുവേണ്ടി ***പ്രതിക്രമണം*** ചെയ്താൽ നിങ്ങൾ ഭാരം കുറയ്ക്കും. ആന്തരികമായി പ്ര*തിക്രമണം* നടത്തുകയും അയാളുടെ ആത്മാവിനോട് ക്ഷമ ചോദിക്കുകയും ചെയ്യുക. അപ്പോൾ നിങ്ങളുടെ ദുരിതത്തിന് അറുതി വരുത്താൻ കഴിയും. ഏതെങ്കിലും ദൈവത്തിലൂടെ നിങ്ങളുടെ ***പ്രതിക്രമണം*** നടത്തുക, ആ ദൈവത്തെ നിങ്ങളുടെ സാക്ഷിയായി നിലനിർത്തുക, അപ്പോൾ എല്ലാം ക്ലിയർ ചെയ്യും, അല്ലെങ്കിൽ എന്ത് സംഭവിക്കും? നിങ്ങൾ അയാളെ പരിഹാസത്തോടെ നോക്കുകയും കുറ്റപ്പെടുത്തുകയും ചെയ്താൽ, അവജ്ഞയോടെ നിങ്ങൾ അയാളെ വെറുക്കും. വെറുപ്പിന്റെയും അവജ്ഞയുടെയും വികാരങ്ങൾ വെറുപ്പിന്റെയും ഭയത്തിന്റെയും

വികാരങ്ങളിലേക്ക് നയിക്കും. നിങ്ങൾക്ക് ഒരു വ്യക്തിയോട് പുച്ഛം തോന്നുമ്പോൾ, നിങ്ങൾ ആ വ്യക്തിയെ ഭയപ്പെടുകയും ചെയ്യും. ആ വ്യക്തിയെ കാണുമ്പോൾ തന്നെ ഭയം തോന്നും. ആന്തരിക അവഹേളനത്തിന്റെ അനന്തരഫലമായി ഇത് തിരിച്ചറിയുക. അവഹേളനത്തിൽ നിന്ന് മുക്തനാകാൻ, നിങ്ങൾ നിന്ദിക്കുന്ന വ്യക്തിയുടെ ശുദ്ധമായ ആത്മാവിനോട് ആവർത്തിച്ച് ക്ഷമ ചോദിക്കുക. രണ്ടു ദിവസത്തിനകം ഈ അവഹേളനം നിലയ്ക്കും. നിങ്ങളുടെ തെറ്റുകളും ആ വ്യക്തിക്കെതിരായ എല്ലാ തെറ്റുകളും അംഗീകരിക്കുക. നിങ്ങളുടെ മുൻകാല തെറ്റുകളുടെ ഫലമാണ് നിങ്ങളുടെ ഇപ്പോഴത്തെ പ്രതിസന്ധിയെന്ന് മനസ്സിലാക്കുക. അയാളുടെ ഉള്ളിലുള്ള ഭഗവാനോട് നിങ്ങൾ അയാൾക്ക് ഉണ്ടാക്കിയ എല്ലാ വേദനകൾക്കും മാപ്പ് ചോദിക്കുക. അപ്പോൾ എല്ലാം ഒലിച്ചു പോകും.

**ചോദ്യകർത്താവ്:** മതത്തിന്റെ പാത പിന്തുടരണമെങ്കിൽ വീടും ലോകവും ത്യജിക്കണം. ഇത് നമ്മുടെ മതപരമായ പുരോഗതിക്ക് നല്ലതായിരിക്കാം, പക്ഷേ ഇത് വീട്ടിലെ ആളുകളെ വേദനിപ്പിക്കുന്നു. സ്വന്തം മതപരമായ നേട്ടങ്ങൾക്കായി വീട്ടിലിരുന്ന ജീവിതം ഉപേക്ഷിക്കുന്നത് സ്വാർത്ഥമല്ലേ?

**ദാദാശ്രീ:** ആദ്യം നിങ്ങൾ നിങ്ങളുടെ കുടുംബത്തോടുള്ള നിങ്ങളുടെ കടമകളും ഉത്തരവാദിത്തങ്ങളും നിറവേറ്റേണ്ടതുണ്ട്. നിങ്ങൾ അവരെ സന്തോഷിപ്പിക്കുകയാണെങ്കിൽ, ഒരു റിസർവേഷനും കൂടാതെ നിങ്ങളെ പോകാൻ അനുവദിക്കുന്നതിൽ അവർ സന്തോഷിക്കും. എന്നിരുന്നാലും, നിങ്ങൾക്ക് ആ കരാർ ലംഘിക്കാൻ കഴിയാത്തതിനാൽ അവരെ വേദനിപ്പിക്കുന്ന ഒന്നും ചെയ്യരുത്.

**ചോദ്യകർത്താവ്:** എനിക്ക് ഈ ലൗകിക ജീവിതം ഉപേക്ഷിക്കണം എന്നു തോന്നുന്നു. ഞാനെന്താണ് ചെയ്യേണ്ടത്?

**ദാദാശ്രീ:** ഈ ലൗകിക ജീവിതം ആഗ്രഹിച്ചിരുന്ന ഒരു ദിവസം നിങ്ങൾക്കുണ്ടായിരുന്നു എന്ന് നിങ്ങൾ സമ്മതിക്കുന്നുണ്ടോ?

**ചോദ്യകർത്താവ്:** ആ സമയത്ത് എനിക്ക് ഈ ജ്ഞാനം കിട്ടിയിരുന്നില്ല. ഇപ്പോൾ എനിക്ക് ഈ ജ്ഞാനമുണ്ട്. അതാണ് ഈ വ്യത്യാസം മുഴുവൻ ഉണ്ടാക്കിയിരിക്കുന്നത്.

**ദാദാശ്രീ:** അതെ, ഇത് ഒരു മാറ്റമുണ്ടാക്കുന്നു, എന്നാൽ ഇപ്പോൾ നിങ്ങൾ അതിൽ പ്രവേശിച്ചു, നിങ്ങൾ ഒരു വഴി കണ്ടെത്തേണ്ടതുണ്ട്. എന്നിരുന്നാലും, നിങ്ങൾക്ക് അതിൽ നിന്ന് ഓടിപ്പോകാൻ കഴിയില്ല.

## [25] ജീവിതത്തിനു ശേഷമുള്ള ജീവിതത്തിൽ അതേ പങ്കാളിയെ നിങ്ങൾ കണ്ടുമുട്ടില്ല.

**ചോദ്യകർത്താവ്:** ഒരു പങ്കാളിയുടെ കർമ്മ അക്കൗണ്ട് തീർത്താൽ, അവർ മറ്റൊരു ജീവിതത്തിലേക്ക് കടക്കുന്നു. അത് സംഭവിക്കുമ്പോൾ, ആ വ്യക്തിയെ നമ്മൾ വീണ്ടും കണ്ടുമുട്ടാൻ സാധ്യതയുണ്ടോ? ആ വ്യക്തി നമ്മോടൊപ്പം ഒരു അക്കൗണ്ട് ഉണ്ടാക്കിയിട്ടുണ്ടെങ്കിൽ, മറ്റൊരു ജീവിതത്തിൽ നാം അവരെ വീണ്ടും കണ്ടുമുട്ടാൻ സാധ്യതയുണ്ടോ?

**ദാദാശ്രീ:** ഒരു അക്കൗണ്ട് അവരുമായി ബന്ധിപ്പിച്ചിട്ടുണ്ടെങ്കിൽ, നിങ്ങൾ അവരെ വീണ്ടും കാണും. വ്യക്തിയെ നോക്കി ലോകത്തെ മറക്കുകയാണെങ്കിൽ, കർമ്മബന്ധം ഇതിനകം സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. "എന്റെ ഏക മകൻ, അവൻ ഇല്ലാതെ എനിക്ക് ജീവിക്കാൻ കഴിയില്ല." അപ്പോൾ നിങ്ങൾ സെമിത്തേരിയിൽ പോകേണ്ടി വരുമ്പോൾ (മരണം) നിങ്ങൾ എന്തു ചെയ്യും? ഒരിക്കലും അങ്ങനെ സംസാരിക്കരുത്; " അവൻ എന്റെ ഏക മകനാണ്" എന്ന് പറയരുത്. പോകേണ്ട സമയം വരുമ്പോൾ അയാൾ പോകും. ഒരു ശ്മശാനവും കല്ലറയും ഈ ലോകത്തിന്റെ വ്യാപാരങ്ങളാണ്. ആളുകൾ ജനിക്കുന്നു, പക്ഷേ മരണം അനിവാര്യമാണ്.

**ചോദ്യകർത്താവ്:** അമൂല്യമായ സമയമാണ് നഷ്ടപ്പെടുന്നത്.

**ദാദാശ്രീ:** മരണം അനിവാര്യമാണ്. അവൾ നിങ്ങളുടേത് ആണെന്ന് നിങ്ങൾ ശഠിക്കുമ്പോഴും നിങ്ങൾ മരിക്കാൻ പോകുന്നു.

ശരിക്കും അവൾ നിങ്ങളുടേതല്ല, അവൾ നേരത്തെ പോയാൽ, നിങ്ങൾ ഒറ്റയ്ക്ക് ഇരിക്കണം. അവൾ ശരിക്കും നിങ്ങളുടേത് ആയിരുന്നുവെങ്കിൽ, നിങ്ങൾ രണ്ടുപേരും ഒരുമിച്ച് പോകും, അല്ലേ? ചില സമയങ്ങളിൽ ഒരു അപൂർവ സ്ത്രീ തന്റെ ഭർത്താവിനൊപ്പം *സതി* (ഭർത്താവിന്റെ ശവസംസ്കാര ചിതയിൽ സ്വമേധയാ മരിക്കുന്നവൾ) ആയിത്തീരുന്നു, എന്നാൽ അപ്പോഴും അവൾ ഏത് വഴിയാണ് സ്വീകരിക്കുക, അയാൾ ഏത് വഴിയാണ് സ്വീകരിക്കുക? ഓരോ വ്യക്തിയുടെയും ഭാവി ജീവിത രൂപം അവരുടെ കർമ്മ അക്കൗണ്ടിനെ ആശ്രയിച്ചിരിക്കുന്നു. ചിലർ മനുഷ്യരായി വീണ്ടും ജനിക്കും, ചിലർ മൃഗരാജ്യത്തിലേക്ക് പോകും. ചിലർ സ്വർഗ്ഗീയന്മാരായി മാറും. "ഞാൻ അവനോടൊപ്പം മരിക്കുകയാണെങ്കിൽ, ഞാൻ അവനോടൊപ്പം ജനിക്കും" എന്ന് ഒരു *സതി* അവകാശപ്പെട്ടു. എന്നിരുന്നാലും, അത് സംഭവിക്കുന്നില്ല. അതെല്ലാം വിഡ്ഢിത്തമാണ്. ശരിക്കും ഭാര്യാഭർത്താക്കന്മാർ എന്നൊന്നില്ല. ഈ കൂട്ടായ്മകൾ എല്ലാം സമൂഹം ഉണ്ടാക്കിയ 'ക്രമീകരണങ്ങൾ' ആണ്.

**ചോദ്യകർത്താവ്:** ഇയാൾ ചോദിക്കുന്നു, വിവാഹ ജീവിതത്തിൽ വഴക്കുകളും കോലാഹലങ്ങളും ഒന്നും ഇല്ലെങ്കിൽ, അടുത്ത ജന്മത്തിൽ വീണ്ടും അവർക്ക് ഒരുമിച്ച് ജീവിക്കാനാകുമോ എന്ന്.

**ദാദാശ്രീ:** ഈ ജീവിതത്തിൽ തന്നെ ഒരു ഐക്യവുമില്ല. ഈ ജീവിതത്തിൽ വിവാഹ മോചനങ്ങൾ മാത്രമേ ഉള്ളൂ. പിന്നെ അടുത്ത ജന്മത്തെ കുറിച്ച് നിങ്ങൾ ചോദിക്കുന്നതു തന്നെ എന്തിനാണ്? അങ്ങനെ ഒരു പ്രേമം ഇല്ല. അടുത്ത ജന്മത്തിൽ ഒരുമിക്കുന്നവർക്ക് ഈ ജന്മത്തിൽ ഐക്യമുണ്ടാവും. അവരുടെ ഈ ജീവിതത്തിൽ ധാരാളം പ്രേമം ഉണ്ടായിരിക്കും. അവർ പരസ്പരം ഒരിക്കലും കുറ്റങ്ങളൊന്നും കാണില്ല. തെറ്റുകൾ സംഭവിച്ചാൽ പോലും അത് തെറ്റായി കാണില്ല. അങ്ങനെയുള്ള പ്രേമം അവിടെയുണ്ടാവും.

**ചോദ്യകർത്താവ്:** അവരുടെ ഈ ജന്മം അങ്ങനെയുള്ള പ്രേമമുള്ളതാണെങ്കിൽ, അവർ അടുത്ത ജന്മത്തിൽ ഒരുമിച്ച് ആയിരിക്കുമോ?

**ദാദാശ്രീ:** അതെ അവർ ഒരുമിച്ചായിരിക്കും. ചില ജീവിതങ്ങൾ അങ്ങനെ ഉള്ളതാണ്. അവരുടെ ജീവിതം മുഴുവനും ഒരു വഴക്കുമില്ലെങ്കിൽ, അവർ വീണ്ടും ഒന്നിച്ചായിരിക്കും.

## [26] വിവാഹജീവിതത്തിൽ മാതൃകാ വ്യവഹാരം

**ദാദാശ്രീ:** ജീവിതം മെച്ചപ്പെടുത്താനുള്ള മാർഗ്ഗമെന്താണ്?

**ചോദ്യകർത്താവ്:** ശരിയായ മാർഗ്ഗത്തിൽ സഞ്ചരിക്കുക.

**ദാദാശ്രീ:** എത്ര കാലമായി നിങ്ങൾ ജീവിതം മെച്ചപ്പെടുത്താനായി ശ്രമിച്ചു തുടങ്ങിയിട്ട്? എത്ര വർഷങ്ങൾ, എത്ര ദിവസങ്ങൾ, എത്ര മണിക്കൂറുകളായി? എങ്ങനെയാണ് അത് മെച്ചപ്പെടുക?

**ചോദ്യകർത്താവ്:** എനിക്കറിയില്ല.

**ദാദാശ്രീ:** ആഹാ! അതുകൊണ്ടാണ് മെച്ചപ്പെടാത്തത്. രണ്ട് ദിവസം മെച്ചപ്പെടുത്താൻ നിങ്ങൾ ശരിക്കും പ്രവർത്തിക്കേണ്ടതുണ്ട്. ആദ്യം നിങ്ങളുടെ പ്രവൃത്തി ദിവസം മെച്ചപ്പെടുത്തുക, രണ്ടാമത്, നിങ്ങളുടെ അവധിക്കാലം മെച്ചപ്പെടുത്തുക. രാവിലെ മുതൽ രാത്രി വരെ മെച്ചപ്പെടുത്താൻ രണ്ട് ദിവസം മാത്രം മതി. നിങ്ങൾ ഇത് രണ്ടും മാറ്റുകയാണെങ്കിൽ, മറ്റുള്ളവയെല്ലാം മാറും. നിങ്ങൾ മാറ്റങ്ങൾ വരുത്തുകയും അവ ഒരു പ്രത്യേക രീതിയിൽ ക്രമീകരിക്കുകയും ചെയ്താൽ, ബാക്കിയുള്ളവ പിന്തുടരും. നിങ്ങൾ ദീർഘകാലത്തേക്ക് മാറ്റങ്ങൾ വരുത്തേണ്ടതില്ല. ഈ രണ്ട് ദിവസങ്ങൾ മാത്രം സംഘടിപ്പിച്ചാൽ മതി. ഈ രണ്ട് ദിവസം സംഘടിപ്പിക്കുമ്പോൾ, ബാക്കിയുള്ളതെല്ലാം സ്വയമേവ ഉൾപ്പെടും.

**ചോദ്യകർത്താവ്:** എങ്ങനെയാണ് ഈ ക്രമീകരണങ്ങൾ എല്ലാം നടത്തുക?

**ദാദാശ്രീ:** രാവിലെ എഴുന്നേൽക്കുമ്പോൾ നിങ്ങൾ ചെയ്യാൻ ആഗ്രഹിക്കുന്ന പ്രാർത്ഥനകൾ പൂർത്തിയാക്കുക. അതിരാവിലെ എഴുന്നേൽക്കുന്നത് പതിവാക്കണം. പുലർച്ചെ അഞ്ച് മണിക്ക് എഴുന്നേൽക്കാൻ ലക്ഷ്യം വയ്ക്കുക, തുടർന്ന് അരമണിക്കൂർ നേരം, ഉയർന്ന കാര്യങ്ങളിൽ ധ്യാനിക്കാൻ നിങ്ങളുടെ സമയം

ചെലവഴിക്കുക. നിങ്ങൾ പിന്തുടരുന്ന ഒരു മതമുണ്ടെങ്കിൽ, അടുത്ത അര മണിക്കൂർ നിങ്ങളുടെ ഭക്തിപരമായ കർത്തവ്യങ്ങൾ ചെയ്യുക. ഇത് പിന്നീട് എല്ലാ ദിവസവും തുടരണം. എന്നിട്ട് എഴുന്നേറ്റ് പല്ല് തേക്കുക മുതലായവ. പല്ല് തേക്കുമ്പോഴും ചിട്ടയായ സമീപനം സ്വീകരിക്കുക. നിങ്ങളുടെ സ്വന്തം ടൂത്ത് ബ്രഷ് എടുക്കുക; എല്ലാം സ്വയം ചെയ്യുക. ആരോടും ഒന്നും ചോദിക്കരുത്. നിങ്ങൾക്ക് അസുഖമുണ്ടെങ്കിൽ അത് വേറെ കാര്യം. ചായയും പ്രഭാത ഭക്ഷണവും കഴിഞ്ഞ്, ചായയിൽ ആവശ്യത്തിന് പഞ്ചസാര ഇല്ലെങ്കിൽ, നാളെ അവൾക്ക് കുറച്ച് കൂടി ചേർക്കാമെന്ന് ഭാര്യയോട് നിർദ്ദേശിക്കാം. അവളെ കാര്യം ധരിപ്പിക്കുക മാത്രമേ വേണ്ടൂ. വഴക്ക് ആരംഭിക്കരുത്. പ്രഭാത ഭക്ഷണത്തിനു ശേഷം ജോലിക്കു പോയി അവിടത്തെ കാര്യങ്ങൾ നിർവഹിക്കുക.

വീട്ടിൽ വഴക്കൊന്നും ഉണ്ടാക്കാതെ പോകുക. ജോലിസ്ഥലത്ത് ബോസ്സുമായി എന്ത് സംഘർഷമുണ്ടായാലും തിരിച്ചു വരുന്ന വഴി അവ അവസാനിപ്പിക്കുക. ജോലി സ്ഥലത്തെ പ്രശ്നങ്ങൾ ജോലി സ്ഥലത്തു തന്നെ വിട്ടിട്ടു പോരുക. വീട്ടിലേക്ക് സ്വസ്ഥമായ മനസ്സോടെ പ്രവേശിക്കുക. വീട്ടിൽ ഒരു വഴക്കും പാടില്ല. ബോസ്സിനോട് നിങ്ങൾ വഴക്കുണ്ടാക്കിയാൽ, അതിന് നിങ്ങളുടെ പാവം ഭാര്യ എന്തു പിഴച്ചു? നിങ്ങൾക്ക് നിങ്ങളുടെ യജമാനനോട് അഭിപ്രായവ്യത്യാസങ്ങൾ ഇല്ലേ?

**ചോദ്യകർത്താവ്:** ഉണ്ട്.

**ദാദാശ്രീ:** അതിൽ നിങ്ങളുടെ ഭാര്യയുടെ തെറ്റെന്താണ്? ബോസ്സിനോട് വഴക്കിട്ട് നിങ്ങൾ വീട്ടിൽ വരുമ്പോൾ, ഭാര്യക്കു മനസ്സിലാവും നിങ്ങൾ നല്ല മാനസിക അവസ്ഥയിലല്ല എന്ന്. അങ്ങനെ സംഭവിക്കാറില്ലേ?

**ചോദ്യകർത്താവ്:** ഉണ്ട്.

**ദാദാശ്രീ:** ഈ രീതിയിൽ നിങ്ങൾ ഒരു ജോലിയുള്ള ദിവസവും, ഒരു ഒഴിവു ദിവസവും ക്രമീകരിച്ചാൽ, രണ്ടു തരം ദിവസങ്ങൾ മാത്രമേ ഉള്ളൂ. മൂന്നാമതൊരു ദിവസം ഉണ്ടോ? അതുകൊണ്ട് ആ രണ്ടു ദിവസങ്ങൾ ക്രമീകരിക്കുക. അപ്പോൾ കാര്യങ്ങൾ നടന്നോളും.

**ചോദ്യകർത്താവ്:** അപ്പോൾ ഒഴിവു ദിവസങ്ങളിൽ എന്തു ചെയ്യണം?

**ദാദാശ്രീ:** ഒഴിവു ദിവസം നിങ്ങളുടെ കുടുംബത്തെ ഒരു ഔട്ടിങ്ങിനു കൊണ്ടുപോകാൻ നിങ്ങൾ തയ്യാറാവണം. അവർ അധികം പുറത്തൊന്നും പോകാത്തവരല്ലേ? വീട്ടിൽ നല്ലൊരു ഭക്ഷണം ഉണ്ടാക്കി കഴിച്ച്, അവരെ പുറത്തു കൊണ്ടു പോവുക. പുറത്തേക്കു പോകുമ്പോൾ നിങ്ങളുടെ ചിലവുകൾക്ക് പരിധി വെക്കുക. കൂടുതൽ ചെലവു ചെയ്യേണ്ടി വരികയാണെങ്കിൽ, നിങ്ങളുടെ ബഡ്ജറ്റ് അതിനനുസരിച്ച് ശരിയാക്കുക. എന്തായാലും നിങ്ങളുടെ ചെലവ് ചുരുക്കുക. ഇതെല്ലാം ഭാര്യയുടെ അംഗീകാരത്തോടെ തീരുമാനിക്കുക. നിങ്ങളുടെ ഭാര്യയെ തീരുമാനം എടുക്കാൻ അനുവദിക്കുക.

**ചോദ്യകർത്താവ്:** അവൾ പറയും വെധാമി (സ്വീറ്റ് ബ്രഡ്) വീട്ടിലുണ്ടാക്കി കഴിക്കാം, പുറത്തു പോയി പിസ കഴിക്കണ്ട, എന്ന്.

**ദാദാശ്രീ:** അപ്പോൾ വെധാമി (സ്വീറ്റ് ബ്രഡ്) സന്തോഷത്തോടെ കഴിക്കുക. എല്ലാം കഴിക്കുക. ധോക്ല , ജിലേബി അങ്ങനെ നിങ്ങൾക്ക് ഇഷ്ടപ്പെട്ടതെല്ലാം കഴിക്കൂ.

**ചോദ്യകർത്താവ്:** പക്ഷെ, ഞങ്ങൾക്ക് പുറത്ത് പോയി, ഹോട്ടലിൽ ഇരുന്ന് പിസ കഴിക്കാനാവില്ലല്ലോ?

**ദാദാശ്രീ:** പിസ കഴിക്കുകയോ? നമുക്കെങ്ങനെ പിസ കഴിക്കാനാവും? ഭക്ഷണത്തിലെ പരിശുദ്ധി നാം കാത്തു സൂക്ഷിക്കുന്നു. എങ്കിലും നിങ്ങൾക്ക് അത് ഇഷ്ടമാണെങ്കിൽ, പല പ്രാവശ്യം അത് കഴിക്കൂ, എന്തായാലും സാവധാനം അത് തിന്നുന്നത് നിറുത്തണം. സാവധാനം അത് നിറുത്തു. നിങ്ങൾ പെട്ടന്നത് നിറുത്തുന്നത് തെറ്റാണ്. നിങ്ങൾ എല്ലാവരോടും കൂടെ അത് കഴിക്കണം. പിന്നീട് സാവധാനം അത് നിറുത്തണം.

**ചോദ്യകർത്താവ്:** അത് പാചകം ചെയ്യുന്നത് ഭാര്യ ആസ്വദിക്കുന്നില്ലെങ്കിൽ എന്തു ചെയ്യും?

**ദാദാശ്രീ:** തുടർന്ന് മറ്റ് വിഭവങ്ങളിലേക്ക് നിങ്ങളുടെ മുൻഗണന മാറ്റുക. പലതരം വിഭവങ്ങൾ ഉണ്ട്. നിങ്ങളുടെ മുൻഗണനകൾ മാറ്റുക. നിങ്ങൾക്ക് ഒരു പ്രത്യേക രുചി ഇഷ്ടമല്ലെങ്കിൽ, നിങ്ങളുടെ

ഇഷ്ടത്തിനനുസരിച്ച് അതിലെ ചേരുവകൾ മാറ്റാൻ അവളോട് ആവശ്യപ്പെടുക. ഒരു പിസ്സയിൽ എന്താണ് കഴിക്കാൻ ഉള്ളത്?

ഈ രീതിയിൽ നിങ്ങൾ നിങ്ങളുടെ ജീവിതം ക്രമീകരിക്കുകയാണെങ്കിൽ, നിങ്ങളുടെ ജീവിതം സുഖമായി മുന്നോട്ടു പോകും. രാവിലെ അര മണിക്കൂർ നിങ്ങൾ പ്രാർത്ഥനയ്ക്കും ഭജനക്കും മാറ്റിവെക്കുകയാണെങ്കിൽ കാര്യങ്ങൾ എല്ലാം ശരിയായി വരും. ഇപ്പോൾ നിങ്ങൾ ***ജ്ഞാനം*** നേടിക്കഴിഞ്ഞു. അതുകൊണ്ടിപ്പോൾ വിവേകിയായിരിക്കുന്നു. എന്നിരുന്നാലും, ***ജ്ഞാനം*** ഇല്ലാത്തവർ കുറച്ച് ഭക്തി ചെയ്യണം. എന്നാൽ നിങ്ങളാകട്ടെ, നിങ്ങൾ ശരിയായ പാതയിലാണ്.

ഈ ***അക്രം വിജ്ഞാൻ*** നിങ്ങളുടെ ദൈനംദിന ജീവിതത്തിൽ ഇടപെടുന്നില്ല. മതപരമോ ആത്മീയമോ ആയ അറിവിന്റെ മറ്റെല്ലാ രൂപങ്ങൾക്കും ലൗകിക ജീവിതത്തോട് ആപേക്ഷികമായ അവജ്ഞയുണ്ട്. ഈ ശാസ്ത്രം ലൗകിക ജീവിതത്തെ ലേശം പോലും വ്രണപ്പെടുത്തുന്നില്ല. അത് അതിന്റെ 'യാഥാർത്ഥ്യ'ത്തിന്റെ പരിധിക്കുള്ളിൽ തുടരുന്നു, ഒന്നിനെയും വ്രണപ്പെടുത്തുന്നില്ല.

ഏറ്റവും പരമോന്നതമായ ‘പ്രകാശം’ (അറിവ്) എന്നു പറയുന്നത് “ഒരു ജീവിയും ചെറിയ അളവിൽ പോലും വേദനിപ്പിക്കപ്പെടാത്ത” അവസ്ഥയാണ്. നിങ്ങളുടെ എതിരാളി പോലും സന്തോഷവാനാവും. നിങ്ങൾക്ക് ശത്രുക്കളുണ്ടെങ്കിൽ, അവർ പറയും, "ഞങ്ങൾക്ക് അഭിപ്രായവ്യത്യാസങ്ങൾ ഉണ്ട്, അതേ സമയം എനിക്ക് അദ്ദേഹത്തോട് വലിയ ബഹുമാനമുണ്ട്" എന്ന്. അവർ ഈ രീതിയിൽ സംസാരിക്കും. തീർച്ചയായും എതിർപ്പുകൾ ഉണ്ട്. എല്ലായിടത്തും എതിർപ്പുകൾ ഉണ്ട്, ഉണ്ടായിരിക്കുകയും ചെയ്യും. *ജ്ഞാനികൾക്കും* എതിർപ്പുകൾ ഉണ്ട്. അതേ പോലെ പൂർണ്ണജ്ഞാനം നേടിയ *തീർത്ഥങ്കരന്മാർക്കും* എതിരാളികൾ ഉണ്ട്. എല്ലായിടത്തും അതു പോലെ എതിർപ്പുകൾ ഉണ്ട്. എല്ലാവർക്കും ഒരേ കാഴ്ചപ്പാടായിരിക്കില്ല. എല്ലാവർക്കും ചിന്തയുടെ ഒരേ തലത്തിലേക്ക് വരാനാവില്ല.

നിങ്ങളുടെ വീട്ടിലുള്ള വ്യവഹാരം ഐക്യം നിറഞ്ഞതായിരിക്കണം. വീട്ടിൽ ഭാര്യക്കു തോന്നണം, ഇതുപോലെ

മറ്റൊരു ഭർത്താവിനെ ഒരിടത്തും കിട്ടുകയില്ല. ഭർത്താവിനു തോന്നണം ഇതുപോലെ ഒരു ഭാര്യയെ വേറെ എവിടേയും കിട്ടുകയില്ല എന്ന്. അങ്ങനെ സംഭവിച്ചാൽ നിങ്ങളുടെ ഒരുമിച്ചുള്ള ജീവിതം ജീവിക്കാൻ കൊള്ളാവുന്നതാണ്.

**ചോദ്യകർത്താവ്:** ആത്മീയതയുമായി ബന്ധപ്പെട്ട അങ്ങയുടെ വാക്കുകൾക്ക് സമാനതകൾ ഇല്ല. അതേ പോലെ നിത്യജീവിത വ്യവഹാരങ്ങളെ കുറിച്ചുള്ള അങ്ങയുടെ വാക്കുകളും രണ്ടാം തരമല്ല. അസാധാരണമായതാണ് ഈ വാക്കുകൾ.

**ദാദാശ്രീ:** അതിനു കാരണം ഇതാണ്. ലൗകിക വ്യവഹാരം ശരിയായി മനസ്സിലാവാതെ ആർക്കും ***മോക്ഷം*** നേടാനാവില്ല. ***ആത്മാവിനെ കുറിച്ചുള്ള ജ്ഞാനം*** എത്ര അമൂല്യമായാലും, ലൗകിക വ്യവഹാരം കൂടാതെ ആരും ***മോക്ഷം*** നേടിയിട്ടില്ല. കാരണം ലോകം നിങ്ങളെ പോകാൻ അനുവദിക്കണം. അത് നിങ്ങളെ പോകാൻ അനുവദിച്ചില്ലെങ്കിൽ, നിങ്ങളെന്തു ചെയ്യും? നിങ്ങൾ ശരിക്കും ***ശുദ്ധാത്മാവാണ്.*** പക്ഷെ, ലോകം നിങ്ങളെ പോകാൻ അനുവദിക്കണം. പകരം, നിങ്ങളുടെ ലൗകിക ജീവിതത്തെ കൂടുതൽ സങ്കീർണ്ണമാക്കിക്കൊണ്ട് നിങ്ങൾ ചുറ്റിനടക്കുന്നു. അതിനാൽ ഇപ്പോൾ (***ജ്ഞാനത്തിനു ശേഷം***), നിങ്ങളുടെ ലൗകിക പ്രശ്നങ്ങൾ എത്രയും വേഗം അവസാനിപ്പിക്കുകയും പരിഹരിക്കുകയും ചെയ്യുക.

**ജയ് സത് ചിത് ആനന്ദ്**

**(ശാശ്വതമായ അവബോധം ആനന്ദമാണ്)**

## Books of Dada Bhagwan Foundation

1. Adjust everywhere (എങ്ങും ഇണങ്ങിപ്പോകുക)
2. Worries (വ്യസനങ്ങൾ)
3. Death: Before, During and After-മരണം (മുമ്പും,മരണസമയത്തും, അതിനുശേഷവും..)
4. Avoid Clashes (സംഘർഷം ഒഴിവാക്കുക)
5. The Fault is of the Sufferer (തെറ്റ് ക്ലേശം അനുഭവിക്കുന്നവന്റേത് ആണ്)
6. Whatever Happened is Justice (സംഭവിച്ചതെല്ലാം ന്യായമാണ്)
7. Practice of Humanity (മനുഷ്യ ധർമ്മം)
8. Anger (കോപം)
9. Right Understanding to Help Others (സേവനം - പരോപകാരം)
10. The Essence of All Religions (സർവ മത സാരം)
11. Who Am I? (ഞാൻ ആരാണ്?)
12. Self-Realisation (ആത്മ സാക്ഷാത്ക്കാരം )
13. Noble Use of Money (പണത്തിന്റെ ശ്രേഷ്ഠമായ ഉപയോഗം )
14. Pure Love (പരിശുദ്ധ പ്രേമം)

15. Shree Simandhar Swami: The Living God
16. Truth & Untruth
17. Autobiograpy of Gnani Purush A.M Patel
18. The Science of Karma
19. Science of Speech
20. Generation Gap
21. Science of Money
22. Ahimsa : Non-violence
23. Brahmcharya: Celibacy Attained with understanding
24. Harmony in Married Life
25. Pratikraman: The master key that resolves all conflicts
26. The Guru and the Disciple
27. Flawless Vision
28. Life without Conflict
29. Aptavanies ( 1 to 14 )

- **Dada Bhagwan books are available in different languages: Gujarati, Hindi, Marathi, Telugu, Kannada, Oriya, Malayalam, Bengali, Punjabi, Assamese, Tamil, English, German, Spanish Russian etc.**
- **Few books are available in 'E' books in *Dada Bhagwan mobile App*.**
- **'Dadavani' Magazine is published every month in three Languages: Gujarati, Hindi, and English, available in 'E' books**

**www.dadabhagwan.org**

# Dada Bhagwan Parivar

**Adalaj:** **Trimandir, Simandhar City, Ahmedabad-Kalol Highway,**
**Post: Adalaj, Dist. Gandhinagar, Gujarat, India – 382421**
**Tele: +91 9328661166 / 9328661177**
**Email: info@dadabhagwan.org**

| | | | |
|---|---|---|---|
| **Amravati** | **9422915064** | **Jalandhar** | **9814063043** |
| **Bangalore** | **9590979099** | **Kanpur** | **9452525981** |
| **Bhopal** | **9425024405** | **Kolkotta** | **9830093230** |
| **Bhuvaneshwar** | **8763073111** | **Mumbai** | **9323528901** |
| **Chandigarh** | **9780732237** | **Patna** | **7352723132** |
| **Chennai** | **7200740000** | **Pune** | **9422660497** |
| **Delhi** | **9810098564** | **Raipur** | **9329644433** |
| **Hyderabad** | **9989877786** | **Sangli** | **9423870798** |
| **Indore** | **9039936173** | **Varanasi** | **9795228541** |
| **Jaipur** | **9351408285** | | |

| | |
|---|---|
| **U.S.A. Dada Bhagwan Vignan Institute**<br><br>**Tel: +1 877-505-DADA(3232)**<br>**Email:info@us.dadabhagwan.org** | **U.K.:Dada Darshan (UK)**<br><br>**Tel: +44 330-111-DADA(3232)**<br>**Email:info@uk.dadabhagwan.org** |
| **Germany : +49 700 32327474**<br>**UAE : +97 1557316937**<br>**Kenya : +25 4722722063**<br>**Dubai : +921 501364530** | **Australia : +61 421127947**<br>**New Zealand : +6421 0376434**<br>**Singapore : +65 81129229** |



## ഇന്ത്യയിൽ നിന്നുള്ള ഒരു സ്ത്രീയുടെ ഗുണങ്ങൾ

ഇതെല്ലാം നമ്മുടെ ധാർമ്മിക മൂല്യങ്ങളാണ്. എൺപത് വർഷമായി അവർ വഴക്ക് ഇട്ടിട്ടുണ്ട് എങ്കിലും, ഭർത്താവ് മരിച്ച് പതിമൂന്നാം ദിവസം, മരിച്ചുപോയ ഭർത്താവിന് വേണ്ടിയുള്ള പതിവ് ചടങ്ങിൽ - ആ വൃദ്ധയായ അമ്മ ഓർക്കുന്നു, 'അദ്ദേഹത്തിന് ഇതും അതും ഇഷ്ടമായിരുന്നു' എന്ന്. ആ ചടങ്ങിനായി അവൾ ബോംബെയിൽ നിന്ന് ഭക്ഷണം ഓർഡർ ചെയ്യും. അമ്മെ, ആറ് മാസം മുമ്പ്, അദ്ദേഹം നിങ്ങളെ താഴേക്ക് തള്ളി വീഴ്ത്തി. ആ സമയത്ത് നിങ്ങൾ അദ്ദേഹത്തെ കുറിച്ച് വ്യത്യസ്തമായി സംസാരിച്ചു! എന്നിട്ടും, എന്ന് ഒരു ആൺകുട്ടി പറയുമ്പോൾ..

मूल दीपक से प्रकटे दीपमाला

dadabhagwan.org

9 789391 375546

Printed in India

Price ₹100